# ശ്രീമദ് ഭഗവദ്ഗീത

(ഭാവാർത്ഥബോധിനി എന്ന വ്യാഖ്യാനത്തോടുകൂടിയതു്)



ശ്രീരാമകൃഷ്ണമഠം,
പുറനാട്ടുകര - 680 551, തൃശ്ശിവപേരൂർ.

# ശ്രീമദ്ഭഗവദ്ഗീത

(ഭാവാർത്ഥബോധിനി എന്ന വ്യാഖ്യാനത്തോടുകൂടിയതു്)

ഗീതാർത്ഥം ധ്യായതേ നിത്യം
കൃത്വാ കർമ്മാണി ഭൂരിശഃ
ജീവന്മുക്തസ്സ വിജ്ഞേയോ
ദേഹാന്തേ പരമം പദം.

വളരെ കർമ്മങ്ങൾ ചെയ്തുകൊണ്ടു് ഏതൊരുവൻ ഗീതാർത്ഥത്തെ ധ്യാനിക്കുന്നുവോ, അവൻ ജീവന്മുക്തനെന്നറിയണം. ശരീരം പതിക്കുമ്പോൾ അവൻ മോക്ഷം പ്രാപിക്കുകയും ചെയ്യും.

ശ്രീരാമകൃഷ്ണമഠം,
പുറനാട്ടുകര – 680 551, തൃശ്ശിവപേരൂർ.

**SRIMAD BHAGAVAD GITA**

(Malayalam)

With the commentary, 'Bhavarthabodhini'

Published by Swami Saktananda
President, Sri Ramakrishna Math
Puranattukara, Trichur.

---

ഒന്നുമുതൽ ആറുകൂടി പതിപ്പുകൾ – 16000
ഏഴാം പതിപ്പ്. 1986 – ജനുവരി 4000

അച്ചടി:

പ്രബുദ്ധകേരളം പ്രസ്സ്,
പുറനാട്ടുകര, തൃശ്ശിവപേരൂർ.



വില: രൂപ 10

# അനുവാചകരോടു്

മനുഷ്യന്റെ സന്തതസഹചാരിയായിരിക്കേണ്ട ഒരു ഗ്രന്ഥമാണു് ഗീത. അതിന്റെ നിത്യപാരായണത്തിന്നു് ഉപയുക്തമായ രീതിയിൽ 'ഭഗവദ്ഗീതയും വിഷ്ണുസഹസ്രനാമവും' എന്ന പേരിൽ പോക്കററുസൈസിലുള്ള ഒരു പുസ്തകവും, പൂർണ്ണവും വിശദവുമായ പഠനത്തിനുവേണ്ടി സാധനാബോധിനി എന്ന വിസ്തൃതമായ ഒരു വ്യാഖ്യാനവും, ഗീതയെപ്പററി സാമാന്യബോധമുണ്ടാകുവാൻ വേണ്ടി 'ഗീതാപ്രാന്തങ്ങളിൽ' എന്ന ഒരു പുസ്തകവും, ഗീതയുടെ ഗദ്യവിവർത്തനമായ 'ഗീതാമൃതബോധിനി' എന്ന ഒരു പുസ്തകവും ഞങ്ങൾ മുമ്പു പ്രസിദ്ധീകരിച്ചിട്ടുണ്ടു്. എങ്കിലും നിത്യപാരായണം ചെയ്യുന്നതോടെ ശ്ലോകങ്ങളുടെ അർത്ഥംകൂടി മനസ്സിലാകത്തക്കവണ്ണമുള്ള ഒരു പുസ്തകം പലരും ആവശ്യപ്പെട്ടുകൊണ്ടിരുന്നു. ആ ആവശ്യം നിർവ്വഹിക്കുവാൻവേണ്ടിയാണു് ഈ പുസ്തകം ഞങ്ങളിപ്പോൾ ഭക്തജനങ്ങളുടെ കരതലങ്ങളിൽ സമർപ്പിക്കുന്നതു്.

മനുഷ്യന്നു് ദൈനന്ദിനജീവിതത്തിലുണ്ടാകുന്ന സംശയങ്ങളേയും വിഷമങ്ങളേയും പരിഹരിച്ചു് അവന്നു് വിവേകവും സുഖവും ശാന്തിയും നേടുവാനുള്ള മാർഗ്ഗം ഉപദേശിക്കുന്ന ഒരു ശാസ്ത്രമാണു് ഗീത. അതു് ഒരു പ്രത്യേക രാഷ്ട്രത്തേയോ സമുദായത്തേയോ മതത്തേയോ ലക്ഷ്യമാക്കിയല്ല ഉപദേശിക്കപ്പെട്ടിട്ടുള്ളതു്. മനുഷ്യസമുദായത്തിന്നൊട്ടാകെ ജന്മസാഫല്യം നേടുവാൻ അനുസരിക്കേണ്ട ഉപദേശങ്ങളാണു് ഗീതയിൽ കാണുന്നതു്. എല്ലാ ആദ്ധ്യാത്മികസാധനകളേയും ഉൾക്കൊള്ളുന്ന 'ശ്രീമദ് ഭഗവദ്ഗീത' ജ്ഞാനഭക്തികർമ്മരാജയോഗങ്ങളിൽ ഓരോന്നിന്നും യഥോചിതമായ സ്ഥാനം നല്കി അവയുടെ പ്രായോഗികരീതിയെപ്പററി ഉപദേശിച്ചു് മനുഷ്യനെ പരമലക്ഷ്യത്തിലെത്തുവാൻ സഹായിക്കുകയാണു് ചെയ്യുന്നതു്. ഒരു കാലത്തു് പരസ്പരവൈരുദ്ധ്യത്തോടുകൂടി

സമുദായത്തിൽ നിലനിന്നിരുന്ന വിഭിന്നസമ്പ്രദായങ്ങളെയെല്ലാം സമഞ്ജസമായ രീതിയിൽ സമന്വയിപ്പിച്ച് നിഃശ്രേയസകാംക്ഷികൾക്ക് നൂതനമാർഗ്ഗം തെളിയിച്ച ഗീത ഭാരതസംസ്കാരചരിത്രത്തിൽ അതിപ്രധാനമായ ഒരു സ്ഥാനമാണ് വഹിക്കുന്നത്. 'സർവ്വോപനിഷത്സാര സർവ്വസ്വ'മാണ് ഗീത. ഉപനിഷദ്ഗോക്കളുടെ ദുഗ്ദ്ധാമൃതമാണത്.

ചുരുക്കത്തിൽ ഗീതാസന്ദേശത്തെ ഇങ്ങനെ സംഗ്രഹിക്കാം: ഒരുവൻെറ പ്രവൃത്തിരംഗം രാഷ്ട്രീയമോ സാമുദായികമോ, വിദ്യാഭ്യാസപരമോ സാമ്പത്തികമോ, വ്യാവസായികമോ എന്തുതന്നെയായിക്കൊള്ളട്ടെ, അവൻ ചെയ്യുന്ന സകല കർമ്മവും ഈശ്വരാർപ്പണമായി, ആദ്ധ്യാത്മികസാധനയായി, നിഷ്കാമമായി, നിഃസ്വാർത്ഥമായി ചെയ്യുക. സർവ്വവ്യാപിയായി, വിരാഡ്രൂപിയായി, വിരാജിക്കുന്ന സർവ്വേശ്വരൻെറ ആരാധനയായിരിക്കണം അവൻെറ എല്ലാ കർമ്മവും. 'ബഹുജനഹിതായ ബഹുജന സുഖായ' എന്നായിരിക്കണം അവൻെറ മുദ്രാവാക്യം. അങ്ങനെ ചെയ്താൽ അവൻെറ മനസ്സ് രാഗദ്വേഷവിമുക്തമാകും; ശുദ്ധമാകും ശുദ്ധമായ മനസ്സുകൊണ്ട് എളുപ്പത്തിൽ ഈശ്വരനെ സാക്ഷാത്കരിക്കാം; ആ സാക്ഷാത്കാരംകൊണ്ട് നിത്യാനന്ദമനുഭവിക്കാം; ജീവിതലക്ഷ്യം നേടാം.

ഏററവും പ്രായോഗികമായ ഈ ഉപദേശം സ്വജീവിതത്തിൽ പ്രാവർത്തികമാക്കുവാൻ ശ്രമിക്കുകയാണ് ഇന്ന് ഓരോരുത്തരും ചെയ്യേണ്ടത്. ഇന്നു സമുദായത്തിൽ കാണുന്ന ദോഷങ്ങൾക്കെല്ലാം ഒരേ ഒരു പരിഹാരമാർഗ്ഗം അതു മാത്രമാണ്. അതിന്നുവേണ്ടി ഗീതയുടെ വിസ്തൃതമായ പഠനത്തിന്ന് ഗീതാർത്ഥബോധകമായ ഈ ഗ്രന്ഥം പ്രചോദനമരുളട്ടെ ! ഗീതാചാര്യനായ പാർത്ഥസാരഥിയുടെ അനുഗ്രഹം എല്ലാവരിലുമുണ്ടാവട്ടെ.

പ്രകാശകൻ.

# വന്ദനശ്ലോകങ്ങൾ

ഓം പാൎത്ഥായ പ്രതിബോധിതാം ഭഗവതാ
നാരായണേന സ്വയം
വ്യാസേന ഗ്രഥിതാം പുരാണമുനിനാ
മധ്യേമഹാഭാരതം
അദ്വൈതാമൃതവൎഷിണീം ഭഗവതീ-
മഷ്ടാദശാദ്ധ്യായനീ-
മംബ, ത്വാമനുസന്ദധാമി ഭഗവദ്-
ഗീതേ, ഭവദ്വേഷിണീം. 1

ഭഗവാൻ ശ്രീനാരായണൻ നേരിട്ടു പാൎത്ഥനുപദേശിച്ചതും പുരാണേതിഹാസങ്ങളുടെ കൎത്താവായ ശ്രീ വേദവ്യാസമഹൎഷി മഹാഭാരതത്തിൻെറ മദ്ധ്യത്തിലിണക്കിവെച്ചതും അദ്വൈതമാകുന്ന അമൃതം ചൊരിയുന്നതും പതിനെട്ടദ്ധ്യായങ്ങളുള്ളതും സംസാരത്തെ സംഹരിക്കുന്നതും ഐശ്വൎയ്യാദിപരിപൂൎണ്ണവും വാങ്മയവുമായ ഭഗവദ്ഗീതേ, അമ്മേ, അങ്ങയെ അടിയൻ എന്നും ധ്യാനിച്ചുകൊണ്ടേയിരിക്കുന്നു.

നമോഽസ്തു തേ വ്യാസ, വിശാലബുദ്ധേ,
ഫുല്ലാരവിന്ദായതപത്രനേത്ര,
യേന ത്വയാ ഭാരതതൈലപൂൎണ്ണഃ
പ്രജ്വാലിതോ ജ്ഞാനമയഃ പ്രദീപഃ. 2

എല്ലാമറിഞ്ഞു്, മഹാഭാരതമാകുന്ന എണ്ണ നിറച്ചു്, ജ്ഞാനമാകുന്ന ഭദ്രദീപം കൊളുത്തി, ലോകത്തിനു വെളിച്ചംകൊടുത്ത താമരക്കണ്ണനായ ഹേ ഭഗവൻ, വ്യാസമഹൎഷേ, അങ്ങേയ്ക്കു നമസ്കാരം.

പ്രപന്നപാരിജാതായ തോത്രവേത്രൈകപാണയേ
ജ്ഞാനമുദ്രായ കൃഷ്ണായ ഗീതാമൃതദുഹേ നമഃ. 3

തന്നെ ശരണം പ്രാപിച്ചവക്ക് ഇഷ്ടമെല്ലാം സാധിപ്പിക്കുമാറ് ഇടംകൈയ്യിൽ കുത്തുകോലും ചാട്ടയും വലംകൈയ്യിൽ ജ്ഞാന മുദ്രയും പിടിച്ച് ഗീതയാകുന്ന അമൃതത്തെ കറന്നെടുത്തുകൊടുത്ത പാൎത്ഥസാരഥിയായ ഹേ കൃഷ്ണ, അങ്ങേയ്ക്കു നമസ്കാരം.

സൎവ്വോപനിഷദോ ഗാവോ
ദോഗ്ധാ ഗോപാലനന്ദനഃ
പാൎത്ഥോ വത്സഃ സുധീർഭോക്താ
ദുഗ്ധം ഗീതാമൃതം മഹത്. 4

ഉപനിഷത്തുകളെല്ലാം കറവപ്പശുക്കരം; ഭഗവാൻ ഗോപാല കൃഷ്ണൻ കറവക്കാരൻ; അൎജ്ജുനൻ പശുക്കുട്ടി; ആ പശുക്കളിൽ നിന്നു കറന്നെടുത്ത നറുംപാലാണ് മഹത്തായ ഈ ഗീതാമൃതം; അതാസ്വദിക്കുന്നവൻ ജ്ഞാനിയും. (അൎജ്ജുനനെ പശുക്കുട്ടിയാക്കി ഉപനിഷത്തുകളാകുന്ന പശുക്കളിൽനിന്നു് ഭഗവാൻ ശ്രീകൃഷ്ണൻ ജ്ഞാനികൾക്കു് ആസ്വദിക്കുവാൻവേണ്ടി കറന്നെടുത്ത പാലാണ് അമൃതതുല്യമായ ഈ ഗീത എന്നൎത്ഥം.)

വസുദേവസുതം ദേവം കംസചാണൂരമൎദ്ദനം
ദേവകീപരമാനന്ദം കൃഷ്ണം വന്ദേ ജഗദ്ഗുരും. 5

വസുദേവൻെറ പുത്രനും ദേവകിക്കു് അളവററ ആനന്ദം കൊടുക്കുന്നവനും കംസനും ചാണൂരനും കാലനായവനും ലോകത്തിനാകെ ആചാര്യനുമായ ശ്രീകൃഷ്ണഭഗവാനെ ഞാൻ നമസ്കരിക്കുന്നു.

ഭീഷ്മദ്രോണതടാ ജയദ്രഥജലാ
ഗാന്ധാരനീലോപലാ
ശല്യഗ്രാഹവതീ കൃപേണ വഹനീ
കൎണ്ണേന വേലാകുലാ
അശ്വത്ഥാമവികൎണ്ണഘോരമകരാ
ദുര്യോധനാവൎത്തിനീ
സോത്തീൎണ്ണാ ഖലു പാണ്ഡവൈ രണനദീ
കൈവൎത്തകഃ കേശവഃ. 6

ഭീഷ്മർ ദ്രോണൻ എന്ന ഇരുകരകളും ജയദ്രഥനെന്ന വെള്ളവും ഗാന്ധാരനെന്ന കരിമ്പാറയും ശല്യനെന്ന മുതലയും കൃപനെന്ന ഒഴുക്കും കർണ്ണനെന്ന വേലിയേററവും അശ്വത്ഥാമാവ് വികർണ്ണൻ എന്ന ഭയങ്കരസ്രാവുകളും ദുര്യോധനൻ എന്ന ചുഴിയുംകൊണ്ടു് ഇറങ്ങാൻ വയ്യാത്ത പടക്കളമാകുന്ന പെരുംപുഴ, കടത്തുകാരനായ ഭഗവാൻെറ കനിവുമാത്രംകൊണ്ടു് ആ പാണ്ഡവന്മാർ കടന്നു കരപററി.

പാരാശര്യവചഃസരോജമമലം
ഗീതാർത്ഥഗന്ധോത്കടം
നാനാഖ്യാനകകേസരം ഹരികഥാ-
സംബോധനാബോധിതം
ലോകേ സജ്ജനഷട്പദൈരഹരഹഃ
പേപീയമാനം മുദാ
ഭൂയാദ് ഭാരതപങ്കജം കലിമല-
പ്രധ്വംസി നഃ ശ്രേയസേ. 7

ശ്രീ പരാശരപുത്രനായ വേദവ്യാസമുനിയുടെ വാക്കാകുന്ന സരസ്സിൽനിന്നു് ഉണ്ടായതും അല്പംപോലും മാലിന്യമില്ലാത്തതും ഗീതയുടെ പൊരുളാകുന്ന നല്ല പരിമളം വീശുന്നതും പലവിധത്തിലുള്ള ആഖ്യാനങ്ങളാകുന്ന അല്ലികളുള്ളതും ഭഗവത്കഥകളെ വേണ്ടവിധം ബോധിപ്പിക്കുന്നതുകൊണ്ടു് വിടർന്നുനില്ക്കുന്നതും ലോകത്തിലുള്ള സജ്ജനങ്ങളാകുന്ന വണ്ടുകൾ പ്രതിദിനം ആശയോടെ കുടിക്കുന്ന തേൻ നിറഞ്ഞതുമായ മഹാഭാരതമാകുന്ന ഈ ദിവ്യമായ താമരപ്പൂവ് കലികാലത്തിലെ മാലിന്യം നശിപ്പിച്ചുംകൊണ്ടു് നമ്മുടെ നന്മയ്ക്കുവേണ്ടി നീണാൾ നിലകൊള്ളട്ടെ.

മൂകം കരോതി വാചാലം പംഗും ലംഘയതേ ഗിരിം
യത്കൃപാ തമഹം വന്ദേ പരമാനന്ദമാധവം. 8

ഊമ വാഗ്മിയാകാനും മുടന്തൻ മല താണ്ടാനും ശക്തനാകുന്നതു് ആരുടെ ദയകൊണ്ടുമാത്രമാണോ ആ പരമാനന്ദരൂപനും ലക്ഷ്മീകാന്തനുമായ ഭഗവാനെ ഞാൻ നമസ്കരിക്കുന്നു.

യം ബ്രഹ്മാവരുണേന്ദ്രരുദ്രമരുതഃ
സ്തുന്വന്തി ദിവ്യൈഃ സ്തവൈ-
ർവ്വേദൈഃ സാംഗപദക്രമോപനിഷദൈർ-
ഗായന്തി യം സാമഗാഃ
ധ്യാനാവസ്ഥിതതദ്ഗതേന മനസാ
പശ്യന്തി യം യോഗിനോ
യസ്യാന്തം ന വിദുഃ സുരാസുരഗണാ
ദേവായ തസ്മൈ നമഃ. 9

ബ്രഹ്മാവും വിഷ്ണുവും വരുണനും ഇന്ദ്രനും രുദ്രന്മാരും മരുത്തുക്കളും, ശിക്ഷ മുതലായ അംഗങ്ങൾ, പദം, ക്രമം, ഉപനിഷത്തുകൾ എന്നിവയോടുകൂടിയ അലൗകികങ്ങളായ ഋഗാദി മന്ത്രങ്ങളെക്കൊണ്ടു് ഏതു ദേവനെ സ്തുതിക്കുന്നുവോ, സാമഗാനരസികന്മാർ ഏതു ദേവനെ പാടിപ്പുകഴ്ത്തുന്നുവോ, ധ്യാനമഗ്നരായ യോഗികൾ തത്ത്വത്തിൽ നിലയുറച്ച മനസ്സുകൊണ്ടു് ഏതു ദേവനെ സാക്ഷാത്കരിക്കുന്നുവോ, സുരന്മാർക്കും അസുരന്മാർക്കും ആർക്കുംതന്നെ ഏതു ദേവന്റെ അതിരറിയുവാൻ കഴിവില്ലയോ, ആ സ്വയംപ്രകാശസ്വരൂപിയായ പരമാത്മാവിന്നു നമസ്കാരം.

ഇവിടെ 'ബ്രഹ്മാവരുണ' എന്ന സ്ഥലത്തു ബ്രഹ്മാ അ, വരുണ എന്നു പദം മുറിച്ചു് 'അ' എന്നതിന്നു വിഷ്ണു എന്നർത്ഥം പറഞ്ഞിരിക്കുന്നു.

# ശ്രീമദ്ഭഗവദ്ഗീത

## ഒന്നാം അദ്ധ്യായം

### അർജ്ജുനവിഷാദയോഗം

ധൃതരാഷ്ട്ര ഉവാച

ധർമ്മക്ഷേത്രേ കുരുക്ഷേത്രേ സമവേതാ യുയുത്സവഃ
മാമകാഃ പാണ്ഡവാശ്ചൈവ കിമകുർവ്വത സഞ്ജയ ? 1

ധൃതരാഷ്ട്രൻ പറഞ്ഞു:

അല്ലയോ സഞ്ജയ, പുണ്യഭൂമിയായ കുരുക്ഷേത്രത്തിൽ യുദ്ധം കൊതിച്ച് കൂട്ടുകാരുമായി വന്നുചേർന്ന ദുര്യോധനൻ മുതലായ എൻെറ മക്കളും യുധിഷ്ഠിരൻ മുതലായ പാണ്ഡുവിൻെറ മക്കളും എന്തൊക്കെ കൃത്യങ്ങളാണ് ചെയ്തത് ?

സഞ്ജയ ഉവാച

ദൃഷ്ട്വാ തു പാണ്ഡവാനീകം വ്യൂഢം ദുര്യോധനസ്തദാ
ആചാര്യമുപസംഗമ്യ രാജാ വചനമബ്രവീത്. 2

സഞ്ജയൻ പറഞ്ഞു:

അപ്പോഴാം പടവെട്ടാൻ അണിനിരത്തിനിർത്തിയ പാണ്ഡവപ്പട കണ്ട് രാജാവായ ദുര്യോധനൻ ദ്രോണാചാര്യരുടെ അടുത്തു ചെന്ന് ഇങ്ങനെ പറഞ്ഞു:

പശ്യൈതാം പാണ്ഡുപുത്രാണാമാചാര്യ, മഹതീം ചമൂം
വ്യൂഢാം ദ്രുപദപുത്രേണ തവ ശിഷ്യേണ ധീമതാ. 3

ആചാര്യ, അങ്ങയുടെ ശിഷ്യനും മേധാവിയുമായ ധൃഷ്ടദ്യുമ്നൻ അണിനിരത്തിനിർത്തിയ പാണ്ഡവന്മാരുടെ ഈ പെരുമ്പടയെ ഒന്നു കൺപാർത്താലും.

അത്ര ശൂരാ മഹേഷ്വാസാ ഭീമാർജ്ജുനസമാ യുധി
യുയുധാനോ വിരാടശ്ച ദ്രുപദശ്ച മഹാരഥഃ. 4

ധൃഷ്ടകേതുശ്ചേകിതാനഃ കാശിരാജശ്ച വീര്യവാൻ
പുരുജിത് കുന്തിഭോജശ്ച ശൈബ്യശ്ച നരപുംഗവഃ. 5

യുധാമന്യുശ്ച വിക്രാന്ത ഉത്തമൗജാശ്ച വീര്യവാൻ
സൗഭദ്രോ ദ്രൗപദേയാശ്ച സർവ്വ ഏവ മഹാരഥാഃ. 6

ആ പാണ്ഡവപ്പടയിൽ വലിയ വില്ലേന്തിയവരും യുദ്ധത്തിൽ ഭീമനോടും അർജ്ജുനനോടും ഒപ്പം നില്ക്കുന്നവരും ശൗര്യമുള്ളവരും ഉണ്ട്. സാത്യകിയും വിരാടരാജാവും മഹാരഥനായ ദ്രുപദരാജാവും ധൃഷ്ടകേതുവും ചേകിതാനനും യുദ്ധസാമർത്ഥ്യമുള്ള കാശിരാജാവും പുരുജിത്തും കുന്തിഭോജനും നരശ്രേഷ്ഠനായ ശൈബ്യനും പരാക്രമിയായ യുധാമന്യുവും പൊരുതാൻ പോന്ന ഉത്തമൗജസ്സും അഭിമന്യുവും ദ്രൗപദിയുടെ അഞ്ചു മക്കളും ഉണ്ട്. ഈ എല്ലാവരുംതന്നെ മഹാരഥന്മാർ ആകുന്നു.

അസ്മാകം തു വിശിഷ്ടാ യേ
താൻ നിബോധ ദ്വിജോത്തമ,
നായകാ മമ സൈന്യസ്യ
സംജ്ഞാർത്ഥം താൻ ബ്രവീമി തേ. 7

അല്ലയോ ബ്രാഹ്മണോത്തമ, ഇനി നമ്മുടെ സൈന്യങ്ങളെ വേണ്ടവിധം കൊണ്ടുനടത്തുന്ന യോഗ്യന്മാരായ തലവന്മാരിൽ ചിലരെ പറയാം; അങ്ങു കേട്ടാലും.

ഭവാൻ ഭീഷ്മശ്ച കർണ്ണശ്ച കൃപശ്ച സമിതിഞ്ജയഃ
അശ്വത്ഥാമാ വികർണ്ണശ്ച സൗമദത്തിർജയദ്രഥഃ. 8

അന്യേ ച ബഹവഃ ശൂരാ മദർത്ഥേ ത്യക്തജീവിതാഃ
നാനാശസ്ത്രപ്രഹരണാഃ സർവ്വേ യുദ്ധവിശാരദാഃ. 9

അങ്ങും, ഭീഷ്മനും, കർണ്ണനും, പോരിൽ ജയമുള്ളവനായ കൃപനും, അശ്വത്ഥാമാവും, വികർണ്ണനും, ഭൂരിശ്രവസ്സും, ജയദ്രഥനും, ഇവക്കു പുറമേ പലതരത്തിലുള്ള ആയുധങ്ങൾ പ്രയോഗിച്ചു പോരാടുവാൻ കെല്പുള്ള അനേകം ശൂരന്മാരും എനിക്കുവേണ്ടി ജീവൻതന്നെ ബലികഴിപ്പാൻ തയ്യാറായിരിപ്പുണ്ട്.

**അപര്യാപ്തം തദസ്മാകം ബലം ഭീഷ്മാഭിരക്ഷിതം**
**പര്യാപ്തം ത്വിദമേതേഷാം ബലം ഭീമാഭിരക്ഷിതം. 10**

ഭീഷ്മപിതാമഹൻെറ കീഴിലുള്ള നമ്മുടെ സൈന്യം വളരെ വലുതാണ്. എന്നാൽ ഭീമൻ നയിക്കുന്ന പാണ്ഡവന്മാരുടെ സൈന്യം സംഖ്യകൊണ്ടു് നന്നെ കുറവുമാണ്. (അഥവാ, കുരുവൃദ്ധനായ പിതാമഹൻ നയിക്കുന്ന ഈ സൈന്യം പാണ്ഡവന്മാരോടു് എതിക്കാൻ പോരാ. നമ്മോടു് അത്യന്തം വിദ്വേഷമുള്ള ഭീമൻ നയിക്കുന്ന അവരുടെ പട നമ്മുടെ സൈന്യത്തോടു നിന്നുപൊരുതാൻ പോന്നതാണ്.)

**അയനേഷു ച സർവ്വേഷു യഥാഭാഗമവസ്ഥിതാഃ**
**ഭീഷ്മമേവാഭിരക്ഷന്തു ഭവന്തഃ സർവ്വ ഏവ ഹി. 11**

അതുകൊണ്ടു് നിങ്ങളെല്ലാവരും വ്യൂഹമാർഗ്ഗങ്ങളിൽ അവരവക്കു തന്ന സ്ഥാനത്തു നിന്നുകൊണ്ടു് ഭീഷ്മപിതാമഹനെത്തന്നെ ശത്രുക്കളിൽനിന്നു രക്ഷിച്ചുകൊള്ളുക. (ഭീഷ്മൻ രക്ഷപ്പെട്ടാൽ നമുക്കു ജയം സിദ്ധിക്കുമെന്നർത്ഥം.)

**തസ്യ സംജനയൻ ഹർഷം**
**കുരുവൃദ്ധഃ പിതാമഹഃ**
**സിംഹനാദം വിനദ്യോച്ചൈഃ**
**ശംഖം ദധ്മൗ പ്രതാപവാൻ. 12**

കുരുക്കളിൽ പ്രായം ചെന്ന, എങ്കിലും ചോരത്തിളപ്പുള്ള, ഭീഷ്മപിതാമഹൻ ആ ദുര്യോധനനെ സന്തോഷിപ്പിക്കാൻ സിംഹം പോലെ ഗർജ്ജിച്ചുകൊണ്ടു് തൻെറ ശംഖമെടുത്തു് ഉച്ചത്തിലൂതി.

**തതഃ ശംഖാശ്ച ഭേര്യശ്ച പണവാനകഗോമുഖാഃ**
**സഹസൈവാഭ്യഹന്യന്ത സ ശബ്ദസ്തുമുലോഽഭവത്. 13**

ഭീഷ്മപിതാമഹൻെറ ശംഖുവിളിയോടുകൂടി ദ്രോണാദികളും ഉച്ചത്തിൽ ശംഖൂതി. കൂടാതെ പെരുമ്പറ മുതലായ വാദ്യങ്ങളും അടിച്ചു് ശബ്ദം മുഴക്കി. ആ ശബ്ദം എങ്ങും ഇരമ്പിപ്പരന്നു.

തതഃ ശ്വേതൈർഹയൈർയുക്തേ
മഹതി സ്യന്ദനേ സ്ഥിതൗ
മാധവഃ പാണ്ഡവശ്ചൈവ
ദിവ്യൗ ശംഖൗ പ്രദധ്മതുഃ. 14

നാലു വെള്ളക്കുതിരകളെ പൂട്ടിയ വലിയ തേരിൽ ഇരുന്നുകൊണ്ടു് ഭഗവാൻ ശ്രീകൃഷ്ണനും അർജ്ജുനനും ദിവ്യങ്ങളായ ശംഖുകൾ വെവ്വേറെ മുഴക്കി.

പാഞ്ചജന്യം ഹൃഷീകേശോ ദേവദത്തം ധനഞ്ജയഃ
പൗണ്ഡ്രം ദധ്മൗ മഹാശംഖം ഭീമകർമ്മാ വൃകോദരഃ. 15

അനന്തവിജയം രാജാ കുന്തീപുത്രോ യുധിഷ്ഠിരഃ
നകുലഃ സഹദേവശ്ച സുഘോഷമണിപുഷ്പകൗ. 16

കാശ്യശ്ച പരമേഷ്വാസഃ ശിഖണ്ഡീ ച മഹാരഥഃ
ധൃഷ്ടദ്യുമ്നോ വിരാടശ്ച സാത്യകിശ്ചാപരാജിതഃ. 17

ദ്രുപദോ ദ്രൗപദേയാശ്ച സർവ്വശഃ പൃഥിവീപതേ,
സൗഭദ്രശ്ച മഹാബാഹുഃ ശംഖാൻ ദധ്മുഃ പൃഥക് പൃഥക്.

ഭഗവാൻ പാഞ്ചജന്യത്തെയും അർജ്ജുനൻ ദേവദത്തമെന്ന ശംഖത്തെയും കടുംകൈക്കാരനായ ഭീമൻ പൗണ്ഡ്റമെന്ന വലിയ ശംഖത്തെയും ഊതി. കുന്തീപുത്രനും രാജാവുമായ യുധിഷ്ഠിരൻ അനന്തവിജയമെന്ന മഹാശംഖത്തെ ഊതി. നകുലനും സഹദേവനും സുഘോഷം മണിപുഷ്പകം എന്ന ശംഖങ്ങളെ ഊതി. വലിയ വില്ലുള്ള കാശിരാജാവും മഹാരഥനായ ശിഖണ്ഡിയും ധൃഷ്ടദ്യുമ്നനും വിരാടരാജാവും തോൽവിപററാത്ത സാത്യകിയും ദ്രുപദരാജാവും പാഞ്ചാലിയുടെ മക്കളും നീണ്ട കൈകളുള്ള അഭിമന്യുവും അല്ലയോ രാജാവേ, എല്ലാഭാഗത്തുനിന്നും പ്രത്യേകം പ്രത്യേകമായി ശംഖുകൾ ഊതി.

സ ഘോഷോ ധാർത്തരാഷ്ട്രാണാം
ഹൃദയാനി വ്യദാരയത്
നഭശ്ച പൃഥിവീം ചൈവ
തുമുലോ വ്യനുനാദയൻ. 19

മണ്ണും വിണ്ണും മാറെറാലിക്കൊള്ളിച്ചു് ഇരമ്പിക്കയറുന്ന ആ ശംഖധ്വനി കൗരവന്മാരുടേയും കൂട്ടുകാരുടേയും ഹൃദയം പിളന്നു.

അഥ വ്യവസ്ഥിതാൻ ദൃഷ്ട്വാ
ധാർത്തരാഷ്ട്രാൻ കപിധ്വജഃ
പ്രവൃത്തേ ശസ്ത്രസംപാതേ
ധനുരുദ്യമ്യ പാണ്ഡവഃ. 20

ഹൃഷീകേശം തദാ വാക്യ-
മിദമാഹ മഹീപതേ.

അല്ലയോ മഹാരാജാവേ, ഇങ്ങനെ ശസ്ത്രം പ്രയോഗിപ്പാൻ വട്ടംകൂട്ടിനില്ക്കെ പൊരുതാൻ നിശ്ചയിച്ച് കൂട്ടകാരോടുകൂടി നില്ക്കുന്ന അങ്ങയുടെ മക്കളെക്കണ്ടിട്ട് കപിധ്വജനായ ആ മദ്ധ്യമപാണ്ഡവൻ വില്ലുപൊക്കിപ്പിടിച്ച് ഭഗവാനോട്ട് ഇങ്ങനെ പറയുകയുണ്ടായി.

അർജ്ജുന ഉവാച

സേനയോരുഭയോർമ്മദ്ധ്യേ രഥം സ്ഥാപയ മേഽച്യുത. 21

യാവദേതാൻ നിരീക്ഷേഽഹം
യോദ്ധുകാമാനവസ്ഥിതാൻ
കൈർമ്മയാ സഹ യോദ്ധവ്യ-
മസ്മിൻ രണസമുദ്യമേ. 22

യോത്സ്യമാനാനവേക്ഷേഽഹം യ ഏതേഽത്ര സമാഗതാഃ
ധാർത്തരാഷ്ട്രസ്യ ദുർബുദ്ധേർയുദ്ധേ പ്രിയചികീർഷവഃ. 23

അർജ്ജുനൻ പറഞ്ഞു:

അല്ലയോ ഭഗവാനേ, ഈ യുദ്ധത്തിൽ ആരോടൊക്കെയാണ് ഞാൻ പോരാടേണ്ടതെന്നു നോക്കിക്കാണുന്നതുവരെ ഇരു സൈന്യങ്ങളുടേയും നടുവിൽ തേരു് അല്പനേരം നിർത്തിയാലും. ബുദ്ധികെട്ട ദുര്യോധനന്നു പ്രിയമാണെന്നു വിചാരിച്ച് യുദ്ധം ചെയ്‌വാൻ കച്ചകെട്ടിപ്പുറപ്പെട്ട പടത്തലവന്മാരെ ഞാൻ ഒന്നു കാണട്ടെ.

സഞ്ജയ ഉവാച

ഏവമുക്തോ ഹൃഷീകേശോ
ഗുഡാകേശേന ഭാരത,
സേനയോരുഭയോർമ്മദ്ധ്യേ
സ്ഥാപയിത്വാ രഥോത്തമം. 24

ഭീഷ്മദ്രോണപ്രമുഖതഃ
സർവ്വേഷാം ച മഹീക്ഷിതാം
ഉവാച പാർത്ഥ, പശ്യൈതാൻ
സമവേതാൻകുരൂനിതി. 25

### സഞ്ജയൻ പറഞ്ഞു:

അർജ്ജുനൻ ഇങ്ങനെ പറഞ്ഞപ്പോൾ ഭഗവാൻ, ഭീഷ്മനും ദ്രോണനും മററുള്ള രാജാക്കന്മാരും കാൺകെ, വിശിഷ്ടമായ ആ തേരു് ഇരുസൈന്യങ്ങളുടേയും നടുവിൽ നിർത്തി, 'ഹേ അർജ്ജുന, ഇവിടെ പടയ്ക്കൊരുങ്ങി വന്നുചേർന്ന ഈ കൗരവന്മാരേയും കൂട്ടുകാരേയും നീ നോക്കിക്കാണുക,' എന്നു് അരുളിച്ചെയ്തു.

തത്രാപശ്യത് സ്ഥിതാൻ പാർത്ഥഃ
പിതൄനഥ പിതാമഹാൻ
ആചാര്യാൻ മാതുലാൻ ഭ്രാതൄൻ
പുത്രാൻ പൗത്രാൻ സഖീംസ്തഥാ. 26

ശ്വശുരാൻ സുഹൃദശ്ചൈവ
സേനയോരുഭയോരപി
താൻ സമീക്ഷ്യ സ കൗന്തേയഃ
സർവ്വാൻ ബന്ധൂനവസ്ഥിതാൻ. 27

കൃപയാ പരയാവിഷ്ടോ
വിഷീദന്നിദമബ്രവീത്.

അവിടെ രണ്ടു സൈന്യങ്ങളിലും നില്ക്കുന്ന പിതാക്കന്മാരേയും കൂടാതെ മുത്തച്ഛന്മാരേയും ഗുരുക്കന്മാരേയും അമ്മാവന്മാരേയും സഹോദരന്മാരേയും പുത്രന്മാരേയും പൗത്രന്മാരേയും ചങ്ങാതികളേയും അതുപോലെ ഭാര്യമാരുടെ അച്ഛന്മാരേയും നല്ലവഴി കാട്ടുന്നവരേയും അർജ്ജുനൻ കണ്ടു. ആ അർജ്ജുനൻ, പടയ്ക്കൊരുങ്ങിനില്ക്കുന്ന ആ ബന്ധുക്കളെ കണ്ടിട്ടു് അളവററ അലിവാർന്നു് ദുഃഖിച്ചുകൊണ്ടു് ഭഗവാനോടു് ഇങ്ങനെ പറഞ്ഞു:

### അർജ്ജുന ഉവാച

ദൃഷ്ട്വേമം സ്വജനം കൃഷ്ണ, യുയുത്സും സമുപസ്ഥിതം 28
സീദന്തി മമ ഗാത്രാണി മുഖം ച പരിശുഷ്യതി.

വേപഥുശ്ച ശരീരേ മേ രോമഹർഷശ്ച ജായതേ. 29

അർജ്ജുനൻ പറഞ്ഞു:

ഹേ കൃഷ്ണ, പടവെട്ടാൻ കച്ചകെട്ടി പുറപ്പെട്ട ഈ ബന്ധുക്കളെ കണ്ടു് എന്റെ അവയവങ്ങൾ കുഴയുകയും മുഖം വരളുകയും ശരീരം വിറയ്ക്കുകയും കോൾമയിർക്കൊള്ളുകയും ചെയ്യുന്നു.

ഗാണ്ഡീവം സ്രംസതേ ഹസ്താത്
ത്വക് ചൈവ പരിദഹ്യതേ
ന ച ശക്നോമ്യവസ്ഥാതും
ഭ്രമതീവ ച മേ മനഃ. 30

എന്റെ കയ്യിൽനിന്നു വില്ലു് താഴെ കിഴിയുന്നു. ശരീരമാസകലം ചുട്ടുനീറുന്നു. എനിക്കു് നില്ക്കാൻ വയ്യ. മനസ്സോ കറങ്ങുന്നു.

നിമിത്താനി ച പശ്യാമി വിപരീതാനി കേശവ.
ന ച ശ്രേയോഽനുപശ്യാമി ഹത്വാ സ്വജനമാഹവേ. 31

ഹേ കേശവ, അനേകം ദുശ്ശകുനങ്ങൾ ഞാൻ കാണുന്നു. ഈ യുദ്ധത്തിൽ സ്വജനങ്ങളെക്കൊന്നു് നന്മയുണ്ടാകുമെന്നു് ഞാൻ വിചാരിക്കുന്നില്ല.

ന കാംക്ഷേ വിജയം കൃഷ്ണ,
ന ച രാജ്യം സുഖാനി ച
കിം നോ രാജ്യേന ഗോവിന്ദ,
കിം ഭോഗൈർജീവിതേന വാ, 32

ഭഗവാനേ, എനിക്കു വിജയത്തിൽ ആഗ്രഹമില്ല, നാടും വേണ്ട, സുഖവും വേണ്ട. അല്ലയോ ഗോവിന്ദ, രാജ്യംകൊണ്ടോ സുഖാനുഭവങ്ങൾകൊണ്ടോ ജീവിതംകൊണ്ടുതന്നെയോ എന്താണു് പ്രയോജനം?

യേഷാമർത്ഥേ കാംക്ഷിതം നോ
രാജ്യം ഭോഗാഃ സുഖാനി ച
ത ഇമേഽവസ്ഥിതാ യുദ്ധേ
പ്രാണാംസ്ത്യക്ത്വാ ധനാനി ച. 33

ആർക്കുവേണ്ടി നാം രാജ്യവും ഭോഗവസ്തുക്കളും അവയിൽനിന്നുണ്ടാകുന്ന സുഖങ്ങളും ആഗ്രഹിച്ചുവോ അതേ അവർതന്നെ പണവും പ്രാണനും ബലികഴിച്ചു് യുദ്ധസന്നദ്ധരായി ഇതാ നേരിട്ടുനില്ക്കുന്നു.

ആചാര്യാഃ പിതരഃ പുത്രാ–
സ്തഥൈവ ച പിതാമഹാഃ
മാതുലാഃ ശ്വശുരാഃ പൗത്രാഃ
സ്യാലാഃ സംബന്ധിനസ്തഥാ. 34

ഏതാൻ ന ഹന്തുമിച്ഛാമി
ഘ്നതോഽപി മധുസൂദന,
അപി ത്രൈലോക്യരാജ്യസ്യ
ഹേതോഃ കിം നു മഹീകൃതേ. 35

ഭഗവാനേ, ആചാര്യന്മാർ അച്ഛന്മാർ, മക്കൾ, മുത്തച്ഛന്മാർ, അമ്മാവന്മാർ, ഭാര്യമാരുടെ അച്ഛന്മാർ, പേരക്കുട്ടികൾ, അളിയന്മാർ, മററു ബന്ധുക്കൾ ഇവരെല്ലാംകൂടി എന്നെ കൊല്ലുമെന്നു തന്നെ വരട്ടെ, ലോകം മൂന്നും കിട്ടിയാലും ഇവരെ കൊല്ലുവാൻ എനിക്കിഷ്ടമില്ല. പിന്നെ ഈ മണ്ണിനുവേണ്ടി ഞാൻ അതു ചെയ്യുമോ ?

നിഹത്യ ധാർത്തരാഷ്ട്രാൻ നഃ കാ പ്രീതിഃ സ്യാജ്ജനാർദ്ദന,
പാപമേവാശ്രയേദസ്മാൻ ഹത്വൈതാനാതതായിനഃ. 36

ഭഗവാനേ, ദുര്യോധനൻ മുതലായ ഇവരെ കൊന്നതുകൊണ്ട് നമുക്ക് എന്തു സുഖം കിട്ടും ? മറിച്ച് ആതതായികളാണെങ്കിലും ഇവരെ കൊല്ലുന്നതുകൊണ്ട് പാപികളാകയേയുള്ളു.

'അഗ്നിദോ ഗരദശ്ചൈവ ശസ്ത്രപാണിർധനാപഹഃ
ക്ഷേത്രദാരാപഹർത്താ ച ഷഡേതേ ഹ്യാതതായിനഃ.'

തീവെയ്ക്കുന്നവൻ, വിഷംകൊടുക്കുന്നവൻ, ആയുധം കൈയ്യിലെടുത്തവൻ, ധനം ഭൂമി ഭാര്യ എന്നിവയെ അപഹരിക്കുന്നവൻ –ഇങ്ങനെ ആറു കൂട്ടരെ ആതതായികളെന്നു പറയുന്നു. ആതതായികളെ സംശയം കൂടാതെ കൊല്ലാമെന്നു വിധിയുണ്ടെങ്കിലും സ്വജനങ്ങളായ ഇവരെ കൊല്ലുന്നതുകൊണ്ട് പാപബാധയുണ്ടാകുമെന്നർത്ഥം.

തസ്മാന്നാർഹാ വയം ഹന്തും
ധാർത്തരാഷ്ട്രാൻ സ്വബാന്ധവാൻ
സ്വജനം ഹി കഥം ഹത്വാ
സുഖിനഃ സ്യാമ മാധവ. 37

ഭഗവാനേ, മേല്പറഞ്ഞ കാരണംകൊണ്ടു് ബന്ധുക്കളായ ദുര്യോധനാദികളെ കൊല്ലുന്നതു് നമുക്കുചിതമല്ല. ബന്ധുക്കളെ കൊന്നിട്ടു് നമുക്കു് എങ്ങനെയാണു് സുഖമുണ്ടാകുക ?

**യദ്യപ്യേതേ ന പശ്യന്തി ലോഭോപഹതചേതസഃ**
**കുലക്ഷയകൃതം ദോഷം മിത്രദ്രോഹേ ച പാതകം. 38**

**കഥം ന ജ്ഞേയമസ്മാഭിഃ പാപാദസ്മാന്നിവർത്തിതും**
**കുലക്ഷയകൃതം ദോഷം പ്രപശ്യദ്ഭിർജ്ജനാർദ്ദന. 39**

ഭഗവാനേ, രാജ്യലോഭംകൊണ്ടു് തന്റേടം വിട്ട ഈ ദുര്യോധനാദികൾ കുലം നശിച്ചാലുണ്ടാകുന്ന ദോഷത്തെയും ചങ്ങാതികളെ ദ്രോഹിച്ചാലുണ്ടാകുന്ന പാപത്തെയും അറിയുന്നില്ലെന്നു വരട്ടെ, എന്നാലും ദോഷങ്ങളറിയുന്ന നാം ഈ പാപകൃത്യത്തിൽനിന്നു് എങ്ങനെ പിൻതിരിയാതിരിക്കും !

**കുലക്ഷയേ പ്രണശ്യന്തി കുലധർമ്മാഃ സനാതനാഃ**
**ധർമ്മേ നഷ്ടേ കുലം കൃത്സ്നമധർമ്മോഽഭിഭവത്യുത. 40**

വംശം നശിച്ചാൽ പരമ്പരാഗതമായ കുലധർമ്മമെല്ലാം തനിയെ നശിക്കും. ധർമ്മം നശിച്ചാൽ അധർമ്മം കുലത്തെ മുഴുവൻ ബാധിക്കുന്നു.

**അധർമ്മാഭിഭവാത് കൃഷ്ണ. പ്രദുഷ്യന്തി കുലസ്ത്രിയഃ**
**സ്ത്രീഷു ദുഷ്ടാസു വാർഷ്ണേയ, ജായതേ വർണ്ണസങ്കരഃ. 41**

ഭഗവാനേ, ഏതു കുലത്തെ അധർമ്മം പിടികൂടിയോ ആ കുലത്തിൽ പിറന്ന സ്ത്രീകൾ തന്റേടം കെട്ടു് വ്യഭിചാരത്തിന്നിറങ്ങുന്നു. ഭഗവാനേ, അങ്ങനെ സ്ത്രീകൾ ദുഷിക്കുമ്പോൾ കുലത്തിന്നു യോജിക്കാത്ത സന്താനം പിറക്കുന്നു. (ജാതിക്കലൎപ്പുണ്ടാകുന്നുവെന്നർത്ഥം.)

സങ്കരോ നരകായൈവ
കുലഘ്നാനാം കുലസ്യ ച
പതന്തി പിതരോ ഹ്യേഷാം
ലുപ്തപിണ്ഡോദകക്രിയാഃ. 42

കുലം മുടിച്ചവർക്കും മുമ്പുള്ള കുലീനന്മാർക്കും ഈ വർണ്ണസാങ്കര്യം നരകത്തിലേയ്ക്കു വഴി തെളിയിക്കുന്നു. അവരുടെ പിതൃക്കൾ പിണ്ഡവും നീരും കിട്ടാതെ അധഃപതിക്കുന്നു.

**ദോഷൈരേതൈഃ കുലഘ്നാനാം വർണ്ണസങ്കരകാരകൈഃ**
**ഉത്സാദ്യന്തേ ജാതിധർമ്മാഃ കുലധർമ്മാശ്ച ശാശ്വതാഃ. 43**

വ്യഭിചാരിണികളുടെ സന്താനങ്ങളിൽ വർണ്ണസാങ്കര്യത്തെ ഉണ്ടാക്കുന്ന അനേകം ദോഷങ്ങളിരുപ്പുണ്ട്. ആ ദോഷങ്ങളെക്കൊണ്ട് എന്നോ തുടൻവന്ന ജാതിധർമ്മങ്ങളും കുലധർമ്മങ്ങളുമെല്ലാം തീരെ നശിച്ചുപോകുന്നു.

**ഉത്സന്നകുലധർമ്മാണാം മനുഷ്യാണാം ജനാർദ്ദന,**
**നരകേ നിയതം വാസോ ഭവതീത്യനുശുശ്രുമ. 44**

ഭഗവാനേ, കുലധർമ്മമനുവർത്തിക്കാത്ത മനുഷ്യർക്ക് എന്നും നരകത്തിലിരിക്കേണ്ടിവരുമെന്ന് ഞങ്ങൾ പൂർവ്വാചാര്യന്മാരിൽനിന്നു കേട്ടുപഠിച്ചിട്ടുണ്ട്.

**അഹോ ബത മഹത്പാപം കർത്തും വ്യവസിതാ വയം**
**യദ്രാജ്യസുഖലോഭേന ഹന്തും സ്വജനമുദ്യതാഃ. 45**

രാജ്യസുഖം കൊതിച്ച് ബന്ധുക്കളെ കൊല്ലുവാൻ ഒരുങ്ങിനിന്ന ഞങ്ങൾ (പാണ്ഡവന്മാർ) എന്തൊരു മഹാപാപമാണ് ചെയ്‌വാൻ പുറപ്പെട്ടതു് ? വലിയ കഷ്ടമായിപ്പോയി.

**യദി മാമപ്രതീകാരമശസ്ത്രം ശസ്ത്രപാണയഃ**
**ധാർത്തരാഷ്ട്രാ രണേ ഹന്യുസ്തന്മേ ക്ഷേമതരം ഭവേത്. 46**

ശസ്ത്രധാരികളായ ദുര്യോധനാദികൾ, ആയുധമുപേക്ഷിച്ച് എതിരിടാൻ തയ്യാറില്ലാത്ത എന്നെ യുദ്ധത്തിൽ കൊല്ലുകയാണെങ്കിൽ അതായിരിക്കും എനിക്കു നല്ലതു്.

**സഞ്ജയ ഉവാച**

**ഏവമുക്ത്വാർജ്ജുനഃ സംഖ്യേ**
**രഥോപസ്ഥ ഉപാവിശത്**
**വിസൃജ്യ സശരം ചാപം**
**ശോകസംവിഗ്നമാനസഃ. 47**

സഞ്ജയൻ പറഞ്ഞു:

ഇങ്ങനെ പറഞ്ഞ് അർജ്ജുനൻ അഴൽകൊണ്ടുഴലുന്ന കരളോടെ ഇരുസൈന്യങ്ങളുടേയും ഇടയിൽ അമ്പും വില്ലും വിട്ട് പോർക്കളത്തിൽ തേരിൽത്തന്നെ മുഖം കുനിച്ചുംകൊണ്ടിരിപ്പായി.

ഇതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുന-
സംവാദേ അർജ്ജുനവിഷാദയോഗോ നാമ
പ്രഥമോഽദ്ധ്യായഃ.

ഇങ്ങനെ അർജ്ജുനവിഷാദയോഗമെന്ന ഒന്നാമദ്ധ്യായം കഴിഞ്ഞു.

# രണ്ടാം അദ്ധ്യായം

## സാംഖ്യയോഗം

സഞ്ജയ ഉവാച

തം തഥാ കൃപയാവിഷ്ടമശ്രുപൂർണാകുലേക്ഷണം
വിഷീദന്തമിദം വാക്യമുവാച മധുസൂദനഃ. 1

സഞ്ജയൻ പറഞ്ഞു:

അത്രമാത്രം കരളലിഞ്ഞ് കണ്ണീർ നിറഞ്ഞു കലങ്ങിയ കണ്ണുകളോടുകൂടി ദുഃഖിച്ചുകൊണ്ടിരിക്കുന്ന അർജ്ജുനനോട് ഭഗവാൻ ഇങ്ങനെ അരുളിച്ചെയ്തു.

ശ്രീഭഗവാനുവാച

കുതസ്ത്വാ കശ്മലമിദം വിഷമേ സമുപസ്ഥിതം
അനാര്യജുഷ്ടമസ്വർഗ്യമകീർത്തികരമർജ്ജുന. 2

ഹേ അർജ്ജുന, മൂഢന്മാർ മാത്രം ആചരിക്കുന്നതും പരലോകത്തിന്നു പററാത്തതും ദുഷ്കീർത്തിയുണ്ടാക്കുന്നതുമായ ഈ കൊള്ളരുതായ്മ ഇക്കുഴപ്പത്തിൽ എവിടെനിന്നു നിന്നെ പിടികൂടി ?

ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ, നൈതത്ത്വയ്യുപപദ്യതേ
ക്ഷുദ്രം ഹൃദയദൗർബല്യം ത്യക്ത്വോത്തിഷ്ഠ പരന്തപ. 3

പാർത്ഥ, നീ ആണും പെണ്ണും കെട്ടവനാകരുത്. ഇതു നിനക്കു ചേർന്നതല്ല. ഹേ പരന്തപ, കൊള്ളരുതാത്ത ഈ ഉശിരില്ലായ്മ വലിച്ചെറിഞ്ഞു് എതിരാളികളോടു പടവെട്ടാനിറങ്ങുക.

അർജ്ജുന ഉവാച

കഥം ഭീഷ്മമഹം സംഖ്യേ ദ്രോണം ച മധുസൂദന,
ഇഷുഭിഃ പ്രതിയോത്സ്യാമി പൂജാർഹാവരിസൂദന. 4

അർജ്ജുനൻ പറഞ്ഞു:

പുഷ്പാദികളെക്കൊണ്ടു പൂജിക്കേണ്ടുന്ന ഭീഷ്മപിതാമഹനേയും ദ്രോണാചാര്യനേയും പോരിൽ കൂർത്തുമൂർത്തുള്ള ബാണങ്ങളെക്കൊണ്ടു് ഞാൻ എങ്ങനെ നേരിടും ?

ഗുരൂനഹത്വാ ഹി മഹാനുഭാവാൻ
ശ്രേയോ ഭോക്തും ഭൈക്ഷ്യമപീഹ ലോകേ
ഹത്വാർത്ഥകാമാംസ്തു ഗുരൂനിഹൈവ
ഭുഞ്ജീയ ഭോഗാൻ രുധിരപ്രദിഗ്ധാൻ. 5

വിശാലഹൃദയരായ ഭീഷ്മദ്രോണാദി ഗുരുഭൂതരെ കൊല്ലാതെ പിച്ചയെടുത്തു കിട്ടുന്ന വല്ലതും കഴിച്ചു് ജീവിക്കുന്നതാണു് നല്ലതു്. പണക്കൊതികൊണ്ടുമാത്രം പ്രതിപക്ഷത്തു നിന്നു പൊരുതുന്ന അവരെ കൊന്നാൽ ചോര പുരണ്ട ആ ഭോഗങ്ങളല്ലേ അനുഭവിക്കേണ്ടിവരിക?

ന ചൈതദ്വിദ്മഃ കതരന്നോ ഗരീയോ
യദ്വാ ജയേമ യദി വാ നോ ജയേയുഃ
യാനേവ ഹത്വാ ന ജിജീവിഷാമ-
സ്തേഽവസ്ഥിതാഃ പ്രമുഖേ ധാർത്തരാഷ്ട്രാഃ. 6

നാം അവരെ ജയിക്കുക, അല്ലെങ്കിൽ അവർ നമ്മെ ജയിക്കുക; ഇതിലേതാണു് നമുക്കു നല്ലതെന്നു് എനിക്കു മനസ്സിലാകുന്നില്ല.

ഈ ദുര്യോധനാദികളെ കൊന്നിട്ടു ജീവിക്കണമെന്ന ആഗ്രഹം എനിക്കില്ല. എന്നാൽ അതേ അവർതന്നെ ഇതാ പൊരുതാനുറച്ച് എതിരെ നില്ക്കുന്നു.

കാർപണ്യദോഷോപഹതസ്വഭാവഃ
പൃച്ഛാമി ത്വാം ധർമ്മസമ്മൂഢചേതാഃ
യച്ഛ്രേയഃ സ്യാന്നിശ്ചിതം ബ്രൂഹി തന്മേ
ശിഷ്യസ്തേഽഹം ശാധി മാം ത്വാം പ്രപന്നം. 7

ദൈന്യംകൊണ്ട് ക്ഷാത്രവീര്യം നശിച്ച്, ധർമ്മാധർമ്മങ്ങളെ വേർതിരിച്ചറിയുവാൻ എനിക്കു കഴിവില്ലാതിരിക്കുന്നു. അതുകൊണ്ടു ചോദിക്കയാണ്; അടിയൻെറ നന്മയ്ക്കുള്ള മാർഗ്ഗം ഏതാണെന്നു നിശ്ചയിച്ച് ഉപദേശിക്കേണമേ. അടിയൻ അങ്ങയുടെ ശിഷ്യനാണ്. എല്ലാമുപേക്ഷിച്ച്, അങ്ങയെ ശരണംപ്രാപിച്ച അടിയനു വഴിതെളിയിച്ചുതന്നാലും.

ന ഹി പ്രപശ്യാമി മമാപനുദ്യാ-
ദ്യച്ഛോകമുച്ഛോഷണമിന്ദ്രിയാണാം
അവാപ്യ ഭൂമാവസപത്നമൃദ്ധം
രാജ്യം സുരാണാമപി ചാധിപത്യം. 8

ശത്രുക്കളില്ലാത്ത സമ്പത്സമൃദ്ധമായ ഭൂമി മുഴുവനും അതുപോലെ സ്വർഗ്ഗാധിപത്യവും കൈയ്‌വന്നാൽക്കൂടി ഇന്ദ്രിയങ്ങളെ ചുട്ടെരിക്കുന്ന ഈ ദുഃഖം തീരുമെന്നു ഞാൻ വിചാരിക്കുന്നില്ല.

സഞ്ജയ ഉവാച

ഏവമുക്ത്വാ ഹൃഷീകേശം ഗുഡാകേശഃ പരന്തപഃ
ന യോത്സ്യ ഇതി ഗോവിന്ദമുക്ത്വാ തൂഷ്ണീം ബഭൂവ ഹ. 9

സഞ്ജയൻ പറഞ്ഞു:

ശത്രുതാപനനായ അർജ്ജുനൻ ഇന്ദ്രിയങ്ങളുടെ നിയാമകനായ ഭഗവാനോട് ഇങ്ങനെ പറഞ്ഞശേഷം 'ഞാൻ യുദ്ധം ചെയ്യുയില്ല' എന്നു വൈദികധർമ്മസംരക്ഷകനായ ഭഗവാനെ പിന്നേയും അറിയിച്ചു മിണ്ടാതിരുന്നു. ആശ്ചര്യം !

തമുവാച ഹൃഷീകേശഃ പ്രഹസന്നിവ ഭാരത,
സേനയോരുഭയോർമദ്ധ്യേ വിഷീദന്തമിദം വചഃ. 10

അല്ലയോ ധൃതരാഷ്ട്ര, ആ രണ്ടു സൈന്യങ്ങളുടെയിടയിൽ ഇങ്ങനെ ദുഃഖിച്ചുകൊണ്ടിരിക്കുന്ന അർജ്ജുനനോട് ഭഗവാൻ പരിഹാസച്ചിരി തൂകി താഴെ പറയുംപ്രകാരം അരുളിച്ചെയ്തു.

ശ്രീഭഗവാനുവാച

അശോച്യാനന്വശോചസ്ത്വം പ്രജ്ഞാവാദാംശ്ച ഭാഷസേ
ഗതാസൂനഗതാസൂംശ്ച നാനുശോചന്തി പണ്ഡിതാഃ. 11

ശ്രീഭഗവാൻ അരുളിച്ചെയ്തു:

ആരെക്കുറിച്ച് ദുഃഖിക്കേണ്ടതില്ലയോ അവരെക്കുറിച്ചു നീ ദുഃഖിക്കുകയും പണ്ഡിതന്മാരെപ്പോലെ പറയുകയും ചെയ്യുന്നു. ആത്മതത്ത്വം നിശ്ചയമുള്ളവർ മരിച്ചവരേയും മരിക്കാത്തവരേയും പററി ദുഃഖിക്കാറില്ല.

ന ത്വേവാഹം ജാതു നാസം ന ത്വം നേമേ ജനാധിപാഃ
ന ചൈവ ന ഭവിഷ്യാമഃ സർവ്വേ വയമതഃ പരം. 12

നിത്യനായ ഞാനും നീയും ഈ രാജാക്കന്മാരുമെല്ലാം മുമ്പുണ്ടായിരുന്നവർ തന്നെയാണ്. ഇനി ഇല്ലാതാകാൻ പോകുന്നുമില്ല. (ഇങ്ങനെ ആത്മാവ് നശിക്കാത്ത വസ്തുവാണെന്നറിഞ്ഞതുകൊണ്ട് അവർ ദുഃഖാർഹരല്ല എന്നു സാരം.)

ദേഹിനോഽസ്മിൻ യഥാ ദേഹേ കൗമാരം യൗവനം ജരാ
തഥാ ദേഹാന്തരപ്രാപ്തിർധീരസ്തത്ര ന മുഹ്യതി. 13

ഈ ദേഹത്തിൽ ബാല്യം, യൗവനം, വാർദ്ധക്യം എന്നീ ഭേദങ്ങളുണ്ടാകുന്നതുപോലെ മാത്രമാണ് ആത്മാവ് മാറി മാറി ദേഹങ്ങളെ സ്വീകരിക്കുന്നത്. വിവേകിയായ ഒരുത്തനും അവയെ ആത്മധർമ്മങ്ങളായി സ്വീകരിച്ച് മോഹിതനാകുന്നില്ല.

മാത്രാസ്പർശാസ്തു കൗന്തേയ, ശീതോഷ്ണസുഖദുഃഖദാഃ
ആഗമാപായിനോഽനിത്യാസ്താംസ്തിതിക്ഷസ്വ ഭാരത. 14

അർജ്ജുന, ഇന്ദ്രിയങ്ങൾ വിഷയങ്ങളുമായി സംബന്ധിക്കുമ്പോൾ മാത്രമുണ്ടാകുന്നവയാണ് ശീതോഷ്ണസുഖദുഃഖങ്ങൾ. അവ

എന്നും വന്നും പോയും ഇരിക്കുന്നവയും അതുകൊണ്ടുതന്നെ നില നില്പില്ലാത്തവയും ആകുന്നു. അതിനാൽ അവ സ്വധർമ്മാചരണ ത്തിനും ആത്മലാഭത്തിനും തടസ്സമാകാതിരിപ്പാൻ ശമദമാദികളെ അഭ്യസിക്കുക.

യം ഹി ന വ്യഥയന്ത്യേതേ പുരുഷം പുരുഷർഷഭ,
സമദുഃഖസുഖം ധീരം സോഽമൃതത്വായ കല്പതേ. 15

പുരുഷശ്രേഷ്ഠ, സുഖദുഃഖങ്ങളാൽ വികാരപ്പെടാത്ത ധീരപുരു ഷനെ മാത്രമേ ഇവ അലട്ടാതിരിക്കയുള്ളു. അവനാണ് മോക്ഷത്തി ന്നവകാശി.

നാസതോ വിദ്യതേ ഭാവോ നാഭാവോ വിദ്യതേ സതഃ
ഉഭയോരപി ദൃഷ്ടോഽന്തസ്ത്വനയോസ്തത്ത്വദർശിഭിഃ. 16

ഇല്ലാത്തതിന് ഉല്പത്തിയും ഉള്ളതിന് നാശവും ഇല്ല. തത്ത്വ ജ്ഞാനികൾ അവയുടെ രണ്ടിൻേറയും പരമാർത്ഥസ്ഥിതി കണ്ടറി ഞ്ഞിരിക്കുന്നു.

അവിനാശി തു തദ്വിദ്ധി യേന സർവ്വമിദം തതം
വിനാശമവ്യയസ്യാസ്യ ന കശ്ചിത് കർത്തുമർഹതി. 17

ഈ പ്രപഞ്ചം മുഴുവനും വ്യാപിച്ചുനില്ക്കുന്ന പരമകാരണമായ ഒരേ ആത്മതത്ത്വം മാത്രമാണ് ഒരിക്കലും നശിക്കാത്ത സദ്വസ്തു. ഒരിക്കലും മാററമുണ്ടാകാത്ത ആത്മാവിനെ നശിപ്പിക്കുവാൻ മററേ തുവസ്തുവിനും സാധിക്കയില്ല.

അന്തവന്ത ഇമേ ദേഹാ നിത്യസ്യോക്താഃ ശരീരിണഃ
അനാശിനോഽപ്രമേയസ്യ തസ്മാദ്യുദ്ധ്യസ്വ ഭാരത. 18

ഒരിക്കലും നാശമില്ലാത്തവനും പ്രത്യക്ഷാദിപ്രമാണങ്ങൾക്ക് വിഷയമല്ലാത്തവനും നിത്യനുമായ ആത്മാവിൻെറ സംബന്ധം കൊണ്ടുമാത്രം ഉണ്ടെന്നു തോന്നുന്ന ഈ ദേഹങ്ങളെല്ലാം ആദിയും അന്തവുമുള്ളവയാകയാൽ അസത്തുക്കൾ (ഇല്ലാത്തവ)ആകുന്നു. അതു കൊണ്ട് ദേഹനാശത്തിൽ ആത്മനാശമുണ്ടാവുമെന്ന മോഹത്തേയും അതിൽനിന്നുണ്ടാകുന്ന ശോകത്തേയും തള്ളി നീ യുദ്ധം ചെയ്യാലും, സ്വധർമ്മമാചരിച്ചാലും.

യ ഏനം വേത്തി ഹന്താരം യശ്ചൈനം മന്യതേ ഹതം
ഉഭൗ തൗ ന വിജാനീതോ നായം ഹന്തി ന ഹന്യതേ. 19

മേൽപ്പറഞ്ഞ ആത്മാവിനെ കൊല്ലുന്നവനായും കൊല്ലപ്പെടുന്നവനായും അറിയുന്നവർ ആത്മാവിന്റെ യാഥാർത്ഥ്യം മനസ്സിലാക്കിയിട്ടില്ല. ഈ ആത്മാവു് ആരേയും കൊല്ലുന്നില്ല, ആരാലും കൊല്ലപ്പെടുന്നുമില്ല.

ന ജായതേ മ്രിയതേ വാ കദാചിത്
നായം ഭൂത്വാ ഭവിതാ വാ ന ഭൂയഃ
അജോ നിത്യഃ ശാശ്വതോഽയം പുരാണോ
ന ഹന്യതേ ഹന്യമാനേ ശരീരേ. 20

ഈ ആത്മാവു് ഒരിക്കലും ജനിക്കുകയും മരിക്കുകയും, ഉണ്ടായിട്ടു് വീണ്ടും ഇല്ലാതാകുകയും ചെയ്യുന്നില്ല. അജനും നിത്യനും എന്നും ഏകരസമായിരിക്കുന്നവനും, പുരാണനുമായ ഈ ആത്മാവു് ശരീരം നശിച്ചാലും നശിക്കുന്നില്ല.

വേദാവിനാശിനം നിത്യം യ ഏനമജമവ്യയം
കഥം സ പുരുഷഃ പാർത്ഥ, കം ഘാതയതി ഹന്തി കം ? 21

ഉത്പത്തി, ഉണ്മ, വളർച്ച, മാററം, ക്ഷയം, നാശം എന്ന ആറു ഭാവവികാരങ്ങളുമില്ലാത്ത നിത്യവസ്തുവാണു് ആത്മാവെന്നറിയുന്നവൻ ആരെ കൊല്ലുന്നു, ആരെ കൊല്ലിക്കുന്നു ?

വാസാംസി ജീർണ്ണാനി യഥാ വിഹായ
നവാനി ഗൃഹ്ണാതി നരോഽപരാണി
തഥാ ശരീരാണി വിഹായ ജീർണ്ണാ-
ന്യന്യാനി സംയാതി നവാനി ദേഹീ. 22

ഉപയോഗശൂന്യമായ വസ്ത്രം കളഞ്ഞു് ശുദ്ധമായ വസ്ത്രം സ്വീകരിക്കുന്നതുപോലെ, ആത്മാവു് ഉപയോഗശൂന്യമായ ദേഹങ്ങളെ വിട്ടു് കർമ്മഫലത്തെ അനുഭവിക്കുവാൻ മററു ശരീരങ്ങളെ സ്വീകരിച്ചുകൊണ്ടിരിക്കുന്നു.

നൈനം ഛിന്ദന്തി ശസ്ത്രാണി നൈനം ദഹതി പാവകഃ
ന ചൈനം ക്ലേദയന്ത്യാപോ ന ശോഷയതി മാരുതഃ.23

ഈ ആത്മാവിനെ ആയുധംകൊണ്ടു മുറിക്കാനോ, തീ കൊണ്ടു ചുടുവാനോ, വെള്ളംകൊണ്ടു കുതിർക്കുവാനോ, കാററുകൊണ്ടു വരട്ടുവാനോ, സാദ്ധ്യമല്ല.

അച്ഛേദ്യോ/യമദാഹ്യോ/യമക്ലേദ്യോ/ശോഷ്യ ഏവ ച
നിത്യഃ സർവ്വഗതഃ സ്ഥാണുരചലോ/യം സനാതനഃ. 24

ഈ ആത്മാവിനെ മുറിക്കാനും, എരിയ്ക്കാനും, കുതിർക്കാനും, ഉണക്കാനും പററുകയില്ല. ഇവൻ നിത്യനും എല്ലാററിലും നിറഞ്ഞു നില്ക്കുന്നവനും, നിർവ്വികാരനും സ്ഥിരസ്വഭാവിയും നാശമില്ലാത്തവനുമാകുന്നു.

അവ്യക്തോ/യമചിന്ത്യോ/യമവികാര്യോ/യമുച്യതേ
തസ്മാദേവം വിദിത്വൈനം നാനുശോചിതുമർഹസി. 25

ഈ ആത്മാവു് ഇന്ദ്രിയങ്ങൾകൊണ്ടും മനസ്സുകൊണ്ടും അറിയാനാകാത്തവനും വികാരപ്പെടാത്തവനുമാണെന്നു് തത്ത്വജ്ഞാനികൾ പറയുന്നു. ആത്മാവിൻെറ ഇന്നിലയറിഞ്ഞു് നീ ദുഃഖിക്കാതിരിക്കു.

അഥ ചൈനം നിത്യജാതം
നിത്യം വാ മന്യസേ മൃതം
തഥാപി ത്വം മഹാബാഹോ
നൈനം ശോചിതുമർഹസി. 26

എന്നും ഉണ്ടായി നശിച്ചുകൊണ്ടിരിക്കുന്ന ഈ ദേഹത്തെ ആത്മാവെന്നു വിചാരിക്കുകയാണെങ്കിൽത്തന്നെ ഹേ മഹാബാഹോ, അതിൻെറ നാശത്തെയോർത്തു് ഇങ്ങനെ ദുഃഖിക്കുന്നതു് ഉചിതമല്ല.

ജാതസ്യ ഹി ധ്രുവോ മൃത്യുർധ്രുവം ജന്മ മൃതസ്യ ച
തസ്മാദപരിഹാര്യേ/ർത്ഥേ ന ത്വം ശോചിതുമർഹസി. 27

ഉണ്ടായതു് ഇല്ലാതാകുക, ഇല്ലാതായതു് ഉണ്ടാകുക എന്നതു് എന്നും നടന്നുകൊണ്ടിരിക്കയാണു്; തടുക്കാനാകാത്ത ഈ ഒളിച്ചുകളിയിൽ നീ ദുഃഖിക്കുന്നതു് ഉചിതമല്ല.

അവ്യക്താദീനി ഭൂതാനി വ്യക്തമദ്ധ്യാനി ഭാരത
അവ്യക്തനിധനാന്യേവ തത്ര കാ പരിദേവനാ? 28

ഭൂതവികാരങ്ങളായ ദേഹങ്ങളെല്ലാം ഉണ്ടാകുന്നതിനു മുമ്പും നശിച്ചതിൽ പിന്നെയും ഇന്ദ്രിയങ്ങളെക്കൊണ്ടറിവാൻ കഴിയാത്ത വിധം സൂക്ഷ്മങ്ങളായും ഇടയ്ക്കുള്ളനേരം ഇന്ദ്രിയങ്ങളെക്കൊണ്ടറിയത്തക്കവയായും ഇരിക്കുന്നു. ഇന്നില അവയ്ക്കുന്നുമുള്ളതാണ്. ഇങ്ങനെ സ്വാഭാവികമായി മറഞ്ഞും തെളിഞ്ഞുംകൊണ്ടിരിക്കുന്ന ദേഹം നശിയ്ക്കുമെന്നോർത്ത് നീ എന്തിനു ദുഃഖിക്കണം ?

ആശ്ചര്യവത് പശ്യതി കശ്ചിദേന–
മാശ്ചര്യവദ്വദതി തഥൈവ ചാന്യഃ
ആശ്ചര്യവച്ചൈനമന്യഃ ശൃണോതി
ശ്രുത്വാപ്യേനം വേദ ന ചൈവ കശ്ചിത്. 29

ഓരോരുത്തനും ഈ ആത്മാവിനെ കാണുകയും പറയുകയും കേൾക്കുകയും ചെയ്യുന്നതു് എന്തോ ഒരു ആശ്ചര്യവസ്തുവെപ്പോലെ മാത്രമാണ്. എത്ര കേട്ടാലും ഇതിനെയറിയുന്നവർ നന്നെ കുറവാകുന്നു.

ദേഹീ നിത്യമവധ്യോഽയം
ദേഹേ സർവ്വസ്യ ഭാരത
തസ്മാത് സർവ്വാണി ഭൂതാനി
ന ത്വം ശോചിതുമർഹസി. 30

അല്ലയോ അർജ്ജുന, ഈ പ്രാണികളുടെ ശരീരങ്ങളിലെല്ലാമിരിക്കുന്നതു് ഒരേ ആത്മാവാണ്. അതിനെ ആക്കും കൊല്ലാൻ വയ്യ. അതുകൊണ്ടു് നീ ഒരു പ്രാണിയുടെയും മരണത്തെയോർത്തു ദുഃഖിക്കേണ്ട.

സ്വധർമ്മമപി ചാവേക്ഷ്യ
ന വികമ്പിതുമർഹസി
ധർമ്മ്യാദ്ധി യുദ്ധാച്ഛ്രേയോഽന്യത്
ക്ഷത്രിയസ്യ ന വിദ്യതേ. 31

സ്വധർമ്മത്തെപ്പററി ആലോചിച്ചാലും നിനക്കു് വിഷമിക്കേണ്ട കാര്യമില്ല. ധാർമ്മികമായ യുദ്ധത്തേക്കാൾ ശ്രേയസ്കരമായിട്ടു് ക്ഷത്രിയനു വേറെ ഒന്നും ഇല്ലല്ലൊ.

യദൃച്ഛയാ ചോപപന്നം സ്വർഗ്ഗദ്വാരമപാവൃതം
സുഖിനഃ ക്ഷത്രിയാഃ പാർത്ഥ ലഭന്തേ യുദ്ധമീദൃശം. 32

അല്ലയോ പാൎത്ഥ, യാദൃച്ഛികമായി വന്നുചേൎന്നതും സ്വൎഗ്ഗത്തിന്റെ തുറന്നുവെച്ച വാതിലുമായ ഇത്തരം യുദ്ധം ഭാഗ്യവാന്മാരായ ക്ഷത്രിയൎക്ക മാത്രമേ ലഭിക്കുകയുള്ളൂ.

അഥ ചേത് ത്വമിമം ധൎമ്മ്യം
സംഗ്രാമം ന കരിഷ്യസി
തതഃ സ്വധൎമ്മം കീൎത്തിം ച
ഹിത്വാ പാപമവാപ്സ്യസി. 33

ധൎമ്മത്തിൽനിന്നു പതറാത്ത ഈ യുദ്ധം ചെയ്യാതിരുന്നാൽ ക്ഷത്രിയോചിതമായ ധൎമ്മത്തേയും കീൎത്തിയേയും കൈവിട്ട് നീ പാപമനുഭവിക്കേണ്ടിവരും.

അകീൎത്തിം ചാപി ഭൂതാനി കഥയിഷ്യന്തി തേഽവ്യയാം
സംഭാവിതസ്യ ചാകീൎത്തിർമരണാദതിരിച്യതേ. 34

കൂടാതെ ജനങ്ങൾ സ്വധൎമ്മവിമുഖനായ നിന്റെ ദുഷ്കീൎത്തിയെ എന്നും പറഞ്ഞുകൊണ്ടിരിക്കും. പേരുകേട്ടവൻ പേരുകെട്ടു ജീവിക്കുന്നതിലും നല്ലതു മരിക്കുകയാണ്

ഭയാദ് രണാദുപരതം
മംസ്യന്തേ ത്വാം മഹാരഥാഃ
യേഷാം ച ത്വം ബഹുമതോ
ഭൂത്വാ യാസ്യസി ലാഘവം 35

വലിയ മഹാരഥന്മാരുടെ ബഹുമതിക്കു പാത്രമായിത്തീൎന്ന നീ ഇങ്ങനെ മൗഢ്യത്തിൽ പെട്ടിരുന്നാൽ ഈ പോരാട്ടത്തിൽനിന്നു പേടിച്ചു പിൻമാറിയതായി അവർ വിചാരിക്കും: അവരുടെ മുമ്പിൽ നീ നിസ്സാരനായിത്തീരും.

അവാച്യവാദാംശ്ച ബഹൂൻ വദിഷ്യന്തി തവാഹിതാഃ
നിന്ദന്തസ്തവ സാമൎത്ഥ്യം തതോ ദുഃഖതരം നു കിം ? 36

അതിനുംപുറമേ, ശത്രുക്കൾ മുമ്പു കാട്ടിയ യുദ്ധസാമൎത്ഥ്യത്തെയെല്ലാം പഴിച്ച് പല പുലഭ്യങ്ങളും പറഞ്ഞുകൊണ്ടിരിക്കും. അതു കേൾക്കുന്നതിനേക്കാൾ ദുഃഖമെന്തുള്ളൂ ?

ഹതോ വാ പ്രാപ്സ്യസി സ്വർഗ്ഗം
ജിത്വാ വാ ഭോക്ഷ്യസേ മഹീം
തസ്മാദുത്തിഷ്ഠ കൗന്തേയ
യുദ്ധായ കൃതനിശ്ചയഃ. 37

അർജ്ജുന, നീ പോരിൽ മരിച്ചുവെന്നു വരട്ടെ, സ്വർഗ്ഗസുഖമനുഭവിക്കും; ശത്രുക്കളെ ജയിച്ചാലോ ഈ ലോകത്തിലുള്ള ഭോഗങ്ങളനുഭവിക്കും. ഇങ്ങനെ ഏതു വിധത്തിലും സുഖത്തിനുള്ള പോരിന്നു് ഉറച്ചിറങ്ങുക.

സുഖദുഃഖേ സമേ കൃത്വാ ലാഭാലാഭൗ ജയാജയൗ
തതോ യുദ്ധായ യുജ്യസ്വ നൈവം പാപമവാപ്സ്യസി. 38

സുഖദുഃഖങ്ങളിലും ലാഭനഷ്ടങ്ങളിലും ജയാപജയങ്ങളിലും പതറാതെ യുദ്ധം ചെയ്യുക. ഇന്നിലയിൽ ചെയ്യുന്ന യുദ്ധത്തിൽനിന്നു് പാപമോ തത്ഫലമായ ദുഃഖമോ ഉണ്ടാകയില്ല.

ഏഷാ തേഽഭിഹിതാ സാംഖ്യേ
ബുദ്ധിർയോഗേ ത്വിമാം ശൃണു
ബുദ്ധ്യാ യുക്തോ യയാ പാർത്ഥ,
കർമ്മബന്ധം പ്രഹാസ്യസി. 39

ഹേ അർജ്ജുന, ഇതുവരെ സാംഖ്യസിദ്ധാന്തമനുസരിച്ചുള്ള തത്ത്വജ്ഞാനത്തെക്കുറിച്ചു പറഞ്ഞു ഇനി കർമ്മയോഗത്തെ സംബന്ധിച്ചു പറയാം, നീ കേൾക്കു അതനുഷ്ഠിക്കുന്നവനു് കർമ്മഫലത്തോടുള്ള ബന്ധമുണ്ടാകയില്ല.

നേഹാഭിക്രമനാശോഽസ്തി പ്രത്യവായോ ന വിദ്യതേ
സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്. 40

ഈ കർമ്മയോഗം, ചെയ്തിടത്തോളം നശിക്കാത്തതും വിപരീതഫലമില്ലാത്തതും ആകുന്നു. ഇതിന്റെ ഒരു ചെറുഭാഗവും കൂടി എത്ര വലിയ ഭയത്തിൽനിന്നും (പരമ്പരയാ സംസാരത്തിൽനിന്നു്) ഒരുവനെ രക്ഷിക്കുന്നു.

വ്യവസായാത്മികാ ബുദ്ധി-
രേകേഹ കുരുനന്ദന

ബഹുശാഖാ ഹ്യനന്താശ്ച
ബുദ്ധയോഽവ്യവസായിനാം. 41

ഹേ അജ്ജുന, മേല്പറഞ്ഞ വിഷയത്തിൽ കൃത്യാകൃത്യങ്ങളെ വേർതിരിച്ചിട്ടു കിട്ടുന്ന ഉറച്ച അറിവ് എല്ലാററിലുംവെച്ച് പ്രധാനമാണ്. ഉറപ്പില്ലാത്ത ബോധം അന്തമില്ലാത്തതും ചിതറിക്കിടക്കുന്നതുമാകുന്നു.

യാമിമാം പുഷ്പിതാം വാചം പ്രവദന്ത്യവിപശ്ചിതഃ
വേദവാദരതാഃ പാത്ഥ നാന്യദസ്തീതി വാദിനഃ. 42

കാമാത്മാനഃ സ്വഗ്ഗപരാ ജന്മകമ്മഫലപ്രദാം
ക്രിയാവിശേഷബഹുലാം ഭോഗൈശ്വര്യഗതിം പ്രതി. 43

ഭോഗൈശ്വയ്യപ്രസക്താനാം തയാപഹൃതചേതസാം
വ്യവസായാത്മികാ ബുദ്ധിഃ സമാധൌ ന വിധീയതേ. 44

വേദത്തിൽ അത്ഥവാദപരമായി പറഞ്ഞിട്ടുള്ള വാക്യത്തിൽ തല്പരരായി അതിലും വലുതായി മറെറാന്നില്ലെന്ന് ഉദ്ഘോഷിച്ച് വെറും കാമാസക്തരും സ്വഗ്ഗംതന്നെ കേമമായിട്ടുള്ളതെന്നു വിചാരിക്കുന്നവരുമായ വെറും കാമികൾ, കാണാനും കേൾക്കാനും മററും ഇമ്പമുള്ള അത്ഥവാദങ്ങൾ നിറഞ്ഞതും നാനാവിധകമ്മങ്ങളെക്കൊണ്ടു ജടിലവും ജന്മമാകുന്ന കമ്മഫലത്തെ തരുന്നതും വെറും ഭോഗത്തേയും ഐശ്വര്യത്തേയും മാത്രം പ്രതിപാദിക്കുന്നതുമായ ചില വേദവാക്യങ്ങളെ അന്യോന്യം പറഞ്ഞു രസിക്കുന്നു. അത്തരം വേദവാക്യംകൊണ്ടു വിവേകം നശിച്ച് വിഷയഭോഗത്തിലും പ്രഭുത്വത്തിലും ആസക്തരായ അവക്ക് ആത്മതത്ത്വത്തിൽ ഒരു ഉറച്ച ബോധം എങ്ങനേയും ഉണ്ടാകുന്നതല്ല.

ത്രൈഗുണ്യവിഷയാ വേദാ
നിസ്ത്രൈഗുണ്യോ ഭവാജ്ജുന
നിർദ്വന്ദ്വോ നിത്യസത്വസ്ഥോ
നിര്യോഗക്ഷേമ ആത്മവാൻ. 45

അല്ലയോ അജ്ജുന, വൈദികകമ്മങ്ങളെല്ലാം ത്രിഗുണാത്മകമായ സംസാരത്തെ സംബന്ധിച്ചവയാകുന്നു. നീ ത്രിഗുണസംബന്ധം കൂടാതെ ശീതോഷ്ണാദികളാൽ വികാരപ്പെടാതെ എന്നും സത്വ

ഗുണത്തെത്തന്നെ ആശ്രയിച്ച സ്വദേഹത്തിൻെറയുംകൂടി യോഗക്ഷേമചിന്ത ചെയ്യാതെ മനസ്സിനെ സംയമിച്ച ശാന്തനായി ഭവിക്കുക.

യാവാനർത്ഥ ഉദപാനേ
സർവ്വതഃ സംപ്ളുതോദകേ
താവാൻ സർവ്വേഷു വേദേഷു
ബ്രാഹ്മണസ്യ വിജാനതഃ. 46

കുളം, തടാകം മുതലായ ചെറുജലാശയങ്ങളിൽനിന്ന കിട്ടുന്ന പ്രയോജനം എങ്ങും നിറഞ്ഞൊഴുകുന്ന നദികളിൽനിന്ന കിട്ടുന്നതുപോലെ, എല്ലാ വേദങ്ങളിൽനിന്നും കിട്ടുന്ന ഫലം തത്ത്വനിഷ്ഠൻെറ ജ്ഞാനത്തിൽനിന്ന കിട്ടുന്നതാണ്.

കർമ്മണ്യേവാധികാരസ്തേ മാ ഫലേഷു കദാചന
മാ കർമ്മഫലഹേതുർഭൂർമ്മാ തേ സംഗോഽസ്ത്വകർമ്മണി. 47

കർമ്മത്തിൽ മാത്രമാണ് നിനക്കധികാരം; ഒരിക്കലും ഫലത്തിൽ ഇല്ല. നീ ഫലം കൊതിച്ച പ്രവർത്തിക്കരുത്. എന്നാൽ കർമ്മം ചെയ്യാതിരിക്കുകയും അരുത്.

യോഗസ്ഥഃ കുരു കർമ്മാണി
സംഗം ത്യക്ത്വാ ധനഞ്ജയ
സിദ്ധ്യസിദ്ധ്യോഃ സമോ ഭൂത്വാ
സമത്വം യോഗ ഉച്യതേ. 48

അർജ്ജുന, ചെയ്യുന്ന കർമ്മത്തിൻെറ ഫലത്തിലുള്ള ആസക്തിയെ ഉപേക്ഷിച്ച് ലാഭനഷ്ടങ്ങളിൽ പതറാതെ ഈശ്വരാരാധനമാകുന്ന കർമ്മയോഗത്തിൽ നിഷ്ഠവെച്ച കർമ്മം ചെയ്യുക. ലാഭനഷ്ടങ്ങളിൽ പതറായ്മയെയാണ് യോഗമെന്ന പറയുന്നത്.

ദൂരേണ ഹ്യവരം കർമ്മ ബുദ്ധിയോഗാദ്ധനഞ്ജയ
ബുദ്ധൗ ശരണമന്വിച്ഛ കൃപണാഃ ഫലഹേതവഃ. 49

ഫലത്തെ കൊതിച്ച ചെയ്യുന്ന കർമ്മം സമത്വബുദ്ധിയോടുകൂടി ചെയ്യുന്ന കർമ്മയോഗത്തിൽനിന്ന് വളരെയധികം നികൃഷ്ടമാണ്. അതുകൊണ്ട് ജ്ഞാനത്തെ രക്ഷാസ്ഥാനമായി വിചാരിച്ച് ചിത്തശുദ്ധിക്ക വേണ്ടുന്ന സമത്വബുദ്ധിയെ ആശ്രയിച്ചാലും. ഫലം കാംക്ഷിച്ച പ്രവർത്തിക്കുന്നവർ മനസ്സ ശുദ്ധമാകാത്തതുകൊണ്ട് ആത്മതത്ത്വമറിയുന്നില്ല. അതിനാൽ അവർ കൃപണന്മാരാകുന്നു.

ബുദ്ധിയുക്തോ ജഹാതീഹ
ഉഭേ സുകൃതദുഷ്കൃതേ
തസ്മാദ്യോഗായ യുജ്യസ്വ
യോഗഃ കർമ്മസു കൗശലം. 50

സമത്വബുദ്ധിയോടുകൂടി കർമ്മം ചെയ്യുന്ന കർമ്മയോഗി പുണ്യപാപങ്ങളെ പ്രാപിക്കുന്നില്ല. അതുകൊണ്ട് നീ കർമ്മയോഗമനുഷ്ഠിക്കുക. ഇങ്ങനെ കർമ്മം ചെയ്തുകൊണ്ട് കർമ്മഫലബന്ധത്തെ ഇല്ലാതാക്കുന്ന സാമർത്ഥ്യത്തെയാണ് കർമ്മയോഗമെന്നു പറയുന്നത്.

കർമ്മജം ബുദ്ധിയുക്താ ഹി ഫലം ത്യക്ത്വാ മനീഷിണഃ
ജന്മബന്ധവിനിർമുക്താഃ പദം ഗച്ഛന്ത്യനാമയം. 51

വിചാരശീലന്മാരായ ആ കർമ്മയോഗികൾ കർമ്മഫലങ്ങളെ ഇച്ഛിക്കാതെ കർമ്മംചെയ്ത് ശുദ്ധചിത്തരായി ക്രമേണ ജ്ഞാനനിഷ്ഠയെ പ്രാപിച്ച്, ജനനമരണങ്ങളിൽനിന്നു മുക്തരായി ദുഃഖകണികയില്ലാത്ത പരമപദത്തെ പ്രാപിക്കുന്നു.

യദാ തേ മോഹകലിലം ബുദ്ധിർവ്യതിതരിഷ്യതി
തദാ ഗന്താസി നിർവേദം ശ്രോതവ്യസ്യ ശ്രുതസ്യ ച. 52

അത്യന്തം മലിനമായ ഭോക്തൃത്വം മുതലായ ഈ തെററിദ്ധാരണയെ കർമ്മയോഗംകൊണ്ടു നശിപ്പിക്കുമ്പോൾ നിനക്കു കേൾക്കേണ്ടതിലും കേട്ടതിലും (പ്രപഞ്ചവിഷയങ്ങളിൽ) വൈരാഗ്യം തോന്നുന്നതാണ്.

ശ്രുതിവിപ്രതിപന്നാ തേ യദാ സ്ഥാസ്യതി നിശ്ചലാ
സമാധാവചലാ ബുദ്ധിസ്തദാ യോഗമവാപ്സ്യസി. 53

വേദവാക്യങ്ങൾ കേട്ടുഴലുന്ന നിൻെറ ബുദ്ധി ആത്മാവിൽ ഉറച്ചുനില്ക്കുമ്പോൾ നീ ജ്ഞാനയോഗത്തിനധികാരിയായിത്തീരും.

അർജ്ജുന ഉവാച

സ്ഥിതപ്രജ്ഞസ്യ കാ ഭാഷാ
സമാധിസ്ഥസ്യ കേശവ
സ്ഥിതധീഃ കിം പ്രഭാഷേത
കിമാസീത വ്രജേത കിം ? 54

അജ്ജുനൻ പറഞ്ഞു:

ഹേ ഭഗവൻ, മേല്പറഞ്ഞ സമാധിയിൽ സ്ഥിതിചെയ്യുന്ന സ്ഥിതപ്രജ്ഞൻെറ വ്യവഹാരം ഏതു നിലയിലാണ് ? അവൻെറ വാക്ക് എങ്ങനെ? അവൻെറ ഇരുപ്പും നടപ്പും എങ്ങനെ ?

ശ്രീഭഗവാനുവാച

പ്രജഹാതി യദാ കാമാൻ
സർവ്വാൻ പാത്ഥ മനോഗതാൻ
ആത്മന്യേവാത്മനാ തുഷ്ടഃ
സ്ഥിതപ്രജ്ഞസ്തദോച്യതേ. 55

ശ്രീഭഗവാൻ പറഞ്ഞു:

ഏതവസ്ഥയിൽ സർവ്വവിധ വിഷയാഭിലാഷങ്ങളേയും ഉപേക്ഷിച്ച് ആത്മതത്ത്വത്തിൽ മാത്രം നിലയുറച്ച മനസ്സ് തൃപ്തിയടയുന്നുവോ ആ അവസ്ഥയിൽ ഇരിക്കുന്ന ഭാഗ്യശാലിയെ സ്ഥിതപ്രജ്ഞനെന്നു പറയുന്നു.

ദുഃഖേഷ്വനുദ്വിഗ്നമനാഃ സുഖേഷു വിഗതസ്പൃഹഃ
വീതരാഗഭയക്രോധഃ സ്ഥിതധീർമുനിരുച്യതേ. 56

ദുഃഖങ്ങളിലും ദുഃഖകാരണങ്ങളിലും ഏതൊരുവൻെറ മനസ്സ് നടുങ്ങുന്നില്ലയോ, അതുപോലെ സുഖങ്ങളിലും സുഖസാധനങ്ങളിലും ആക്ക് കൊതിയുണ്ടാകുന്നില്ലയോ, രാഗവും ക്രോധവും ഭയവും ആരിൽനിന്നു വിട്ടുനില്ക്കുന്നുവോ, ആ തത്ത്വവിചാരശീലനെ സ്ഥിതപ്രജ്ഞനെന്നു പറയുന്നു.

യഃ സർവ്വത്രാനഭിസ്നേഹസ്തത്തത് പ്രാപ്യ ശുഭാശുഭം
നാഭിനന്ദതി ന ദ്വേഷ്ടി തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ. 57

ആത്മാവല്ലാത്ത ഒരു വിഷയത്തെയും ഒരു വിധേനയും സ്നേഹിക്കുകയോ താനേ വന്നു ചേരുന്ന നന്മതിന്മകളിൽ തോഷിക്കുകയോ ദ്വേഷിക്കുകയോ ചെയ്യാത്തവനെയാണ് സ്ഥിതപ്രജ്ഞനെന്നു പറയുന്നത്.

യദാ സംഹരതേ ചായം
കൂർമ്മോ/ങ്ഗാനീവ സർവ്വശഃ

ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യ-
സ്തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ. 58

കാല്യ് മുതലായ അവയവങ്ങളെ ആമ ഉള്ളിൽ ഒതുക്കിനിൎത്തു ന്നതുപോലെ ഇന്ദ്രിയങ്ങളെ മനസ്സിലൊതുക്കിനിൎത്തി ആത്മ വിചാരം ചെയ്യുന്നവൻ സ്ഥിതപ്രജ്ഞനാകുന്നു.

വിഷയാ വിനിവൎത്തന്തേ
നിരാഹാരസ്യ ദേഹിനഃ
രസവർജം, രസോ ഽപ്യസ്യ
പരം ദൃഷ്ട്വാ നിവൎത്തതേ. 59

ഇന്ദ്രിയങ്ങളെ ഉപസംഹരിക്കുന്നവനെ വിഷയങ്ങരം വിട്ടുനി ല്ക്കുന്നു. എന്നാൽ അവയിലുള്ള വാസന അവിടെത്തന്നെ നില്ക്കുന്നു. ആത്മസാക്ഷാത്കാരംകൊണ്ടേ ആ വാസന വിട്ടുപോകയുള്ളു.

യതതോ ഹ്യപി കൌന്തേയ പുരുഷസ്യ വിപശ്ചിതഃ
ഇന്ദ്രിയാണി പ്രമാഥീനി ഹരന്തി പ്രസഭം മനഃ. 60

കുന്തീപുത്ര, എത്രതന്നെ സാധന ചെയ്തുകൊണ്ടിരിക്കുന്നവനും എത്രമാത്രം വിവേകിയുംതന്നെ ആയാലും ക്ഷോഭകാരികളായ ഇന്ദ്രിയങ്ങരം അവൻെറ മനസ്സിലുള്ള ആത്മവിചാരശക്തിയെ ബലാത്കാരേണ അപഹരിക്കുന്നു; അതിനെ വിഷയങ്ങളിലേയ്ക്കു തിരിക്കുന്നു.

താനി സൎവ്വാണി സംയമ്യ
യുക്ത ആസീത മത്പരഃ
വശേ ഹി യസ്യേന്ദ്രിയാണി
തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ. 61

വിഷയങ്ങളിലുള്ള അഭിലാഷത്തെ ഉപേക്ഷിച്ച് ആത്മാവിൽ ത്തന്നെ മനസ്സുറപ്പിച്ച് ഇന്ദ്രിയങ്ങളെയെല്ലാം വിഷയങ്ങളിൽനിന്നു പിൻമടക്കണം. ഇങ്ങനെ ജിതേന്ദ്രിയനായ മഹാഭാഗ്യവാൻെറ ആത്മജ്ഞാനം മാത്രമാണ് ഉറച്ചുനില്ക്കുന്നതു്.

ധ്യായതോ വിഷയാൻ പുംസഃ
സംഗസ്തേഷൂപജായതേ
സംഗാത് സംജായതേ കാമഃ
കാമാത് ക്രോധോ ഽഭിജായതേ. 62

ക്രോധാദ്ഭവതി സമ്മോഹഃ
സമ്മോഹാത് സ്മൃതിവിഭ്രമഃ
സ്മൃതിഭ്രംശാദ്ബുദ്ധിനാശോ
ബുദ്ധിനാശാത് പ്രണശ്യതി. 63

വിഷയങ്ങളെ ഓൎത്തുകൊണ്ടു കാലം നയിക്കുന്നവന് ഒട്ടും താമസിയാതെ അവയിൽ അഭിരുചിയുണ്ടാകും. ആ അഭിരുചി അവനു വിഷയാനുഭവത്തിൽ ആഗ്രഹമുണ്ടാക്കും. ക്ഷുദ്രമായ തടസ്സം വരുമ്പോൾ ആ കാമി ക്രോധിക്കുന്നു. ക്രോധംകൊണ്ടു് തൻേറട മില്ലാതാകുന്നു. തൻേറടമില്ലാത്തവന്നു് ഓൎമ്മക്കേടുണ്ടാകുന്നു. ആ ഓൎമ്മക്കേടു് അവൻെറ വിവേകത്തെ നശിപ്പിച്ചു് അതുവഴി അവ നേയും നശിപ്പിക്കുന്നു.

രാഗദ്വേഷവിയുക്തൈസ്തു വിഷയാനിന്ദ്രിയൈശ്ചരൻ
ആത്മവശ്യൈർവിധേയാത്മാ പ്രസാദമധിഗച്ഛതി. 64

തൻെറ കല്പനപ്രകാരം മാത്രം വിഷയങ്ങളിൽ പ്രവൎത്തിക്കുന്ന വയും രാഗദ്വേഷങ്ങളില്ലാത്തവയുമായ ഇന്ദ്രിയങ്ങളെ വിഷയങ്ങ ളിൽ ആവശ്യത്തിന്നു മാത്രം പ്രവൎത്തിപ്പിക്കുന്നവനും മനസ്സിനെ പാട്ടിൽ നിൎത്തിയവനുമായ പുണ്യാത്മാവിൻെറ മനസ്സ് കറതീൎന്നു തെളിയുന്നു.

പ്രസാദേ സൎവ്വദുഃഖാനാം ഹാനിരസ്യോപജായതേ
പ്രസന്നചേതസോ ഹ്യാശു ബുദ്ധിഃ പര്യവതിഷ്ഠതേ. 65

കറയററു ശുദ്ധമായ കരളിൽ ദുഃഖമൊന്നുമുണ്ടാകയില്ല. ഉള്ള തെളിഞ്ഞാൽ ഗുരുപ്രസാദംകൊണ്ടു സിദ്ധിച്ച തത്ത്വബോധം അവനിൽ നിലയുറയ്ക്കും.

നാസ്തി ബുദ്ധിരയുക്തസ്യ ന ചായുക്തസ്യ ഭാവനാ
ന ചാഭാവയതഃ ശാന്തിരശാന്തസ്യ കുതഃ സുഖം. 66

മനസ്സൊതുങ്ങാതെ ആത്മബോധം സമ്പാദിപ്പാൻ സാദ്ധ്യമല്ല. അതുപോലെ തന്മയീഭാവത്തിന്നു സാധനമായ ഭാവനയും അവന്നു് ഉണ്ടാകുന്നതല്ല. ഭാവന ചെയ്യാതിരിക്കുന്നവൻെറ മനസ്സ് തത്ത്വ ത്തിൽ ലയിക്കുകയുമില്ല. അങ്ങനെ മനസ്സ ലയിക്കാത്തവന്നു് ശരി യായ സുഖവും ഉണ്ടാകയില്ല.

ഇന്ദ്രിയാണാം ഹി ചരതാം യന്മനോ/നുവിധീയതേ
തദസ്യ ഹരതി പ്രജ്ഞാം വായുർനാവമിവാംഭസി. 67

ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ വ്യാപരിക്കെ അവയെ പിൻതുടരുന്ന വിവേകമില്ലാത്ത മനസ്സ്, കാററ് കടലിൽ തോണിയെ യെന്നപോലെ ഈ സാധകൻെറ വിവേകത്തെ നശിപ്പിക്കുന്നു.

തസ്മാദ്യസ്യ മഹാബാഹോ
നിഗൃഹീതാനി സർവ്വശഃ
ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യ-
സ്തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ. 68

അല്ലയോ അർജ്ജുന, ഇന്ദ്രിയങ്ങളേയും മനസ്സിനേയും ഏതു വിധേനയും അതതിൻെറ വിഷയങ്ങളിൽനിന്നു പിൻതിരിച്ചു സ്വാധീനമാക്കിയവനെ സ്ഥിതപ്രജ്ഞനെന്നു പറയുന്നു.

യാ നിശാ സർവ്വഭൂതാനാം
തസ്യാം ജാഗർത്തി സംയമീ
യസ്യാം ജാഗ്രതി ഭൂതാനി
സാ നിശാ പശ്യതോ മുനേഃ. 69

ഇന്ദ്രിയങ്ങളേയും മനസ്സിനേയും വിഷയങ്ങളിൽനിന്നു വിടർത്തി ആത്മതത്ത്വത്തെ മാത്രം ഓർത്തുകൊണ്ടിരിക്കുന്നവൻ മററുള്ളവക്കൊന്നും അറിവാൻ സാധിക്കാത്ത ആത്മതത്ത്വത്തിൽത്തന്നെ വസിച്ചുകൊണ്ടിരിക്കുന്നു. അതുപോലെ അവിവേകികളായ പ്രാണികൾ വ്യാപരിച്ചുപോരുന്ന വിഷയങ്ങളുടെ ബോധം ആത്മസാക്ഷാത്കാരം സിദ്ധിച്ച ഒരു മുനിക്കു തീരെയില്ല. അതവന്നു രാത്രി പോലെയാണ്. സംയമിക്കു മാത്രമേ മനഃസമാധാനമുണ്ടാകയുള്ളു.

ആപൂര്യ്യമാണമചലപ്രതിഷ്ഠം
സമുദ്രമാപഃ പ്രവിശന്തി യദ്വത്
തദ്വത് കാമാ യം പ്രവിശന്തി സർവ്വേ
സ ശാന്തിമാപ്നോതി ന കാമകാമീ. 70

നാലുപാടുംനിന്നു എന്നും ഒഴുകിവരുന്ന ആറുകൾ നിറച്ചു കൊണ്ടേയിരിക്കുന്നതും നില തെററാത്തതുമായ ആഴിയിലേയ്ക്കു്

പിന്നേയും പിന്നേയും വെള്ളം ചെന്നുചേരുന്നതുപോലെ വിഷയങ്ങളെല്ലാം നിത്യതൃപ്തനും പൂർണ്ണനുമായ ഏതൊരുത്തനിൽ ചെന്നുചേരുന്നുവോ ആ സംയമിക്കേ മനസ്സമാധാനമുണ്ടാകയുള്ളു. അല്ലാതെ വിഷയത്തെ കൊതിച്ചുകൊണ്ടിരിക്കുന്നവന്നുണ്ടാകയില്ല.

വിഹായ കാമാൻ യഃ സർവ്വാൻ
പുമാംശ്ചരതി നിസ്പൃഹഃ
നിർമ്മമോ നിരഹങ്കാരഃ
സ ശാന്തിമധിഗച്ഛതി. 71

മമതാഭിമാനവും കർത്തൃത്വാഭിമാനവും തീരെയില്ലാത്തതുകൊണ്ടു് ഒന്നിലും ആശയില്ലാതെ, ശബ്ദാദിവിഷയങ്ങളെ ഭോഗ്യങ്ങളായി കരുതാതെ, കേവലം ഭിക്ഷാച്ഛാദനാദികളെക്കൊണ്ടു് ശരീരയാത്ര നിർവ്വഹിച്ചുകൊണ്ടിരിക്കുന്നവന്നു് പരമമായ ശാന്തി അനുഭവപ്പെടുന്നു.

ഏഷാ ബ്രാഹ്മീ സ്ഥിതിഃ പാർത്ഥ
നൈനാം പ്രാപ്യ വിമുഹ്യതി
സ്ഥിത്വാസ്യാമന്തകാലേഽപി
ബ്രഹ്മനിർവ്വാണമൃച്ഛതി. 72

അർജ്ജുന, നീ ചോദിച്ച സ്ഥിതപ്രജ്ഞന്റെ ലക്ഷണംതന്നെയാണു് സാധനാരൂപേണ ഈ പറഞ്ഞിട്ടുള്ളതു്. ഈ നിലയിലെത്തിയവന്നു് ഒരിക്കലും മോഹമോ ശോകമോ ഉണ്ടാകുന്നില്ല. മരണകാലത്തെങ്കിലും ഈ നില സമ്പാദിച്ചാൽ ബന്ധത്തിൽനിന്നു നിവർത്തിച്ചു് പരമാനന്ദസുഖത്തെ അനുഭവിക്കുന്നു.

ഇതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുന-
സംവാദേ സാംഖ്യയോഗോ നാമ
ദ്വിതീയോഽദ്ധ്യായഃ.

ഇങ്ങനെ സാംഖ്യയോഗമെന്ന രണ്ടാമദ്ധ്യായം കഴിഞ്ഞു.

# മൂന്നാം അദ്ധ്യായം

## കർമ്മയോഗം

അർജ്ജുന ഉവാച

ജ്യായസീ ചേത് കർമ്മണസ്തേ
മതാ ബുദ്ധിർജനാർദ്ദന
തത് കിം കർമ്മണി ഘോരേ മാം
നിയോജയസി കേശവ. 1

അർജ്ജുനൻ പറഞ്ഞു:

ലോകരക്ഷകനായ ഹേ ഭഗവൻ, കർമ്മയോഗത്തേക്കാറം ജ്ഞാനയോഗമാണ് ശ്രേഷ്ഠമെന്ന് അങ്ങേയ്ക്ക് അഭിപ്രായമുണ്ടായിരിക്കെ ഹിംസ മുതലായ ക്രൂരകർമ്മം ചെയ്‌വാൻ എന്നെ പ്രേരിപ്പിക്കുന്നതിന്റെ ഉദ്ദേശമെന്താണ്?

വ്യാമിശ്രേണേവ വാക്യേന
ബുദ്ധിം മോഹയസീവ മേ
തദേകം വദ നിശ്ചിത്യ
യേന ശ്രേയോഽഹമാപ്നുയാം. 2

എല്ലാററിലും വെച്ച് നല്ലതു് ഒന്നു്, ഞാൻ ചെയ്യേണ്ടതു് മറെറാന്നു്; ഇങ്ങനെ കൂട്ടിക്കലർത്തി പറഞ്ഞതുകൊണ്ടു് എന്റെ ബുദ്ധിയ്ക്കു് ഒന്നും നിശ്ചയിക്കാൻ വയ്യാതായിരിക്കുന്നു. അതുകൊണ്ടു് എന്റെ നന്മയ്ക്കു കാരണമായ രണ്ടിലൊന്നു നിശ്ചയിച്ചു് ഉപദേശിച്ചുതരേണമേ.

ശ്രീഭഗവാനുവാച

ലോകേഽസ്മിൻ ദ്വിവിധാ നിഷ്ഠാ
പുരാ പ്രോക്താ മയാനഘ
ജ്ഞാനയോഗേന സാംഖ്യാനാം
കർമ്മയോഗേന യോഗിനാം.

ശ്രീഭഗവാൻ പറഞ്ഞു:

അല്ലയോ, അർജ്ജുന, ലോകസൃഷ്ടിയുടെ ആരംഭത്തിൽത്തന്നെ, സ്ഥിതപ്രജ്ഞതയിൽ നിലകൊണ്ടു് കൃതാൎത്ഥരാകുവാൻ സാംഖ്യന്മാൎക്കു് ജ്ഞാനയോഗം, തത്ത്വബോധം സമ്പാദിക്കാനുള്ള അന്തഃകരണശുദ്ധിക്കു പ്രയത്നിക്കുന്ന യോഗികൾക്കുവേണ്ടി കൎമ്മയോഗം, എന്നിങ്ങനെ അധികാരികളുടെ ഭേദത്തിന്നനുസരിച്ചു് രണ്ടു തരം യോഗത്തെ ഞാൻ പറഞ്ഞിട്ടുണ്ടു്.

ന കൎമ്മണാമനാരംഭാന്നൈഷ്കൎമ്മ്യം പുരുഷോ$f$ശ്നുതേ
ന ച സന്ന്യസനാദേവ സിദ്ധിം സമധിഗച്ഛതി. 4

കൎമ്മം ചെയ്യാതിരുന്നതുകൊണ്ടുമാത്രം കൎമ്മരഹിതമായ ജ്ഞാനനിഷ്ഠ ഒരുവന്നുണ്ടാകയില്ല. അതുപോലെ സൎവ്വകൎമ്മസന്ന്യാസം കൊണ്ടു മാത്രം ആൎക്കും സിദ്ധിയും (മോക്ഷവും) ഉണ്ടാകയില്ല.

ന ഹി കശ്ചിത് ക്ഷണമപി
ജാതു തിഷ്ഠത്യകർമ്മകൃത്
കാൎയ്യതേ ഹ്യവശഃ കർമ്മ
സൎവ്വഃ പ്രകൃതിജൈർഗ്ഗുണൈഃ. 5

ഒന്നും പ്രവൎത്തിക്കാതെ കുറച്ചു സമയമെങ്കിലും ഇരിക്കാൻ ഒരുവന്നും സാദ്ധ്യമല്ല. എന്തുകൊണ്ടെന്നാൽ സ്വാഭാവികമായ രാഗദ്വേഷാദി ദോഷങ്ങളെക്കൊണ്ടു പരാധീനരായിട്ടു് എല്ലാവരും എപ്പോഴും എന്തെങ്കിലും പ്രവൎത്തിച്ചുകൊണ്ടേയിരിക്കുന്നു.

കർമ്മേന്ദ്രിയാണി സംയമ്യ
യ ആസ്തേ മനസാ സ്മരൻ
ഇന്ദ്രിയാൎത്ഥാൻ വിമൂഢാത്മാ
മിഥ്യാചാരഃ സ ഉച്യതേ. 6

കൎമ്മേന്ദ്രിയങ്ങളെയെല്ലാം നിയന്ത്രിച്ചു്, രാഗാദിദോഷങ്ങൾ നിറഞ്ഞ മനസ്സുകൊണ്ടു് ശബ്ദാദിവിഷയങ്ങളെ ഓൎത്തോൎത്തു ജീവിക്കുന്ന വിവേകശൂന്യനെ മിഥ്യാചാരൻ എന്നു പറയുന്നു.

യസ്ത്വിന്ദ്രിയാണി മനസാ
നിയമ്യാരഭതേ$f$ൎജ്ജുന
കർമ്മേന്ദ്രിയൈഃ കർമ്മയോഗ-
മസക്തഃ സ വിശിഷ്യതേ. 7

അല്ലയോ അജ്ജുന, വിവേകമുള്ള മനസ്സുകൊണ്ടു് ജ്ഞാനേന്ദ്രിയങ്ങളെ നിയന്ത്രിച്ചു് കമ്മേന്ദ്രിയങ്ങളെക്കൊണ്ടു ഫലാപേക്ഷയില്ലാതെ വിഹിതകമ്മങ്ങൾ ചെയ്യുന്നവൻ എല്ലാവരിലുംവെച്ചു് വിശിഷ്ടനാകുന്നു.

നിയതം കുരു കമ്മ ത്വം കമ്മ ജ്യായോ ഹ്യകമ്മണഃ
ശരീരയാത്രാപി ച തേ ന പ്രസിദ്ധ്യേദകർമ്മണഃ. 8

നീ ചെയ്യേണ്ടുന്ന കമ്മങ്ങൾ അവശ്യം ചെയ്യതന്നെ വേണം. എന്തെന്നാൽ ഒന്നും ചെയ്യാതിരിക്കുന്നതിലും എത്രയോ മേലെയാണു് കമ്മംചെയ്യ എന്നതു്. മാത്രമല്ല, കമ്മം ചെയ്യാതിരുന്നാൽ നിന്റെ ശരീരസംരക്ഷണംപോലും സാധിക്കുകയില്ല.

യജ്ഞാത്ഥാത് കമ്മണോഽന്യത്ര
ലോകോഽയം കമ്മബന്ധനഃ
തദത്ഥം കമ്മ കൗന്തേയ
മുക്തസംഗഃ സമാചര. 9

ഈശ്വരാപ്പണമായിട്ടല്ലാതെ ചെയ്യുന്ന കമ്മം മാത്രമാണു് ഈ ലോകത്തെ രാഗദ്വേഷാദികൾവഴിക്കു് ഒടുങ്ങാത്ത കമ്മങ്ങളിൽ ബന്ധിച്ചുകൊണ്ടിരിക്കുന്നതു്. അതുകൊണ്ടു് ആ ബന്ധനിവൃത്തിക്കുവേണ്ടി ഫലത്തിൽ ആസക്തി വെയ്ക്കാതെ ഈശ്വരാരാധനമെന്ന നിലയിൽ കമ്മങ്ങൾ അനുഷ്ഠിക്കുക.

സഹയജ്ഞാഃ പ്രജാഃ സൃഷ്ട്വാ
പുരോവാച പ്രജാപതിഃ
അനേന പ്രസവിഷ്യധ്വ-
മേഷ വോഽസ്ത്വിഷ്ടകാമധുക്. 10

ലോകപിതാമഹൻ പ്രജകളെ സൃഷ്ടിക്കുമ്പോൾത്തന്നെ കൂടെ യജ്ഞങ്ങളേയും സൃഷ്ടിച്ചു്, ആ പ്രജകളോടിങ്ങനെ പറയുകയുണ്ടായി: 'ഈ യജ്ഞമാണു് നിങ്ങളുടെ അഭിവൃദ്ധിക്കു കാരണം. ഇതു് നിങ്ങൾക്കു് ഇഷ്ടസുഖാനുഭവങ്ങളെ തരുന്നതായി ഭവിക്കട്ടെ.'

ദേവാൻ ഭാവയതാനേന തേ ദേവാ ഭാവയന്തു വഃ
പരസ്പരം ഭാവയന്തഃ ശ്രേയഃ പരമവാപ്സ്യഥ. 11

ഈ യജ്ഞംകൊണ്ടു് നിങ്ങൾ ദേവന്മാരെ പുലത്തുക: ആ ദേവന്മാർ നിങ്ങളേയും പുലത്തട്ടെ. അങ്ങനെ അന്യോന്യം പുലത്തുന്ന നിങ്ങൾ അത്യുത്കൃഷ്ടമായ മോക്ഷത്തിന്നധികാരികളായിത്തീരും.

ഇഷ്ടാൻ ഭോഗാൻ ഹി വോ ദേവാ
ദാസ്യന്തേ യജ്ഞഭാവിതാഃ
തൈർദത്താനപ്രദായൈഭ്യോ
യോ ഭുങ്ക്തേ സ്തേന ഏവ സഃ. 12

ഈ യജ്ഞങ്ങളെക്കൊണ്ടു തൃപ്തരായ ദേവന്മാർ നിങ്ങൾക്കു (ജീവന്മാർക്കു്) വേണ്ടപ്പെട്ട എല്ലാ സമൃദ്ധിയും യഥാവസരം വിതരണം ചെയ്യുന്നു. അവർ തന്ന ഭോഗ്യപദാർത്ഥങ്ങളെ, അതിൽ ഒരു ഭാഗം അവക്കു സമപ്പിക്കാതെ അനുഭവിക്കുന്നവർ ചതിയന്മാരും കള്ളന്മാരുമായിത്തീരുന്നു.

യജ്ഞശിഷ്ടാശിനഃ സന്തോ
മുച്യന്തേ സർവ്വകില്ബിഷൈഃ
ഭുഞ്ജതേ തേ ത്വഘം പാപാ
യേ പചന്ത്യാത്മകാരണാത്. 13

യജ്ഞംചെയ്തു് (ദേവന്മാരുടെ വീതം കൊടുത്തു്) തങ്ങൾക്കുള്ള ചെറുഭാഗമനുഭവിച്ചു തൃപ്തരാകുന്ന സദാചാരസമ്പന്നന്മാരെ ഒരു പാപവും തീണ്ടുകയില്ല. (അവർ ദുഃഖിക്കുന്നില്ല) അവക്കു (ദേവന്മാക്കു്) കൊടുക്കാതെ കിട്ടിയതെല്ലാം അടച്ചിട്ടനുഭവിക്കുന്ന പാപികൾ എന്നും ദുഃഖത്തെത്തന്നെ അനുഭവിക്കുന്നു.

അന്നാദ്ഭവന്തി ഭൂതാനി
പർജ്ജന്യാദന്നസംഭവഃ
യജ്ഞാദ്ഭവതി പർജ്ജന്യോ
യജ്ഞഃ കർമ്മസമുദ്ഭവഃ. 14

കർമ്മ ബ്രഹ്മോദ്ഭവം വിദ്ധി
ബ്രഹ്മാക്ഷരസമുദ്ഭവം
തസ്മാത് സർവ്വഗതം ബ്രഹ്മ
നിത്യം യജ്ഞേ പ്രതിഷ്ഠിതം. 15

അന്നത്തിൽനിന്നു പ്രാണികളുണ്ടാകുന്നു. അന്നം മേഘത്തിൽ നിന്നും, മേഘം യജ്ഞത്തിൽനിന്നും, യജ്ഞം കർമ്മത്തിൽനിന്നും, കർമ്മം വേദത്തിൽനിന്നും, വേദം ഈശ്വരങ്കൽനിന്നുമുണ്ടായതാണു്. അതുകൊണ്ടു് ഈശ്വരനെ ആശ്രയിച്ചിരിക്കുന്ന സർവ്വജ്ഞാനഭണ്ഡാഗാരമായ ആ വേദം എന്നും യജ്ഞത്തെ ബോധിപ്പിച്ചാണു് നിലകൊള്ളുന്നതു്.

ഏവം പ്രവർത്തിതം ചക്രം
നാനുവർത്തയതീഹ യഃ
അഘായുരിന്ദ്രിയാരാമോ
മോഘം പാർത്ഥ സ ജീവതി. 16

അല്ലയോ അർജ്ജുന, ഈ ചക്രം അനാദിയായി ചുററിത്തിരിഞ്ഞുകൊണ്ടിരിക്കുന്നതാണു്. ഇതിനെ അനുസരിക്കാത്തവൻ ചെയ്യുന്നതെല്ലാം പാപമാണു്. അവൻ ഇന്ദ്രിയങ്ങളെ തൃപ്തിപ്പെടുത്തി സ്വയം തൃപ്തനാകുന്നു. അവൻെറ ജീവിതം അവന്നും മററുള്ളവർക്കും പ്രയോജനപ്പെടുന്നില്ല.

യസ്ത്വാത്മരതിരേവ സ്യാദാത്മതൃപ്തശ്ച മാനവഃ
ആത്മന്യേവ ച സന്തുഷ്ടസ്തസ്യ കാര്യം ന വിദ്യതേ. 17

തന്നിൽത്തന്നെ രമിച്ചും തന്നെക്കൊണ്ടുതന്നെ തൃപ്തിപ്പെട്ടും തന്നിൽത്തന്നെ സന്തോഷിച്ചും ഇരിക്കുന്ന ആ സ്ഥിതപ്രജ്ഞനു് കർത്തവ്യമായി ഒന്നുംതന്നെയില്ല.

നൈവ തസ്യ കൃതേനാർത്ഥോ നാകൃതേനേഹ കശ്ചന
ന ചാസ്യ സർവ്വഭൂതേഷു കശ്ചിദർത്ഥവ്യപാശ്രയഃ. 18

ആ ബ്രഹ്മനിഷ്ഠൻ ഏതെങ്കിലുമൊരു കർമ്മം ചെയ്താലും ചെയ്യാതിരുന്നാലും അവന്നു് ഒന്നും വരാനില്ല. മററുള്ള പ്രാണികളിൽ നിന്നു് ഇവന്നോ, ഇവനിൽനിന്നു് അവർക്കോ ചെല്ലേണ്ട ഫലം ഒന്നുമില്ല.

തസ്മാദസക്തഃ സതതം
കാര്യം കർമ്മ സമാചര
അസക്തോ ഹ്യാചരൻ കർമ്മ
പരമാപ്നോതി പൂരുഷഃ. 19

അതുകൊണ്ടു് ഫലാപേക്ഷ വിട്ടു് എന്നും (ചിത്തശുദ്ധിപര്യന്തം) കർത്തവ്യകർമ്മം ചെയ്കതന്നെ വേണം. അങ്ങനെ ചെയ്തുകൊണ്ടിരുന്നാൽ ചിത്തശുദ്ധിവഴിക്ക തത്ത്വനിഷ്ഠനാവാൻ സാധിക്കും.

**കർമ്മണൈവ ഹി സംസിദ്ധിമാസ്ഥിതാ ജനകാദയഃ**
**ലോകസംഗ്രഹമേവാപി സംപശ്യൻ കർത്തുമർഹസി. 20**

ജനകൻ മുതലായ പണ്ടത്തെ ക്ഷത്രിയന്മാർ കർമ്മയോഗത്തെ അനുഷ്ഠിച്ചുകൊണ്ടുമാത്രമാണു് ചിത്തശുദ്ധിദ്വാരാ മുക്തി സമ്പാദിച്ചിട്ടുള്ളതു്. അതുകൊണ്ടു് ലോകക്ഷേമത്തെയോർത്തെങ്കിലും നീയും കർമ്മം ചെയ്യേണ്ടതാണു്.

**യദ്യദാചരതി ശ്രേഷ്ഠസ്തത്തദേവേതരോ ജനഃ**
**സ യത് പ്രമാണം കുരുതേ ലോകസ്തദനുവർത്തതേ. 21**

വിശിഷ്ടന്മാർ എന്തു പ്രവർത്തിച്ചുകൊണ്ടിരിക്കുന്നുവോ അതിനെ നോക്കിക്കണ്ടു് മററുള്ളവർ അതേവിധം പ്രവർത്തിക്കുന്നു. അവൻ പ്രമാണമായി (തത്ത്വനിർണ്ണായകമായി) ഏതൊന്നു സ്വീകരിച്ചിട്ടുണ്ടോ അതുതന്നെയാണു് മററുള്ളവർക്കും പ്രമാണമായിട്ടുള്ളതു്.

**ന മേ പാർത്ഥാസ്തി കർത്തവ്യം ത്രിഷു ലോകേഷു കിഞ്ചന**
**നാനവാപ്തമവാപ്തവ്യം വർത്ത ഏവ ച കർമ്മണി. 22**

അല്ലയോ പാർത്ഥ, മൂന്നു ലോകങ്ങളിലും എവിടേയും എനിക്കു് ഒരു കർമ്മവും ചെയ്യേണ്ടതായിട്ടില്ല. എനിക്കു് കിട്ടാത്തതും കിട്ടേണ്ടതുമായി ഒന്നുമില്ല. എങ്കിലും ഞാൻ കർമ്മം ചെയ്തുകൊണ്ടിരിക്കുന്നു.

**യദി ഹ്യഹം ന വർത്തേയം ജാതു കർമ്മണ്യതന്ദ്രിതഃ**
**മമ വർത്മാനുവർത്തന്തേ മനുഷ്യാഃ പാർത്ഥ സർവ്വശഃ. 23**

ആലസ്യം വിട്ടു് ഞാൻ കർമ്മം ചെയ്യാതിരുന്നാൽ ഈ മനുഷ്യർ എല്ലാ വിധത്തിലും മടിയന്മാരായി എൻെറ മാർഗ്ഗത്തെത്തന്നെ അനുഗമിക്കും.

**ഉത്സീദേയുരിമേ ലോകാ ന കുര്യാം കർമ്മ ചേദഹം**
**സംകരസ്യ ച കർത്താ സ്യാമുപഹന്യാമിമാഃ പ്രജാഃ. 24**

ഞാൻ കർമ്മം ചെയ്യാതിരുന്നാൽ എന്നെ അനുസരിക്കുന്ന ലോകം നശിച്ചുപോകും. കാരണം, ഞാൻ നിമിത്തം അലസന്മാരായ

അവരിൽ വർണ്ണസാങ്കര്യം വരും. അതുവഴിക്ക് ഞാൻ ലോകനാശത്തിന്നു കാരണമായിത്തീരും.

സക്താഃ കർമ്മണ്യവിദ്വാംസോ
യഥാ കുർവ്വന്തി ഭാരത
കുര്യാദ്വിദ്വാംസ്തഥാസക്ത-
ശ്ചികീർഷുർലോകസംഗ്രഹം. 25

അജ്ഞന്മാർ എങ്ങനെ ആസക്തിയോടുകൂടി കർമ്മം ചെയ്യുന്നുവോ അതുപോലെതന്നെ അവയെ ശരിക്കറിഞ്ഞ വിദ്വാന്മാർ, പിഴച്ച വഴിയിലൂടെ പോകുന്ന ലോകത്തെ നേർവഴിക്കു നയിക്കാനാഗ്രഹിച്ച് ഫലനിരപേക്ഷം കർമ്മം ചെയ്യേണ്ടതാണ്.

ന ബുദ്ധിഭേദം ജനയേ-
ദജ്ഞാനാം കർമ്മസംഗിനാം
ജോഷയേത് സർവ്വകർമ്മാണി
വിദ്വാൻ യുക്തഃ സമാചരൻ. 26

വകതിരിവില്ലാത്തതുകൊണ്ട് ഫലാസക്തിയോടുകൂടി കർമ്മം ചെയ്തുകൊണ്ടിരിക്കുന്നവരുടെ ധാരണയ്ക്കു കുഴപ്പമുണ്ടാക്കാതെ തത്ത്വമറിയുന്നവൻ സാമർത്ഥ്യത്തോടെ അവരുടെകൂടെ പെരുമാറി സമാഹിതചിത്തനായി എല്ലാ കർമ്മങ്ങളും ചെയ്യണം.

പ്രകൃതേഃ ക്രിയമാണാനി ഗുണൈഃ കർമ്മാണി സർവ്വശഃ
അഹംകാരവിമൂഢാത്മാ കർത്താഹമിതി മന്യതേ. 27

പ്രകൃതിയുടെ കാര്യമായ ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ പലവിധത്തിലും വ്യാപരിക്കുമ്പോൾ ആത്മതത്ത്വമറിയാത്തവൻ ഞാനാണ് കർത്താവെന്നു വിചാരിക്കുന്നു.

തത്ത്വവിത്തു മഹാബാഹോ ഗുണകർമ്മവിഭാഗയോഃ
ഗുണാ ഗുണേഷു വർത്തന്ത ഇതി മത്വാ ന സജ്ജതേ. 28

ഗുണകർമ്മങ്ങളെ വേർതിരിച്ചറിഞ്ഞ്, വിഷയേന്ദ്രിയസംബന്ധംകൊണ്ടുണ്ടാകുന്ന കർമ്മത്തിൽ ഒരു വിധത്തിലും ആത്മാവു സംബന്ധിക്കുന്നില്ലെന്നു മനസ്സിലാക്കി തത്ത്വജ്ഞാനി ഫലാസക്തനാകുന്നില്ല.

പ്രകൃതേർഗ്ഗുണസംമൂഢാഃ
സജ്ജന്തേ ഗുണകർമ്മസു
താനകൃത്സ്നവിദോ മന്ദാൻ
കൃത്സ്നവിന്ന വിചാലയേത്. 29

പ്രകൃതിയുടെ കാര്യങ്ങളായ അഹംകാരാദികൾ ചെയ്യുന്ന കർമ്മങ്ങളിൽ താനാണ് ചെയ്യുന്നതു്, ഫലമനുഭവിക്കുന്നതു് എന്നു വിചാരിച്ചു് അവയിൽ ഒട്ടിനില്ക്കുന്ന അജ്ഞാനികളായ മൂഢന്മാരെ തത്ത്വമറിയുന്നവർ ഒരിക്കലും അമ്പരപ്പിക്കരുതു്.

മയി സർവ്വാണി കർമ്മാണി സന്ന്യസ്യാദ്ധ്യാത്മചേതസാ
നിരാശീർനിർമ്മമോ ഭൂത്വാ യുദ്ധ്യസ്വ വിഗതജ്വരഃ. 30

കർമ്മങ്ങളെല്ലാം ഈശ്വരനിൽ സമർപ്പിച്ചു് വിവേചനാബുദ്ധിയോടുകൂടി, ആശയും മമതയും വിട്ടു്, വരുന്ന ക്ലേശത്തെ വകവെയ്ക്കാതെ, ചെയ്യേണ്ടതു ചെയ്യുക.

യേ മേ മതമിദം നിത്യ-
മനുതിഷ്ഠന്തി മാനവാഃ
ശ്രദ്ധാവന്തോഽനസൂയന്തോ
മുച്യന്തേ തേഽപി കർമ്മഭിഃ. 31

അസൂയ വിട്ടു് ശ്രദ്ധയോടുകൂടി എന്റെ ഈ അഭിപ്രായത്തെ നിത്യവും അനുസരിച്ചുപോരുന്ന മനുഷ്യർ പുണ്യപാപങ്ങളാകുന്ന കർമ്മങ്ങളുടെ കെട്ടിൽനിന്നു വിട്ടുനില്ക്കുന്നു.

യേ ത്വേതദഭ്യസൂയന്തോ
നാനുതിഷ്ഠന്തി മേ മതം
സർവ്വജ്ഞാനവിമൂഢാംസ്താൻ
വിദ്ധി നഷ്ടാനചേതസഃ. 32

അസൂയകൊണ്ടു് എന്റെ ഇപ്പറഞ്ഞ അഭിപ്രായം അനുസരിക്കാത്തവർ ഒരറിവുമില്ലാതെ വിവേകം കെട്ടു് നശിക്കുമെന്നറിഞ്ഞാലും.

സദൃശം ചേഷ്ടതേ സ്വസ്യാഃ
പ്രകൃതേർജ്ഞാനവാനപി
പ്രകൃതിം യാന്തി ഭൂതാനി
നിഗ്രഹഃ കിം കരിഷ്യതി. 33

എത്ര നല്ല ജ്ഞാനിയായാലും അല്പം പിഴച്ചാൽ ജന്മാന്തര വാസനകളനുസരിച്ച് സ്വയം പ്രവർത്തിച്ചുപോകും. ഇതു പ്രാണി സാധാരണമായ നിയമമാണ്. ആ വാസനയെ നശിപ്പിക്കാനുള്ള സാധനകൾ അനുഷ്ഠിക്കാതെ അവയെ ഒതുക്കിപ്പിടിച്ചതുകൊണ്ട് പ്രയോജനമൊന്നുമില്ല.

ഇന്ദ്രിയസ്യേന്ദ്രിയസ്യാർത്ഥേ
രാഗദ്വേഷൗ വ്യവസ്ഥിതൗ
തയോർന വശമാഗച്ഛേത്
തൗ ഹ്യസ്യ പരിപന്ഥിനൗ. 34

ഇന്ദ്രിയങ്ങളോരോന്നും അതതിന്റെ വിഷയങ്ങളിൽ പ്രവർത്തിക്കുമ്പോൾ രാഗവും ദ്വേഷവും താനെയുണ്ടാവും. അവയെ സാധകനാവട്ടെ ജ്ഞാനിയാകട്ടെ, ശത്രുക്കളെപ്പോലെ കരുതേണ്ടതാണ്. അവയുടെ പിടിയിൽപ്പെട്ടുപോകാതിരിക്കാൻ ശ്രമിക്കണം.

ശ്രേയാൻ സ്വധർമ്മോ വിഗുണഃ
പരധർമ്മാത് സ്വനുഷ്ഠിതാത്
സ്വധർമ്മേ നിധനം ശ്രേയഃ
പരധർമ്മോ ഭയാവഹഃ. 35

നന്നായനുഷ്ഠിക്കുന്ന പരധർമ്മത്തെക്കാളും ഗുണരഹിതമാണെങ്കിലും സ്വധർമ്മം ശ്രേഷ്ഠമാകുന്നു. സ്വധർമ്മം ചെയ്തുമരിച്ചുപോയാലും, അതു നല്ലതിനേ ആവൂ. പരധർമ്മം അത്യന്തം ഭയങ്കരമാണ്.

അർജ്ജുന ഉവാച

അഥ കേന പ്രയുക്തോഽയം
പാപം ചരതി പൂരുഷഃ
അനിച്ഛന്നപി വാർഷ്ണേയ
ബലാദിവ നിയോജിതഃ. 36

അർജ്ജുനൻ പറഞ്ഞു:

അല്ലയോ ഭഗവാനേ, ആരുടെ പ്രേരണകൊണ്ടാണ് ബലാത് കാരേണ ചെയ്യിക്കുന്നതുപോലെ ഈ മനുഷ്യർ ഇഷ്ടമില്ലാത്തവരാണെങ്കിലും പാപകർമ്മം ചെയ്യുന്നത് ?

ശ്രീഭഗവാനുവാച

കാമ ഏഷ ക്രോധ ഏഷ
രജോഗുണസമുദ്ഭവഃ
മഹാശനോ മഹാപാപ്മാ
വിദ്ധ്യേനമിഹ വൈരിണം. 37

ശ്രീഭഗവാൻ പറഞ്ഞു:

രജോഗുണത്തിൽനിന്നുണ്ടായതും എത്ര വിഷയങ്ങൾ കിട്ടിയാലും മതിവരാത്തതും മഹാപാപം ചെയ്യിക്കുന്നതും ഈ കാമവും ക്രോധവും തന്നെയാണ്. ഇതു് നല്ലതു ചെയ്യുവാനനുവദിക്കാത്ത ശത്രുവാണെന്നു് നീ അറിഞ്ഞാലും.

ധൂമേനാവ്രിയതേ വഹ്നിർയഥാദർശോ മലേന ച
യഥോല്ബേനാവൃതോ ഗർഭസ്തഥാ തേനേദമാവൃതം. 38

പുക തീയിനേയും അഴുക്ക് കണ്ണാടിയേയും മൂന്നീക്കടം ഗർഭസ്ഥ ശിശുവിനേയും മറയ്ക്കുന്നതുപോലെ ആ കാമവും ഈ ജ്ഞാനത്തെ മറയ്ക്കുന്നു.

ആവൃതം ജ്ഞാനമേതേന
ജ്ഞാനിനോ നിത്യവൈരിണാ
കാമരൂപേണ കൗന്തേയ
ദുഷ്പൂരേണാനലേന ച. 39

അർജ്ജുന, തൃപ്തിപ്പെടുത്താനാവാത്ത കത്തിക്കാളുന്ന തീയ് പോലെ എരിക്കുന്നതും ക്രോധം മുതലായ അനേകം രൂപങ്ങൾ ഇഷ്ടംപോലെ കൈക്കൊള്ളുന്നതും വിവേകിയുടെ നിത്യശത്രുവുമായ ഈ കാമം (വിഷയാഭിലാഷം) ജ്ഞാനത്തെ മറച്ച് മനുഷ്യനെ അധഃപതിപ്പിക്കുന്നു.

ഇന്ദ്രിയാണി മനോ ബുദ്ധി-
രസ്യാധിഷ്ഠാനമുച്യതേ

ഏതൈർവ്വിമോഹയത്യേഷ
ജ്ഞാനമാവൃത്യ ദേഹിനം. 40

ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി ഇവയാണ് ആ കാമത്തിന്റെ ഇരിപ്പിടം. ഇവയിലൂടെ ദേഹികളിലുള്ള ജ്ഞാനത്തെ മറച്ചുവെച്ച് ഇതു് എല്ലാവരേയും തെററിദ്ധരിപ്പിക്കുന്നു (അജ്ഞാനത്തിലാഴ്ത്തുന്നു.)

തസ്മാത് ത്വമിന്ദ്രിയാണ്യാദൗ
നിയമ്യ ഭരതർഷഭ
പാപ്മാനം പ്രജഹി ഹ്യേനം
ജ്ഞാനവിജ്ഞാനനാശനം. 41

അല്ലയോ അർജ്ജുന, ആ കാമത്തിന്റെ ഇരിപ്പിടം മുൻപറഞ്ഞവയാകയാൽ ഒന്നാമതായി നീ ഇന്ദ്രിയങ്ങളെ ഒതുക്കി നിർത്തുക. അതിൽപ്പിന്നെ ജ്ഞാനത്തേയും വിജ്ഞാനത്തേയും നശിപ്പിക്കുന്ന ആ പാപിയായ കാമത്തെ നശിപ്പിക്കുക.

ഇന്ദ്രിയാണി പരാണ്യാഹുരിന്ദ്രിയേഭ്യഃ പരം മനഃ
മനസസ്തു പരാ ബുദ്ധിർയോ ബുദ്ധേഃ പരതസ്തു സഃ. 42

ദേഹാദികളേക്കാൾ ഇന്ദ്രിയങ്ങളും ഇന്ദ്രിയങ്ങളേക്കാൾ മനസ്സും മനസ്സിനേക്കാൾ ബുദ്ധിയും ബുദ്ധിയേക്കാൾ ആത്മാവും ശ്രേഷ്ഠമാകുന്നു.

ഏവം ബുദ്ധേഃ പരം ബുദ്ധ്വാ സംസ്തഭ്യാത്മാനമാത്മനാ
ജഹി ശത്രും മഹാബാഹോ കാമരൂപം ദുരാസദം. 43

ഇങ്ങനെ ബുദ്ധിയിൽനിന്നു വിലക്ഷണമാണ് ആത്മാവെന്നറിഞ്ഞു് വിവേകംകൊണ്ടു്, രൂപം മാറി സഞ്ചരിക്കുന്നതും പിടികിട്ടാൻ ഞെരുക്കമുള്ളതുമായ ആ ശത്രുവിനെ, ഹേ മഹാബാഹോ, നീ കരുത്തോടെ പാടേ നശിപ്പിച്ചാലും.

ഇതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുന-
സംവാദേ കർമ്മയോഗോ നാമ
തൃതീയോƒദ്ധ്യായഃ.

ഇങ്ങനെ കർമ്മയോഗമെന്ന മൂന്നാം അദ്ധ്യായം കഴിഞ്ഞു.

# നാലാം അദ്ധ്യായം

## ജ്ഞാനകർമ്മസന്ന്യാസയോഗം

ശ്രീഭഗവാനുവാച

ഇമം വിവസ്വതേ യോഗം
പ്രോക്തവാനഹമവ്യയം
വിവസ്വാൻ മനവേ പ്രാഹ
മനുരിക്ഷ്വാകവേഽബ്രവീത്. 1

ശ്രീഭഗവാൻ പറഞ്ഞു:

ഒരിക്കലും നശിക്കാത്തതായ ഈ കർമ്മയോഗത്തെ രാജവംശത്തിന്റെ മൂലഭൂതനായ വിവസ്വാന്നു് ഞാൻ ഈ മന്വന്തരാരംഭത്തിൽ ഉപദേശിക്കുകയുണ്ടായി. ആ വിവസ്വാൻ തന്റെ മകനായ മനുവിന്നും അവൻ ഇക്ഷ്വാകുവിന്നും അതു പറഞ്ഞുകൊടുത്തു.

ഏവം പരമ്പരാപ്രാപ്തമിമം രാജർഷയോ വിദുഃ
സ കാലേനേഹ മഹതാ യോഗോ നഷ്ടഃ പരന്തപ. 2

ഇങ്ങനെ വഴിക്കുവഴിയായി ജനകൻ മുതലായ രാജശ്രേഷ്ഠന്മാരും ഈ യോഗം അറിയുവാനിടയായി. കാലപ്പഴക്കംകൊണ്ടു് ആ യോഗം ഇന്നു പ്രായേണ ആരിലും കാണ്മാനില്ലാതായിരിക്കയാണു്.

സ ഏവായം മയാ തേഽദ്യ യോഗഃ പ്രോക്തഃ പുരാതനഃ
ഭക്തോഽസി മേ സഖാ ചേതി രഹസ്യം ഹ്യേതദുത്തമം. 3

എന്നോടു ഭക്തിയും സ്നേഹവുമുള്ളതുകൊണ്ടു് ശ്രേഷ്ഠവും രഹസ്യവുമായ, പണ്ടുപണ്ടേ നിലനിന്നുവന്ന, അതേ ഈ യോഗത്തെ ഞാൻ സ്പഷ്ടമായി നിനക്കിപ്പോളുപദേശിച്ചിരിക്കയാണു്.

അർജ്ജുന ഉവാച

അപരം ഭവതോ ജന്മ പരം ജന്മ വിവസ്വതഃ
കഥമേതദ്വിജാനീയാം ത്വമാദൗ പ്രോക്തവാനിതി. 4

അർജ്ജുനൻ പറഞ്ഞു:

പണ്ടേ ജനിച്ച വിവസ്വാന്നു് ഇയ്യിടെ ജനിച്ച അങ്ങു് ഈ യോഗത്തെയുപദേശിച്ചുവെന്നതു് എങ്ങനെ ഞാൻ വിശ്വസിക്കും ?

ശ്രീഭഗവാനുവാച

ബഹൂനി മേ വ്യതീതാനി ജന്മാനി തവ ചാർജ്ജുന
താന്യഹം വേദ സർവ്വാണി ന ത്വം വേത്ഥ പരംതപ.5

ശ്രീഭഗവാൻ പറഞ്ഞു:

ഇങ്ങനെയുള്ള ജന്മങ്ങൾ എനിക്കും നിനക്കും എത്രയോ ഉണ്ടായിട്ടുണ്ടു്. അവയെല്ലാം എനിക്കറിവാൻ കഴിവുണ്ടു്; അർജ്ജുന, നീ അതു് അറിയുന്നില്ല.

അജോƒപി സന്നവ്യയാത്മാ ഭൂതാനാമീശ്വരോƒപി സൻ
പ്രകൃതിം സ്വാമധിഷ്ഠായ സംഭവാമ്യാത്മമായയാ. 6

അർജ്ജുന, ഞാൻ പിറവിയുമിറവിയുമില്ലാത്തവനാകുന്നു. കൂടാതെ പ്രാണികളുടെ എല്ലാം നിയാമകനുമാകുന്നു. എന്റെ യഥാർത്ഥനില ഇങ്ങനെയാണെങ്കിലും അപരപ്രകൃതിയെ ആശ്രയിച്ചു് ഞാൻ ജനിക്കുന്നുവെന്നു് ലോകം തെററിദ്ധരിക്കുന്നു.

യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭാരത,
അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹം.

അർജ്ജുന, ധർമ്മത്തിനു തളർച്ചയും അധർമ്മത്തിനു വളർച്ചയും ഉണ്ടാകുമ്പോഴൊക്കെ ഞാനവതരിച്ചുകൊണ്ടിരിക്കുന്നു.

പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ. 8

പരഹിതത്തിൽമാത്രം പ്രവർത്തിക്കുന്ന ആചാരസമ്പന്നരെ രക്ഷിച്ചും പരദ്രോഹികളായ ദുഷ്ടരെ സംഹരിച്ചും ധർമ്മത്തെ നിലനിർത്താൻ ഞാൻ അതാതവസരത്തിൽ അവതരിക്കുക പതിവാണു്.

ജന്മ കർമ്മ ച മേ ദിവ്യ-
മേവം യോ വേത്തി തത്ത്വതഃ

ത്യക്ത്വാ ദേഹം പുനജ്ജന്മ
നൈതി മാമേതി സോഽജ്ജുന. 9

എൻെറ അവതാരങ്ങളേയും കമ്മങ്ങളേയും താത്ത്വികമായി അറിയുന്നവൻ ഈ ശരീരാഭിമാനം വിട്ടു് പിന്നെ ഒരിക്കലും ദേഹാഭിമാനിയായിത്തീരുന്നില്ല. എന്തെന്നാൽ, അജ്ജുന, അവൻ യഥാത്ഥനിലയെ പ്രാപിച്ചുകഴിഞ്ഞു.

വീതരാഗഭയക്രോധാ മന്മയാ മാമുപാശ്രിതാഃ
ബഹവോ ജ്ഞാനതപസാ പൂതാ മദ്ഭാവമാഗതാഃ. 10

രാഗഭയക്രോധങ്ങാം തീരെ ഇല്ലാത്തതുകൊണ്ടു് അകം തെളിഞ്ഞവരും ആത്മതത്ത്വത്തെ മാത്രം ഭാവനചെയ്തുകൊണ്ടിരിക്കുന്നവരും ആത്മതത്ത്വത്തെത്തന്നെ രക്ഷാസ്ഥാനമായിക്കരുതിയിരുന്നവരും ആത്മാവിൽ അവിവേകത്താൽ ആരോപിക്കപ്പെട്ട അഹംകാരത്തെ ജ്ഞാനമാകുന്ന തപസ്സുകൊണ്ടു തള്ളി അവിവേകത്തെ പാടെ നീക്കിയവരും ശുദ്ധരും ആയി എൻെറ തത്ത്വത്തെ പ്രാപിച്ചു ഒട്ടനേകം മഹാത്മാക്കാം പണ്ടുപണ്ടേ ഉണ്ടായിട്ടുണ്ടു്.

യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവത്തന്തേ മനുഷ്യാഃ പാർത്ഥ, സവ്വശഃ. 11

ഓരോരുത്തരും എന്നെ ഓരോ തരത്തിലറിഞ്ഞു് ഉപാസിക്കുന്നു. അവരുടെ ഉപാസനയ്ക്കനുസരിച്ചു് സവ്വാത്മകനായ ഞാൻ അവരെ അനുഗ്രഹിക്കുന്നു. എൻെറ വഴി വിട്ടു് മറെറാരു വഴിയ്ക്കു് അവർ പോകുന്നില്ല. അവരുടെ അറിവിന്നും ആഗ്രഹത്തിന്നും തക്ക ഫലത്തെ ഞാൻ കൊടുക്കുന്നുവെന്നത്ഥം.

കാങ്ക്ഷന്തഃ കമ്മണാം സിദ്ധിം
യജന്ത ഇഹ ദേവതാഃ
ക്ഷിപ്രം ഹി മാനുഷേ ലോകേ
സിദ്ധിർഭവതി കമ്മജാ. 12

ഇന്ദ്രാദിദേവന്മാരെ ഉദ്ദേശിച്ചു ചെയ്യുന്ന യാഗക്രിയകൊണ്ടു് മനുഷ്യക്കു് പ്രാത്ഥിച്ച ഫലം പെട്ടെന്നു കിട്ടുന്നു. അതാണു് അവർ എന്നെ ഓക്കാതെ കാമ്യകമ്മങ്ങാം ചെയ്തുകൊണ്ടിരിക്കുന്നതു്.

ചാതുർവ്വർണ്ണ്യം മയാ സൃഷ്ടം ഗുണകർമ്മവിഭാഗശഃ
തസ്യ കർത്താരമപി മാം വിദ്ധ്യകർത്താരമവ്യയം 13

ഗുണകർമ്മങ്ങളെ വിഭജിച്ചു് മനുഷ്യരിൽ നാലു വർണ്ണങ്ങളെ ഞാനാണു് സൃഷ്ടിച്ചിട്ടുള്ളതു്. ഞാൻ ആ വർണ്ണങ്ങളുടെ കർത്താവാണെങ്കിലും താത്ത്വികമായി കർത്താവും ഭോക്താവുമല്ലാത്ത നിർവ്വികാരവസ്തുവാകുന്നു.

ന മാം കർമ്മാണി ലിമ്പന്തി
ന മേ കർമ്മഫലേ സ്പൃഹാ
ഇതി മാം യോഽഭിജാനാതി
കർമ്മഭിർന സ ബദ്ധ്യതേ 14

ഞാൻ കർത്താവല്ലാത്തതുകൊണ്ടു് ആ കർമ്മങ്ങൾ ബന്ധത്തിന്നു കാരണമാകുന്നില്ല. കർമ്മഫലത്തിലെനിക്കാസക്തിയില്ല. അതുകൊണ്ടു് ഫലബന്ധവുമില്ല. എന്റെ ഈ തത്ത്വമറിയുന്നവന്നും കർമ്മംകൊണ്ടുള്ള ദേഹാദിബന്ധമുണ്ടാകുന്നില്ല.

ഏവം ജ്ഞാത്വാ കൃതം കർമ്മ പൂർവ്വൈരപി മുമുക്ഷുഭിഃ
കുരു കർമ്മൈവ തസ്മാത്ത്വം പൂർവ്വൈഃ പൂർവ്വതരം കൃതം. 15

ബന്ധനിവൃത്തിക്കാഗ്രഹമുള്ള പ്രാചീനന്മാരെല്ലാം ഈ തത്ത്വമറിഞ്ഞുതന്നെയാണു് കർമ്മം ചെയ്തിരുന്നതു്. അതുകൊണ്ടു് നീയും പൂർവ്വികന്മാർ പണ്ടേ അനുസരിച്ചുവന്നവിധം കർമ്മം ചെയ്യുക.

കിം കർമ്മ കിമകർമ്മേതി
കവയോഽപ്യത്ര മോഹിതാഃ
തത് തേ കർമ്മ പ്രവക്ഷ്യാമി
യജ്ജ്ഞാത്വാ മോക്ഷ്യസേഽശുഭാത്. 16

കർമ്മമെന്നാലെന്തു്, അകർമ്മമെന്നാലെന്തു്, എന്നതിൽ വലിയ വിദ്വാന്മാർക്കുകൂടി തെററിദ്ധാരണയുണ്ടു്. ആ കർമ്മത്തെ സംശയം തീർത്തു് ഞാൻ നിനക്കുപദേശിക്കാം. അതു ശരിക്കറിഞ്ഞു പ്രവർത്തിച്ചാൽ സംസാരനിവൃത്തിയുണ്ടാകും.

കർമ്മണോ ഹ്യപി ബോദ്ധവ്യം
ബോദ്ധവ്യം ച വികർമ്മണഃ

അകർമ്മണശ്ച ബോദ്ധവ്യം
ഗഹനാ കർമ്മണോ ഗതിഃ. 17

കർമ്മത്തിന്റേയും വികർമ്മത്തിന്റേയും അകർമ്മത്തിന്റേയും തത്ത്വത്തെ തിരിച്ചറിയേണ്ടതാണ്. കാരണം, കർമ്മതത്ത്വം അത്യും ആഴത്തിലാണ് കിടക്കുന്നത്.

കർമ്മണ്യകർമ്മ യഃ പശ്യേ-
ദകർമ്മണി ച കർമ്മ യഃ
സ ബുദ്ധിമാൻ മനുഷ്യേഷു
സ യുക്തഃ കൃത്സ്നകർമ്മകൃത്. 18

ദേഹാദികളെക്കൊണ്ടുള്ള വ്യാപാരമാകുന്ന കർമ്മം ചെയ്യുമ്പോഴും കർമ്മബന്ധമില്ലാത്ത അസംഗമായ ആത്മതത്ത്വത്തെ കണ്ട് (അറിഞ്ഞ്) താൻ കർത്താവല്ലെന്നും അസദ്വസ്തുക്കളായ ദേഹാദികളാണ് വ്യാപരിക്കുന്നതെന്നും, അതുപോലെ വ്യാപാരശൂന്യമായ ആത്മാവിൽ ദേഹാദിവ്യാപാരമെല്ലാം അധ്യസ്തമാണെന്നും നിശ്ചയിച്ചവൻ മനുഷ്യരിൽവെച്ച് ഏററവും നല്ല ജ്ഞാനിയും യോഗിയുമാകുന്നു. അവനാണ് ശരിയായി കർമ്മങ്ങളെല്ലാം ചെയ്യുന്നവൻ.

യസ്യ സർവ്വേ സമാരംഭാഃ
കാമസങ്കല്പവർജ്ജിതാഃ
ജ്ഞാനാഗ്നിദഗ്ധകർമ്മാണം
തമാഹുഃ പണ്ഡിതം ബുധാഃ. 19

കാമവും സങ്കല്പവും വിട്ട് ആർ എല്ലാ കർമ്മങ്ങളും ചെയ്യുന്നുവോ അവനെ, ആത്മാവു കർത്താവല്ലെന്ന് അറിയുന്നതുകൊണ്ട് ഒരു കർമ്മവും ബന്ധിക്കുന്നില്ല. അവനെയാണ് ജ്ഞാനികൾ പണ്ഡിതനെന്നു പറഞ്ഞുവരുന്നത്.

ത്യക്ത്വാ കർമ്മഫലാസംഗം
നിത്യതൃപ്തോ നിരാശ്രയഃ
കർമ്മണ്യഭിപ്രവൃത്തോഽപി
നൈവ കിംചിത് കരോതി സഃ. 20

കർത്തൃത്വാഭിമാനത്തെയും ഭോക്തൃത്വാഭിമാനത്തെയും തള്ളി വിഷയസുഖത്തെ കൊതിക്കാതെ ദേഹാദികളിലുള്ള ആത്മത്വ

ബുദ്ധിയെ വിട്ട് സ്വാഭാവികമായ കർമ്മം ചെയ്യുമ്പോഴും തന്നെ കർത്താവായി അവൻ വിചാരിക്കുന്നില്ല.

നിരാശീർയതചിത്താത്മാ
ത്യക്തസർവ്വപരിഗ്രഹഃ
ശാരീരം കേവലം കർമ്മ
കുർവ്വൻ നാപ്നോതി കില്ബിഷം. 21

വിഷയങ്ങളിൽ ആശവെയ്ക്കാതെ അന്തഃകരണത്തേയും ഇന്ദ്രിയങ്ങളേയും ഒതുക്കിനിർത്തി പരിഗ്രഹത്തെ പാടേ വിട്ട് ശരീരനിർവ്വഹണത്തിന്നുള്ള ഭിക്ഷാശൗചാദികർമ്മങ്ങൾമാത്രം ചെയ്യുന്ന വിവേകിക്ക് കർമ്മജന്യമായ സംസാരബന്ധമുണ്ടാകുന്നില്ല.

യദൃച്ഛാലാഭസംതുഷ്ടോ
ദ്വന്ദ്വാതീതോ വിമത്സരഃ
സമഃ സിദ്ധാവസിദ്ധൗ ച
കൃത്വാപി ന നിബധ്യതേ. 22

ആരോടും പ്രാർത്ഥിക്കാതെ യദൃച്ഛയാ കിട്ടിയതുകൊണ്ട് സംതൃപ്തനും, ശീതം ഉഷ്ണം മുതലായ ദ്വന്ദ്വങ്ങളിൽനിന്നുണ്ടാകുന്ന സുഖദുഃഖങ്ങളെ വിലവെയ്ക്കാത്തവനും, പരഗുണങ്ങളിൽ കരിതേയ്ക്കാത്തവനും, ലാഭനഷ്ടങ്ങളിൽ പതറാത്തവനുമായ വിവേകി പ്രവർത്തിക്കുന്നുണ്ടെങ്കിലും, ധർമ്മാധർമ്മംവഴിക്കുള്ള ജന്മമരണങ്ങൾ അവന്നുണ്ടാകുന്നില്ല.

ഗതസംഗസ്യ മുക്തസ്യ ജ്ഞാനാവസ്ഥിതചേതസഃ
യജ്ഞായാചരതഃ കർമ്മ സമഗ്രം പ്രവിലീയതേ. 23

വിവേകംകൊണ്ട് കർത്തൃത്വവും ഭോക്തൃത്വവും നശിച്ച് ആസക്തിയില്ലാതെ തത്ത്വത്തിൽ മനസ്സു നിലനിർത്തിയ ജ്ഞാനി ലോകാനുഗ്രഹാർത്ഥം കർമ്മം ചെയ്യുകയാണെങ്കിൽത്തന്നെ അവന്റെ കർമ്മം ബന്ധകാരണമാകുന്നില്ല.

ബ്രഹ്മാർപ്പണം ബ്രഹ്മഹവിർ ബ്രഹ്മാഗ്നൗ ബ്രഹ്മണാ ഹുതം
ബ്രഹ്മൈവ തേന ഗന്തവ്യം ബ്രഹ്മകർമ്മസമാധിനാ. 24

യജ്ഞക്രിയയെ നിർവ്വഹിപ്പാനുള്ള സ്രുക് സ്രുവം മുതലായ ഉപകരണങ്ങൾ, കാലദേശാദികൾ, ദേവത ഇവയും ഹോമദ്രവ്യ

മായ നെയ്യ് മുതലായവയും, ഏതിൽ ഹോമിക്കുന്നുവോ ആ അഗ്നിയും യജമാനൻ അധ്വര്യ മുതലായവരും, ഏതു കർമ്മത്തിൽ മനസ്സിനെ ഏകാഗ്രമായി നിലനിർത്തുന്നുവോ ആ കർമ്മവും, ഇങ്ങനെയുള്ള കർമ്മംകൊണ്ടു ലഭിക്കേണ്ട ഫലവും, എല്ലാം ബ്രഹ്മംതന്നെയാകുന്നു.

ദൈവമേവാപരേ യജ്ഞം
യോഗിനഃ പര്യുപാസതേ
ബ്രഹ്മാഗ്നാവപരേ യജ്ഞം
യജ്ഞേനൈവോപജൂഹ്വതി. 25

ചിലർ അഗ്നിഹോത്രാദി ദേവയജ്ഞങ്ങളെ ഫലാപേക്ഷയോടുകൂടി ചെയ്യുന്നു; ചില കർമ്മയോഗികൾ അതു് ഫലാസക്തിവിട്ടു ചെയ്യുന്നു. ചില ജ്ഞാനികൾ ബ്രഹ്മമാകുന്ന അഗ്നിയിൽ സോപാധികമായ ജീവാത്മാവിനെ നിരുപാധികമായ സച്ചിദാനന്ദരൂപേണ ഹോമിക്കുന്നു. ജീവപരന്മാരുടെ അഭേദത്തെ അറിയുന്നു എന്നു സാരം.

ശ്രോത്രാദീനീന്ദ്രിയാണ്യന്യേ സംയമാഗ്നിഷു ജൂഹ്വതി
ശബ്ദാദീൻ വിഷയാനന്യ ഇന്ദ്രിയാഗ്നിഷു ജൂഹ്വതി. 26

പ്രത്യാഹാരത്തിൽ താത്പര്യമുള്ളവർ ശ്രോത്രാദി ഇന്ദ്രിയങ്ങളെ ഇന്ദ്രിയസംയമങ്ങളാകുന്ന അഗ്നികളിൽ ഹോമിക്കുന്നു. വിഷയങ്ങളിൽ ഇന്ദ്രിയങ്ങളെ വ്യാപരിപ്പിക്കാതിരിക്കുന്നുവെന്നു സാരം. ഇവർ നിവൃത്തിമാർഗ്ഗക്കാരാണ്. ചിലർ (പ്രവൃത്തിപരന്മാർ) ശബ്ദാദിവിഷയങ്ങളെ അതതിൻെറ ഇന്ദ്രിയങ്ങളാകുന്ന അഗ്നികളിൽ ഹോമിക്കുന്നു. ശരിയായ നിലയ്ക്കു വിഷയങ്ങളെ വേണ്ടവിധം ഇന്ദ്രിയങ്ങളെക്കൊണ്ടു ഗ്രഹിക്കുന്നുവെന്നു സാരം.

സർവ്വാണീന്ദ്രിയകർമ്മാണി പ്രാണകർമ്മാണി ചാപരേ
ആത്മസംയമയോഗാഗ്നൗ ജൂഹ്വതി ജ്ഞാനദീപിതേ. 27

ജ്ഞാനേന്ദ്രിയങ്ങളേയും കർമ്മേന്ദ്രിയങ്ങളേയും വിഷയങ്ങളിൽ വ്യാപരിപ്പിക്കാതെ ശ്വാസോച്ഛ്വാസാദി പ്രാണകർമ്മങ്ങളേ ഒതുക്കി മനോവൃത്തിയെ ആത്മതത്ത്വത്തിൽനിന്നു വിടാതെ നിർത്തുന്നതിനെയാണ് യോഗമെന്നു പറയുന്നതു്. തത്ത്വജ്ഞാനംകൊണ്ടു പ്രകാശിക്കുന്ന യോഗമാകുന്ന അഗ്നിയിൽ, ജ്ഞാനേന്ദ്രിയങ്ങളുടേയും കർമ്മേന്ദ്രിയങ്ങളുടേയും വിഷയങ്ങളിലുള്ള വ്യാപാരങ്ങളും പ്രാണാദിവായുക്കളുടെ വ്യാപാരങ്ങളും ചില യോഗികൾ ഹോമിക്കുന്നു.

ദ്രവ്യയജ്ഞാസ്തപോയജ്ഞാ
യോഗയജ്ഞാസ്തഥാപരേ
സ്വാധ്യായജ്ഞാനയജ്ഞാശ്ച
യതയഃ സംശിതവ്രതാഃ. 28

പുണ്യതീർത്ഥങ്ങളിൽവെച്ചു കാലദേശങ്ങളെയപേക്ഷിച്ചു് സത്പാത്രങ്ങളിൽ ദ്രവ്യദാനം ചെയ്യുന്നവർ ചിലർ, പഞ്ചാഗ്നിസേവനം മുതലായ തപസ്സുകരം ചെയ്യുന്നവർ മററു ചിലർ, അഷ്ടാംഗയോഗാനുഷ്ഠാനം പരിശീലിക്കുന്നവർ വേറെ ചിലർ, യഥാവസരം അർത്ഥബോധത്തോടുകൂടി വേദാദ്ധ്യയനം ചെയ്യുന്നവർ ഒരു കൂട്ടർ, പൂർവ്വോത്തരമീമാംസാശാസ്ത്രവിചാരംകൊണ്ടു സമ്പാദിച്ച ശാസ്ത്രപരിജ്ഞാനമുള്ളവർ വേറെ കൂട്ടർ, ഇവരെല്ലാവരുംതന്നെ യജ്ഞകർത്താക്കളാണു്. അവർ അത്യന്തം പ്രയത്നശീലരും അവരവരുടെ കൃത്യത്തിൽ ദൃഢനിഷ്ഠയുള്ളവരുമാകുന്നു.

അപാനേ ജുഹ്വതി പ്രാണം പ്രാണേഽപാനം തഥാപരേ
പ്രാണാപാനഗതീ രുദ്ധ്വാ പ്രാണായാമപരായണാഃ. 29

നിയമാനുസൃതം പുറമേയുള്ള വായുവിനെ ഉള്ളിൽ വലിച്ചു നിർത്തുക, ഉള്ളിലുള്ള വായുവിനെ പുറത്തു നിർത്തുക, ഇവയ്ക്കു യഥാക്രമം പൂരകം, രേചകം എന്നു പേർ. ആദ്യം പൂരകംചെയ്തു് വായുവിനെ മാത്രയ്ക്കനുസരിച്ചു് ഉള്ളിൽ നിർത്തി രേചകവും, ആദ്യം രേചകം ചെയ്തു് ഉള്ളൊഴിച്ചുനിർത്തി പിന്നെ പൂരകവും ചെയ്യുക. ഇങ്ങനെ സാശ്രയമായി രണ്ടുവിധം കുംഭകം. രേചകപൂരകങ്ങളെ ആശ്രയിക്കാതെ ഉള്ളവണ്ണം ഉള്ളിൽത്തന്നെ വായുവിനെ സ്തംഭിപ്പിച്ചു നിർത്തുക; ഇതു കേവലകുംഭകമാകുന്നു. ഇത്തരം പ്രാണായാമങ്ങളിൽ താല്പര്യമുള്ളവർ അതതു സ്ഥലത്തു് അതതു വായുവിനെ ഹോമിക്കുന്നു, നിർത്തുന്നുവെന്നു സാരം.

അപരേ നിയതാഹാരാഃ
പ്രാണാൻ പ്രാണേഷു ജുഹ്വതി
സർവ്വേഽപ്യേതേ യജ്ഞവിദോ
യജ്ഞക്ഷപിതകല്മഷാഃ. 30

ചിലർ, ആഹാരം നിയന്ത്രിച്ചു് ചില പ്രാണങ്ങളെ ഒതുക്കി അവയിൽ മററുള്ള പ്രാണങ്ങളെ ഹോമിക്കുന്നു (നിരോധിക്കുന്നു).

ഈ പന്ത്രണ്ടു തരക്കാരും യജ്ഞതത്ത്വം അറിയുന്നവരും മനോവാക്കായങ്ങളെക്കൊണ്ടു യജ്ഞമനുഷ്ഠിച്ച് പാപം നശിച്ചവരുമാകുന്നു.

യജ്ഞശിഷ്ടാമൃതഭുജോ
യാന്തി ബ്രഹ്മ സനാതനം
നായം ലോകോ/സ്ത്യയജ്ഞസ്യ
കുതോ/ന്യഃ കുരുസത്തമ. 31

അല്ലയോ അർജ്ജുന, ഇങ്ങനെയുള്ള യജ്ഞങ്ങളനുഷ്ഠിക്കുന്നവൻ നേരിട്ടും വഴിക്കുവഴിയായും ശാശ്വതമായ ബ്രഹ്മത്തെ സാക്ഷാത് കരിക്കുന്നു. ഈ യജ്ഞങ്ങളിൽ ഒന്നുംതന്നെ ചെയ്യാത്തവന്ന് ഈ ലോകത്തിലൊരു സുഖവുമില്ല: പിന്നെ പരലോകസുഖത്തിൻേറയും മോക്ഷത്തിൻേറയും കഥയെന്ത് ? ഇങ്ങും അങ്ങും ദുഃഖംതന്നെ.

ഏവം ബഹുവിധാ യജ്ഞാ
വിതതാ ബ്രഹ്മണോ മുഖേ
കർമ്മജാൻ വിദ്ധി താൻ സർവ്വാ–
നേവം ജ്ഞാത്വാ വിമോക്ഷ്യസേ. 32

ഇങ്ങനെ അനേകവിധം യജ്ഞങ്ങരം വേദത്തിൽ വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്. ഇവയെല്ലാം മനോവാക്കായങ്ങളുടെ വ്യാപാരം കൊണ്ടു നിർവ്വഹിക്കപ്പെടുന്നവയാണ്. ഇവയ്ക്ക് ആത്മാവുമായി ഒരു ബന്ധവുമില്ല. ഈ തത്ത്വമറിഞ്ഞാൽ നീ സംസാരമാകുന്ന ബന്ധത്തിൽനിന്നു മുക്തനായിത്തീരുന്നതാണ്.

ശ്രേയാൻ ദ്രവ്യമയാദ്യജ്ഞാജ്
ജ്ഞാനയജ്ഞഃ പരംതപ
സർവ്വം കർമ്മാഖിലം പാർത്ഥ
ജ്ഞാനേ പരിസമാപ്യതേ. 33

അല്ലയോ അർജ്ജുന, ദേഹം ഇന്ദ്രിയങ്ങരം മുതലായ ദ്രവ്യങ്ങളെക്കൊണ്ടു സാധിക്കേണ്ട യജ്ഞങ്ങളേക്കാരം ജ്ഞാനയജ്ഞം അത്യന്തം ശ്രേഷ്ഠമാണ്. കാരണം, അഗ്നിഹോത്രം മുതലായ കർമ്മങ്ങളെല്ലാം ജ്ഞാനത്തിൽ പര്യവസാനിക്കുന്നവയാണ്. ചിത്തശുദ്ധിവഴിക്കു ജ്ഞാനകാരണമാകയാൽ ഈ യജ്ഞത്തിൻെറ കർത്താക്കരം ജ്ഞാനമാകുന്ന ലക്ഷ്യത്തിലെത്തിച്ചേരുന്നുവെന്നർത്ഥം.

തദ്വിദ്ധി പ്രണിപാതേന
പരിപ്രശ്നേന സേവയാ
ഉപദേക്ഷ്യന്തി തേ ജ്ഞാനം
ജ്ഞാനിനസ്തത്ത്വദർശിനഃ. 34

പദവാക്യപ്രമാണജ്ഞനും തത്ത്വസാക്ഷാത്കാരം ഉള്ളവനു മായ ആചാര്യൻ ആ ജ്ഞാനം നിനക്കുപദേശിച്ചുതരും. അതിന്നു വേണ്ടി നീ ആചാര്യനെ യഥാവിധി സമീപിച്ച് സർവ്വസ്വം സമ ർപ്പിച്ച് സവിനയം സേവചെയ്ത് അപ്പോഴപ്പോഴുണ്ടാകുന്ന സംശയ ങ്ങളും ചോദിച്ചുകൊണ്ടിരിക്കണം.

യജ്ജ്ഞാത്വാ ന പുനർമോഹ-
മേവം യാസ്യസി പാണ്ഡവ
യേന ഭൂതാന്യശേഷേണ
ദ്രക്ഷ്യസ്യാത്മന്യഥോ മയി. 35

അല്ലയോ അർജ്ജുന, തത്ത്വജ്ഞാനം സമ്പാദിച്ചുകഴിഞ്ഞാൽ ഇങ്ങനെയുള്ള തെററിദ്ധാരണ നിശ്ശേഷം നീങ്ങുന്നതാണ്. ആ ജ്ഞാനംകൊണ്ടു് ഭൂതങ്ങളെല്ലാം പ്രത്യഗാത്മാവിൽ കല്പിതങ്ങളാ ണെന്നും ആ പ്രത്യഗാത്മാവ് പരമാത്മാവാണെന്നും സാക്ഷാത് കരിപ്പാൻ സാധിക്കുന്നതാണ്.

അപി ചേദസി പാപേഭ്യഃ സർവേഭ്യഃ പാപകൃത്തമഃ
സർവ്വം ജ്ഞാനപ്ലവേനൈവ വൃജിനം സംതരിഷ്യസി. 36

പാപികളിലെല്ലാംവെച്ച് നീ വലിയ പാപിയാണെന്നു വന്നാൽക്കൂടി ഈ ജ്ഞാനമാകുന്ന കപ്പലേറി പാപമാകുന്ന കട ലെല്ലാം കടക്കുവാൻ നിനക്കു സാധിക്കും, നിശ്ചയം.

യഥൈധാംസി സമിദ്ധോഽഗ്നിർ-
ഭസ്മസാത്കുരുതേഽർജ്ജുന,
ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി
ഭസ്മസാത്കുരുതേ തഥാ. 37

അല്ലയോ അർജ്ജുന, ആളിക്കത്തുന്ന തീയ് വിറകെല്ലാം ചാമ്പലാക്കുന്നതുപോലെ ജ്ഞാനമാകുന്ന തീയ് എല്ലാ കർമ്മങ്ങ ളേയും ചുട്ടു ചാമ്പലാക്കുന്നു.

ന ഹി ജ്ഞാനേന സദൃശം
പവിത്രമിഹ വിദ്യതേ
തത്സ്വയം യോഗസംസിദ്ധഃ
കാലേനാത്മനി വിന്ദതി. 38

ജ്ഞാനത്തിന്നു തുല്യമായി മനോമാലിന്യത്തെ നീക്കുവാൻ വേദത്തിലും ലോകത്തിലും മറെറാരുപായവുമില്ല. ആ ജ്ഞാനം കർമ്മയോഗംകൊണ്ടും അഭ്യാസയോഗംകൊണ്ടും സംസ്കരിക്കപ്പെട്ട് കാലപ്പഴക്കത്തിൽ താനേ ബുദ്ധിയിൽ തെളിഞ്ഞുവരുന്നു.

ശ്രദ്ധാവാംല്ലഭതേ ജ്ഞാനം
തത്പരഃ സംയതേന്ദ്രിയഃ
ജ്ഞാനം ലബ്ധ്വാ പരാം ശാന്തി-
മചിരേണാധിഗച്ഛതി. 39

ഗുരുശാസ്ത്രവാക്യങ്ങളിൽ വിശ്വാസമുള്ളവനും ഗുരുസേവാദികളിലാസക്തനും വിഷയങ്ങളിൽനിന്ന് ബാഹ്യാന്തഃകരണങ്ങളെ തിരിച്ചുനിർത്തിയവനും ജ്ഞാനത്തിലേററവും താത്പര്യമുള്ളവനുമായ ഉത്തമസാധകൻ വൈകാതെ ജ്ഞാനം കൈപ്പററുന്നു. ആ ജ്ഞാനം കിട്ടിയാൽ ഒരു ക്ഷണം വൈകാതെ മോക്ഷമെന്ന പരമശാന്തിയെ പ്രാപിക്കുന്നു.

അജ്ഞശ്ചാശ്രദ്ദധാനശ്ച
സംശയാത്മാ വിനശ്യതി
നായം ലോകോഽസ്തി ന പരോ
ന സുഖം സംശയാത്മനഃ. 40

ഗുരുമുഖത്തുനിന്ന് യുക്തിയുക്തം ശാസ്ത്രമഭ്യസിക്കാത്ത, ആത്മതത്ത്വമറിയാത്ത, അവിശ്വാസിയും എവിടേയും സംശയിക്കുന്നവനും നശിക്കുകതന്നെ ചെയ്യുന്നു. ഒന്നിലും തീർച്ചയില്ലാത്ത അവന്ന് ഈ ലോകമോ പരലോകമോ ഒന്നുംതന്നെയില്ല. പിന്നെ യഥാർത്ഥസുഖത്തിന്റെ കഥയെന്ത് ?

യോഗസന്ന്യസ്തകർമ്മാണം ജ്ഞാനസംഛിന്നസംശയം
ആത്മവന്തം ന കർമ്മാണി നിബധ്നന്തി ധനഞ്ജയ. 41

അല്ലയോ അർജ്ജുന, തത്ത്വാഭ്യാസമാകുന്ന യോഗംകൊണ്ടു കർമ്മങ്ങളെ വിട്ടവനും നിശ്ചിതമായ ജ്ഞാനംകൊണ്ടു സംശയം തീർന്നവനുമായ ജിതേന്ദ്രിയനെ കർമ്മങ്ങൾ ജനനമരണങ്ങളാകുന്ന ബന്ധനങ്ങളിൽ പെടുത്തുന്നില്ല.

തസ്മാദജ്ഞാനസംഭൂതം
ഹൃത്സ്ഥം ജ്ഞാനാസിനാത്മനഃ
ഛിത്ത്വൈനം സംശയം യോഗ-
മാതിഷ്ഠോത്തിഷ്ഠ ഭാരത. 42

അല്ലയോ അർജ്ജുന, അതുകൊണ്ട് അവിവേകത്തിൽനിന്നുടലെടുത്തതും മനസ്സിലിരുന്നു കളിക്കുന്നതുമായ സംശയത്തെ ജ്ഞാനമാകുന്ന വാളുകൊണ്ടു നശിപ്പിച്ച് കർമ്മയോഗത്തെ അനുഷ്ഠിക്കുക, എഴുന്നേല്ക്കുക.

ഇതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുനസംവാദേ
ജ്ഞാനകർമ്മസന്ന്യാസയോഗോ നാമ
ചതുർത്ഥോഽദ്ധ്യായഃ

ഇങ്ങനെ ജ്ഞാനകർമ്മസന്ന്യാസയോഗമെന്ന
നാലാമദ്ധ്യായം കഴിഞ്ഞു.

# അഞ്ചാം അദ്ധ്യായം

## കർമ്മസന്ന്യാസയോഗം

അർജ്ജുന ഉവാച

സന്ന്യാസം കർമ്മണാം കൃഷ്ണ
പുനർയോഗം ച ശംസസി
യച്ഛ്രേയ ഏതയോരേകം
തന്മേ ബ്രൂഹി സുനിശ്ചിതം. 1

അർജ്ജുനൻ പറഞ്ഞു:

അല്ലയോ ഭഗവാനെ, അങ്ങ് കർമ്മത്തെ വിടുവാനും അവിടെ ത്തന്നെ കർമ്മങ്ങളെ ചെയ്‌വാനുമുപദേശിക്കുന്നു. ഈ രണ്ടിൽ ശ്രേയസ്കരമായതേതാണെന്നു നിശ്ചയിച്ചെനിക്കു് ഉപദേശിക്കണേ.

ശ്രീഭഗവാനുവാച

സന്ന്യാസഃ കർമ്മയോഗശ്ച
നിഃശ്രേയസകരാവുഭൗ
തയോസ്തു കർമ്മസന്ന്യാസാത്
കർമ്മയോഗോ വിശിഷ്യതേ. 2

ശ്രീഭഗവാൻ അരുളിച്ചെയ്തു:

കർമ്മസന്ന്യാസവും കർമ്മാനുഷ്ഠാനവും രണ്ടും മോക്ഷത്തിനു് സാധനങ്ങളാണു്. എന്നാൽ ഈ രണ്ടിലുംവെച്ച് കർമ്മസന്ന്യാസത്തേക്കാടം കർമ്മയോഗമാണു് ശ്രേഷ്ഠമായിട്ടുള്ളതു്.

ജ്ഞേയഃ സ നിത്യസന്ന്യാസീ
യോ ന ദ്വേഷ്ടി ന കാങ്ക്ഷതി
നിർദ്വന്ദ്വോ ഹി മഹാബാഹോ
സുഖം ബന്ധാത് പ്രമുച്യതേ. 3

അല്ലയോ അർജ്ജുന, കർമ്മമനുഷ്ഠിക്കുമ്പോഴും ദുഃഖകാരണങ്ങളിൽ ദ്വേഷിക്കുകയോ സുഖകാരണങ്ങളിൽ കൊതിക്കുകയോ ചെയ്യാതിരിക്കുന്നവൻ നിത്യസന്ന്യാസിതന്നെയാണു് എന്നറിയണം. രാഗദ്വേഷാദികളെ വിട്ടു കർമ്മം ചെയ്യുന്ന അവൻ അനായസേന സംസാരമാകുന്ന ബന്ധനത്തിൽനിന്നു മുക്തനാകുന്നു.

സാംഖ്യയോഗൗ പൃഥഗ്ബാലാഃ
പ്രവദന്തി ന പണ്ഡിതാഃ
ഏകമപ്യാസ്ഥിതഃ സമ്യ–
ഗുഭയോർവിന്ദതേ ഫലം.

ജ്ഞാനസഹിതം ചെയ്യുന്ന കർമ്മസന്ന്യാസവും ജ്ഞാനസാധനമായ ചിത്തശുദ്ധിയെയുണ്ടാക്കുന്ന കർമ്മയോഗവും ശ്രദ്ധാപൂർവ്വം ശരി

ഷ്ഠിച്ചാൽ തത്ത്വനിഷ്ഠ എന്ന ഫലം ലഭിക്കുന്നതാണ്. മൂഢന്മാരാണ് ഈ രണ്ടിനേയും വെവ്വേറെ ഫലമുള്ളവയായിട്ടു പറയുന്നത്.

യത് സാംഖ്യൈഃ പ്രാപ്യതേ സ്ഥാനം
തദ്യോഗൈരപി ഗമ്യതേ
ഏകം സാംഖ്യം ച യോഗം ച
യഃ പശ്യതി സ പശ്യതി. 5

കർമ്മസന്ന്യാസി നേടുന്ന തത്ത്വനിഷ്ഠയെന്ന സ്ഥാനത്തെ കർമ്മയോഗിയും ചിത്തശുദ്ധിദ്വാരാ നേടുന്നു. രണ്ടുപേരും എത്തിച്ചേരുന്ന സ്ഥാനം ഒന്നാണെന്നറിയുന്നവനാണ് ശരിയായറിയുന്നവൻ.

സന്ന്യാസസ്തു മഹാബാഹോ ദുഃഖമാപ്തുമയോഗതഃ
യോഗയുക്തോ മുനിർബ്രഹ്മ നചിരേണാധിഗച്ഛതി. 6

അല്ലയോ അർജ്ജുന, കർമ്മയോഗംചെയ്ത് ചിത്തശുദ്ധി സമ്പാദിക്കാത്ത ഒരുവന്ന് കർമ്മസന്ന്യാസം സംഭാവ്യമല്ല. കർമ്മയോഗം കൊണ്ടു ചിത്തശുദ്ധി സമ്പാദിച്ച്, തത്ത്വം ഗ്രഹിച്ച്, വിചാരം ചെയ്തുകൊണ്ടിരുന്നാൽ കുറഞ്ഞ കാലംകൊണ്ടുതന്നെ ബ്രഹ്മത്തെ പ്രാപിക്കാവുന്നതാണ്.

യോഗയുക്തോ വിശുദ്ധാത്മാ
വിജിതാത്മാ ജിതേന്ദ്രിയഃ
സർവ്വഭൂതാത്മഭൂതാത്മാ
കുർവ്വന്നപി ന ലിപ്യതേ. 7

കർമ്മയോഗം ചെയ്ത് ചിത്തശുദ്ധി സമ്പാദിച്ചു തത്ത്വം ഗ്രഹിച്ച് അതിൽ മനസ്സുറപ്പിച്ച്, വിഷയങ്ങളിൽ ഇന്ദ്രിയങ്ങളെ വ്യാപരിപ്പിക്കാതെ, എല്ലാ പ്രാണികളുടേയും ആത്മാവിനെ തൻെറ ആത്മാവാണെന്ന് അറിയുന്നവൻ കർമ്മം ചെയ്യുകയാണെങ്കിലും ആ കർമ്മത്താൽ അവൻ ബന്ധിക്കപ്പെടുന്നില്ല.

നൈവ കിംചിത് കരോമീതി
യുക്തോ മന്യേത തത്ത്വവിത്
പശ്യൻ ശൃണ്വൻ സ്പൃശൻ ജിഘ്രന്ന-
ശ്നൻ ഗച്ഛൻ സ്വപൻ ശ്വസൻ. 8

പ്രലപൻ വിസൃജൻ ഗൃഹ്ണ-
ന്നുന്മിഷന്നിമിഷന്നപി
ഇന്ദ്രിയാണീന്ദ്രിയാർത്ഥേഷു
വർത്തന്ത ഇതി ധാരയൻ. 9

ആത്മതത്ത്വം നിശ്ചയമുള്ളവൻ രാഗാദിവൃത്തികളെ വിട്ട് കാണുക, കേൾക്കുക, തൊടുക, മണക്കുക, ഉണ്ണുക, പോവുക, ഉറങ്ങുക, ശ്വസിക്കുക, പറയുക, വിടുക, കണ്ണ് അടയ്ക്കുക, മിഴിക്കുക മുതലായ കർമ്മങ്ങൾ ചെയ്യേണ്ടിവരുന്ന അവസരത്തിൽക്കൂടി തത്ത്വത്തിൽനിന്നു വ്യതിചലിയ്ക്കാതെ അവിവേകംകൊണ്ടാരോപിതമായ കർത്തൃത്വം തന്നിലില്ലെന്നും അന്തഃകരണവും ബാഹ്യേന്ദ്രിയങ്ങളും അതാതിൻെറ വിഷയങ്ങളിൽ വ്യാപരിച്ചുകൊണ്ടിരിയ്ക്കുയാണ് എന്നും നിശ്ചയിച്ച് ആത്മാവിൻെറ അകർത്തൃത്വത്തെത്തന്നെ അനുസന്ധാനം ചെയ്തുകൊണ്ടിരിക്കുന്നു.

ബ്രഹ്മണ്യാധായ കർമ്മാണി
സങ്ഗം ത്യക്ത്വാ കരോതി യഃ
ലിപ്യതേ ന സ പാപേന
പദ്മപത്രമിവാംഭസാ. 10

എല്ലാ കർമ്മങ്ങളും മുൻപറഞ്ഞവിധം വിരാട്ടിൽ സമർപ്പിച്ച്, ഫലാസക്തി വിട്ടു പ്രവർത്തിക്കുന്നവന്ന്, താമരയിലയിൽ വെള്ളത്തിൻെറയെന്നപോലെ, പുണ്യപാപങ്ങളുടെ സംബന്ധമുണ്ടാകുന്നില്ല.

കായേന മനസാ ബുദ്ധ്യാ
കേവലൈരിന്ദ്രിയൈരപി
യോഗിനഃ കർമ്മ കുർവ്വന്തി
സങ്ഗം ത്യക്ത്വാത്മശുദ്ധയേ. 11

മമതാഭിമാനമില്ലാതെ ശരീരംകൊണ്ടും മനസ്സുകൊണ്ടും ബുദ്ധികൊണ്ടും ഇന്ദ്രിയങ്ങളെക്കൊണ്ടും കർമ്മയോഗികൾ ചിത്തശുദ്ധിക്കുവേണ്ടി ഫലാപേക്ഷ വിട്ടു കർമ്മം ചെയ്യുന്നു.

യുക്തഃ കർമ്മഫലം ത്യക്ത്വാ
ശാന്തിമാപ്നോതി നൈഷ്ഠികീം

അയുക്തഃ കാമകാരേണ
ഫലേ സക്തോ നിബധ്യതേ. 12

ഈശ്വരനിൽത്തന്നെ ചിത്തമുറപ്പിച്ച്, ഫലത്തിൽ അല്പവും കൊതിവെയ്ക്കാതെ കർമ്മങ്ങളനുഷ്ഠിക്കുന്നപക്ഷം ചിത്തശുദ്ധിവഴിക്ക് ആ കർമ്മയോഗി മോക്ഷത്തെ പ്രാപിക്കുന്നു. നേരെമറിച്ച്, ഇതെല്ലാം എൻേറതാണെന്നു വിചാരിച്ച്, ഫലാസക്തനായി തോന്നിയപോലെ പ്രവർത്തിക്കുന്നവൻ എന്നും ബദ്ധനായിത്തന്നെയിരിക്കും.

സർവ്വകർമ്മാണി മനസാ സന്ന്യസ്യാസ്തേ സുഖം വശീ
നവദ്വാരേ പുരേ ദേഹീ നൈവ കുർവ്വൻ ന കാരയൻ.13

ഇന്ദ്രിയങ്ങളെ നിഗ്രഹിച്ച്, വിവേചനംചെയ്ത്, മനസ്സിനെ ആത്മാഭിമുഖമാക്കിയ തത്ത്വജ്ഞൻ നഗരതുല്യം ഒമ്പതു ദ്വാരങ്ങളുള്ള ഈ ദേഹത്തിൽ ഒന്നും ചെയ്യാതേയും ചെയ്യിക്കാതേയും ഇരുന്നുംകൊണ്ട് എല്ലാ കർമ്മങ്ങളേയും വിചാരം ചെയ്തുതള്ളി സുഖമനുഭവിക്കുന്നു.

ന കർത്തൃത്വം ന കർമ്മാണി ലോകസ്യ സൃജതി പ്രഭുഃ
ന കർമ്മഫലസംയോഗം സ്വഭാവസ്തു പ്രവർത്തതേ. 14

ആത്മാവ് ലോകത്തിനുവേണ്ടി കർത്തൃത്വാഭിമാനത്തേയും കർമ്മങ്ങളേയും കർമ്മഫലത്തിൻെറ സംബന്ധത്തേയും സൃഷ്ടിക്കുന്നേയില്ല. അവിവേകംതന്നെയാണ് എല്ലാം ചെയ്തും ചെയ്യിച്ചും കൊണ്ടിരിക്കുന്നതു്.

നാദത്തേ കസ്യചിത് പാപം ന ചൈവ സുകൃതം വിഭുഃ
അജ്ഞാനേനാവൃതം ജ്ഞാനം തേന മുഹ്യന്തി ജന്തവഃ.15

ജഗദീശ്വരൻ ആരുടേയും പുണ്യത്തേയും പാപത്തേയും എടുക്കുന്നില്ല. (ആക്കും കൊടുക്കുന്നുമില്ല). വിവേചനം ചെയ്യാത്തതുകൊണ്ട് നമ്മിലുള്ള ഈ തത്ത്വബോധം മറഞ്ഞുകിടക്കുകയാണ്. അതുകൊണ്ട് പ്രാണിസാധാരണമായി ദേഹാത്മബുദ്ധിയും കർത്തൃത്വഭോക്തൃത്വാഭിമാനങ്ങളും സുഖദുഃഖങ്ങളും മററും ശുദ്ധമായ ആത്മതത്ത്വത്തിൽ ആരോപിച്ചിരിക്കുകയാണ്.

ജ്ഞാനേന തു തദജ്ഞാനം
യേഷാം നാശിതമാത്മനഃ

തേഷാമാദിത്യവജ്ജ്ഞാനം
പ്രകാശയതി തത്പരം. 16

വിവേകജ്ഞാനംകൊണ്ടു് ആത്മാവിനെ സംബന്ധിച്ച തെററിദ്ധാരണ നീങ്ങിയാൽ ആ തത്ത്വബോധംകൊണ്ടു് ആ പരമാത്മതത്ത്വം സൂര്യനെപ്പോലെ അവരിൽ വിളങ്ങുന്നു.

തദ്ബുദ്ധയസ്തദാത്മാനസ്തന്നിഷ്ഠാസ്തത്പരായണാഃ
ഗച്ഛന്ത്യപുനരാവൃത്തിം ജ്ഞാനനിർധൂതകല്മഷാഃ. 17

വിചാരംചെയ്തു് പരമാത്മതത്ത്വമിന്നതാണെന്നു നീക്കുപോക്കില്ലാതെ ഉറച്ചവരും പരമാത്മസ്വരൂപന്മാരും പരമാത്മപദത്തിൽ നിലയുറച്ചവരും അതിനെത്തന്നെ പരമഗതിയായി കരുതുന്നവരും കർത്തൃത്വം മുതലായ അഭിമാനങ്ങളേയും തത്കാര്യങ്ങളേയും തത്ത്വജ്ഞാനംകൊണ്ടു നിശ്ശേഷം നശിപ്പിച്ചവരുമായ മഹാനുഭാവന്മാർ മടങ്ങിവരാത്ത നിലയിൽ ആ മോക്ഷമെന്ന പരമധാമത്തെ പ്രാപിക്കുന്നു.

വിദ്യാവിനയസമ്പന്നേ
ബ്രാഹ്മണേ ഗവി ഹസ്തിനി
ശുനി ചൈവ ശ്വപാകേ ച
പണ്ഡിതാഃ സമദർശിനഃ. 18

ജ്ഞാനവും വിനയവും തികഞ്ഞ ബ്രാഹ്മണാദി വർണ്ണങ്ങളിലും പശുക്കളിലും ആനകളിലും നായ്ക്കളിലും വർണ്ണബാഹ്യരിലും എല്ലാം ഒരു ആത്മതത്ത്വത്തെമാത്രം ആ വിവേകികൾ കണ്ടുകൊണ്ടിരിക്കുന്നു. ബാഹ്യാകാരങ്ങളെ വിലവെയ്ക്കുന്നില്ല എന്നർത്ഥം.

ഇഹൈവ തൈർജ്ജിതഃ സർഗ്ഗോ
യേഷാം സാമ്യേ സ്ഥിതം മനഃ
നിർദ്ദോഷം ഹി സമം ബ്രഹ്മ
തസ്മാത് ബ്രഹ്മണി തേ സ്ഥിതാഃ. 19

ഏകരസമായ ആത്മതത്ത്വത്തിൽ ബുദ്ധിയുറപ്പിച്ച അവർ ജനനമരണപ്രവാഹമാകുന്ന സംസാരത്തെ തത്ക്ഷണംതന്നെ കീഴടക്കിക്കഴിഞ്ഞു. ദോഷശൂന്യവും ഏകരസവുമായ തത്ത്വം ബ്രഹ്മംമാത്രമാണു്. അതുകൊണ്ടവർ ബ്രഹ്മനിഷ്ഠരാകുന്നു.

ന പ്രഹൃഷ്യേത് പ്രിയം പ്രാപ്യ
നോദ്വിജേത് പ്രാപ്യ ചാപ്രിയം
സ്ഥിരബുദ്ധിരസംമൂഢോ
ബ്രഹ്മവിദ് ബ്രഹ്മണി സ്ഥിതഃ 20

ബ്രഹ്മതത്ത്വത്തെയറിഞ്ഞ ബ്രഹ്മനിഷ്ഠൻ തെററിദ്ധാരണയെല്ലാം നീങ്ങുകയാൽ മറെറാന്നിൽ മനസ്സു പോകാത്തതുകൊണ്ട് അനുകൂലമായ വിഷയങ്ങളിൽ സന്തോഷിക്കുകയോ പ്രതികൂലമായ വിഷയങ്ങളിൽ സന്തപിക്കുകയോ ചെയ്യുന്നില്ല.

ബാഹ്യസ്പർശേഷ്വസക്താത്മാ
വിന്ദത്യാത്മനി യത്സുഖം
സ ബ്രഹ്മയോഗയുക്താത്മാ
സുഖമക്ഷയ്യമശ്നുതേ. 21

ബാഹ്യങ്ങളായ ശബ്ദാദികളുമായി മനസ്സിന്നൊരു ചാച്ചില്യമില്ലാത്തവൻ ഏതു് ആത്മസുഖമനുഭവിക്കുന്നുവോ നശിപ്പിക്കാനാകാത്ത ആ പരമസുഖത്തെ ബ്രഹ്മനിഷ്ഠൻ അനുഭവിക്കുന്നു.

യേ ഹി സംസ്പർശജാ ഭോഗാ ദുഃഖയോനയ ഏവ തേ
ആദ്യന്തവന്തഃ കൗന്തേയ ന തേഷു രമതേ ബുധഃ. 22

കുന്തീപുത്ര, വിഷയേന്ദ്രിയങ്ങളുടെ സംബന്ധംകൊണ്ടുണ്ടാകുന്ന സുഖങ്ങളെല്ലാം ഉണ്ടായി നശിക്കുന്നവയും ദുഃഖത്തിന്നിടയാക്കുന്നവയുംതന്നെയാണ്. വിവേകി ആ സുഖങ്ങളിലാസക്തനാകുന്നില്ല.

ശക്നോതീഹൈവ യഃ സോഢും
പ്രാക്ശരീരവിമോക്ഷണാത്
കാമക്രോധോദ്ഭവം വേഗം
സ യുക്തഃ സ സുഖീ നരഃ. 23

മരണത്തിന്നുമുമ്പ് ഈ ജന്മത്തിൽത്തന്നെ കാമത്തിൻേറയും ക്രോധത്തിൻേറയും തള്ളിക്കയററത്തെ സഹിക്കാൻ സാമർത്ഥ്യമുള്ളവൻതന്നെയാണ് ബാഹ്യാന്തഃകരണങ്ങളെ ഒതുക്കിനിർത്തിയവൻ; അവൻതന്നെയാണ് സുഖത്തെ അനുഭവിക്കുന്നതു്.

യോഽന്തഃസുഖോഽന്തരാരാമസ്തഥാന്തർജ്യോതിരേവ യഃ
സ യോഗീ ബ്രഹ്മനിർവ്വാണം ബ്രഹ്മഭൂതോഽധിഗച്ഛതി. 24

വിഷയത്തിലുള്ള സുഖത്തേയും സന്തോഷത്തേയും അറിവിനേയും വിലവെയ്ക്കാതെ ആത്മസുഖത്തേയും ആത്മസന്തോഷത്തേയും ആത്മജ്ഞാനത്തേയുംകൊണ്ടുമാത്രം കാലം കഴിക്കുന്ന ധ്യാനയോഗി ബ്രഹ്മമായിത്തീർന്ന് ബ്രഹ്മസുഖമനുഭവിക്കുന്നു.

ലഭന്തേ ബ്രഹ്മനിർവ്വാണമൃഷയഃ ക്ഷീണകല്മഷാഃ
ഛിന്നദ്വൈധാ യതാത്മാനഃ സർവ്വഭൂതഹിതേ രതാഃ. 25

പാപം നശിച്ചവരും സംശയമററവരും ഇന്ദ്രിയങ്ങളേയും അന്തഃകരണത്തേയും വിഷയങ്ങളിൽ വ്യാപരിപ്പിക്കാതെ ആത്മാവിനെമാത്രം ധ്യാനിച്ചുകൊണ്ടിരിക്കുന്നവരും എല്ലാ പ്രാണികളുടേയും നന്മയിൽ തല്പരരുമായ ജ്ഞാനികൾ മോക്ഷമെന്ന ബ്രഹ്മസുഖത്തെ അനുഭവിക്കുന്നു

കാമക്രോധവിയുക്താനാം
യതീനാം യതചേതസാം
അഭിതോ ബ്രഹ്മനിർവ്വാണം
വർത്തതേ വിദിതാത്മനാം. 26

കാമക്രോധങ്ങളെത്തള്ളി അഹിംസാദികളുടെ പൂർണ്ണതയ്ക്കു പ്രയത്നിച്ചുകൊണ്ടിരിക്കുന്ന, മനഃസംയമംചെയ്ത, തത്ത്വജ്ഞാനം സമ്പാദിച്ച അവന്ന് എങ്ങും ബ്രഹ്മാനന്ദം നിലനിന്നുവരുന്നു.

സ്പർശാൻ കൃത്വാ ബഹിർബാഹ്യാം-
ശ്ചക്ഷുശ്ചൈവാന്തരേ ഭ്രുവോഃ
പ്രാണാപാനൗ സമൗ കൃത്വാ
നാസാഭ്യന്തരചാരിണൗ. 27

യതേന്ദ്രിയമനോബുദ്ധിർ-
മുനിർമോക്ഷപരായണഃ
വിഗതേച്ഛാഭയക്രോധോ
യഃ സദാ മുക്ത ഏവ സഃ. 28

ഇന്ദ്രിയങ്ങളെക്കൊണ്ട വിഷയങ്ങരം ഗ്രഹിക്കാതെ രണ്ട പുരികങ്ങളും മൂക്കും ചേൺ സ്ഥാനത്തു ദൃഷ്ടിവെച്ച് പ്രാണാപാനങ്ങളെ മൂക്കിന്നുള്ളിൽമാത്രം ഒരേ നിലയിൽ നിത്തി (പുറമെ വിടാതെ) ഇന്ദ്രിയങ്ങളേയും മനസ്സിനേയും ബുദ്ധിയേയും വിഷയങ്ങളിൽ നിന്നൊതുക്കി ഇച്ഛാഭയക്രോധങ്ങളെ വിടുവിച്ച് മോക്ഷമേ ഗതിയുള്ള എന്ന വിചാരിച്ച പ്രയത്നിക്കുന്നവൻ എന്നും മുക്തൻതന്നെയാകുന്നു. സംസാരദോഷം അവനെ സ്പർശിക്കുകയില്ല എന്നത്ഥം.

ഭോക്താരം യജ്ഞതപസാം സവ്വലോകമഹേശ്വരം
സുഹൃദം സവ്വഭൂതാനാം ജ്ഞാത്വാ മാം ശാന്തിമൃച്ഛതി. 29

യജമാനൻെറയും ദേവതയുടെയും നിലയ്ക്ക് യജ്ഞങ്ങളുടെയും തപസ്സുകളുടെയും ഫലത്തെ അനുഭവിക്കുന്നവനും സവ്വാന്തര്യാമിയും പ്രത്യുപകാരമപേക്ഷിക്കാതെ എല്ലാ പ്രാണികളുടെയും കമ്മഫലത്തെ കൊടുക്കുന്നവനുമായ എൻെറ തത്ത്വത്തെയറിയുന്നവൻ സംസാരമാകുന്ന ബന്ധത്തിൽനിന്ന വിട്ടുനില്ക്കുന്നു.

ഇതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാജ്ജുന-
സംവാദേ കർമ്മസന്ന്യാസയോഗോ നാമ
പഞ്ചമോഽദ്ധ്യായഃ.

ഇങ്ങനെ കമ്മസന്ന്യാസയോഗമെന്ന അഞ്ചാമദ്ധ്യായം കഴിഞ്ഞു.

# ആറാം അദ്ധ്യായം

## അഭ്യാസയോഗം

ശ്രീഭഗവാനുവാച

അനാശ്രിതഃ കർമ്മഫലം
കാര്യം കർമ്മ കരോതി യഃ
സ സന്ന്യാസീ ച യോഗീ ച
ന നിരഗ്നിർന ചാക്രിയഃ. 1

ശ്രീഭഗവാൻ പറഞ്ഞു:

കർമ്മഫലത്തെ അപേക്ഷിക്കാതെ കർത്തവ്യകർമ്മം ചെയ്യുന്നവനാണ് കർമ്മത്തെ പരിത്യജിച്ചവനും മനസ്സിനെ ഒതുക്കിനിർത്തിയ യോഗിയും; അഗ്നിഹോത്രാദികൾക്കുള്ള സാധനങ്ങളും, തപസ്സ് ദാനം മുതലായ ക്രിയകളും വേണ്ടെന്നുവെച്ചവനല്ല.

യം സന്ന്യാസമിതി പ്രാഹുർ–
യോഗം തം വിദ്ധി പാണ്ഡവ
ന ഹ്യസന്ന്യസ്തസങ്കല്പോ
യോഗീ ഭവതി കശ്ചന, 2

സന്ന്യാസവും കർമ്മയോഗവും സങ്കല്പത്യാഗമെന്ന ഗുണം കൊണ്ട് ഒന്നാണെന്ന് നീ അറിഞ്ഞാലും. സങ്കല്പത്തെ സന്ന്യസിക്കാത്ത ഒരുവനും യോഗിയായി ഭവിക്കുന്നില്ല.

ആരുരുക്ഷോർമുനേർയോഗം കർമ്മ കാരണമുച്യതേ
യോഗാരൂഢസ്യ തസ്യൈവ ശമഃ കാരണമുച്യതേ. 3

ധ്യാനയോഗത്തിലെത്താനാഗ്രഹമുള്ള മുനിക്ക് കർമ്മത്തേയും ധ്യാനയോഗത്തിലെത്തിച്ചേർന്ന അതേ മുനിക്ക് ഇന്ദ്രിയസംയമനത്തേയും സാധനമായി ശാസ്ത്രങ്ങൾ പറയുന്നു.

യദാ ഹി നേന്ദ്രിയാർത്ഥേഷു ന കർമ്മസ്വനുഷജ്ജതേ
സർവ്വസങ്കല്പസന്ന്യാസീ യോഗാരൂഢസ്തദോച്യതേ.

കർമ്മങ്ങളെയും ഫലഭോഗങ്ങളെയും ഒന്നുംതന്നെ സങ്കല്പിക്കാതെ ഇരിക്കുന്നതുകൊണ്ട് ശബ്ദാദിവിഷയങ്ങളിലും കർമ്മങ്ങളിലും പ്രയോജനം കാണായ്കയാൽ കർത്തൃത്വബുദ്ധിയില്ലാത്ത ധ്യാനയോഗിയെ യോഗാരൂഢനെന്നു പറയുന്നു.

ഉദ്ധരേദാത്മനാത്മാനം
നാത്മാനമവസാദയേത്
ആത്മൈവ ഹ്യാത്മനോ ബന്ധു–
രാത്മൈവ രിപുരാത്മനഃ. 5

കർത്തൃത്വവും ഭോക്തൃത്വവുംകൊണ്ട് അധഃപതിച്ച ആത്മാവിനെ വിവേകംകൊണ്ടുണ്ടായ തത്ത്വബോധം തികഞ്ഞ ആത്മാ

വിനെക്കൊണ്ടുതന്നെ സംസാരമാകുന്ന സമുദ്രത്തിൽനിന്നു കയററി യഥാൎത്ഥരൂപത്തിലറിഞ്ഞുകൊണ്ടിരിക്കേണ്ടതാണ്. സച്ചിദാനന്ദ ഘനമായ ആത്മാവിനെ കർത്തൃത്വഭോക്തൃത്വാദികളും ജന്മമരണ ങ്ങളുമുള്ള വസ്തുവായി അധഃപതിപ്പിക്കരുതു്. അങ്ങനെയുള്ള ആത്മാ വുതന്നെയാണ് ആത്മാവിന്നു നന്മചെയ്യുന്ന ബന്ധു. അതുപോലെ അവിവേകിയായ ആത്മാവുതന്നെയാണ് ആത്മാവിന്നു തിന്മയ്ക്കു കാരണമായ ശത്രുവായിട്ടിരിക്കുന്നതും; ശത്രുമിത്രങ്ങൾ മററാരുമല്ല.

**ബന്ധുരാത്മാത്മനസ്തസ്യ യേനാത്മൈവാത്മനാ ജിതഃ**
**അനാത്മനസ്തു ശത്രുത്വേ വൎത്തേതാത്മൈവ ശത്രുവത്.6**

ദേഹംമുതൽ അന്തഃകരണംവരെയുള്ളവയെല്ലാം വിവേകം കൊണ്ടു കീഴടക്കിയ ആ അഹംകാരംതന്നെയാണ് കർത്തൃത്വാഭിമാ നത്തോടുകൂടിയ ആത്മാവിനെ അതിൻെറ യഥാൎത്ഥരൂപത്തിലെ ത്തിച്ച് ഐകാന്തികമായ സുഖത്തെ അനുഭവിപ്പിക്കുന്ന ബന്ധുവാ യിട്ടിരിക്കുന്നതു്. മറിച്ച്, അവിവേകിയായ അഹംകാരം ദേ ഹാദികളിൽ ഞാനെന്നഭിമാനിച്ച് കർത്തൃത്വഭോക്തൃത്വാദികളെ ക്കൊണ്ടു്, ശുദ്ധമായ ആത്മാവിൻെറ സ്വതഃസിദ്ധമായ സച്ചിദാന ന്ദരൂപതയെ നശിപ്പിച്ച് ജന്മമരണപ്രവാഹത്തിൽ നിഷ്ഠുരണം തള്ളിയിടുന്ന ശത്രുവാകുന്നു.

**ജിതാത്മനഃ പ്രശാന്തസ്യ പരമാത്മാ സമാഹിതഃ**
**ശീതോഷ്ണസുഖദുഃഖേഷു തഥാ മാനാപമാനയോഃ. 7**

**ജ്ഞാനവിജ്ഞാനതൃപ്താത്മാ കൂടസ്ഥോ വിജിതേന്ദ്രിയഃ**
**യുക്ത ഇത്യുച്യതേ യോഗീ സമലോഷ്ടാശ്മകാഞ്ചനഃ. 8**

ധ്യാനയോഗംകൊണ്ടു് ദേഹേന്ദ്രിയപ്രാണങ്ങളെ അധീനമാ ക്കി മനസ്സംയമനം ചെയ്ത യോഗാരൂഢൻ ആരോപിതമായ കർത്തൃ ത്വാദികളെ വിലവെയ്ക്കാതെ പരമാത്മാവിനെ സാക്ഷാത്കരിക്കു ന്നു. അവൻ ശീതോഷ്ണാദിദ്വന്ദ്വങ്ങളിലും മററുള്ളവരുടെ പൂജാതിര സ്കാരങ്ങളിലും നിൎവ്വികാരനായിത്തന്നെ ഇരിക്കുന്നു. ധാർമ്മികമാ യ ജ്ഞാനവും ആത്മസാക്ഷാത്കാരവുംകൊണ്ടു തൃപ്തിയടയുന്നു. അവൻ ഒരു വിഷയംകൊണ്ടും ഇളക്കപ്പെടാവുന്നവനല്ല. മണ്ണും പൊന്നും കല്ലുമെല്ലാം അവന്നു് ഒരുപോലെയാണ്. ഇന്ദ്രിയങ്ങളെ ല്ലാം അവൻെറ വശത്താണ്. അങ്ങനെയുള്ള യോഗിയെ യുക്തൻ (യോഗാരൂഢൻ) എന്നു പറയുന്നു.

**സുഹൃന്മിത്രാര്യുദാസീനമധ്യസ്ഥദ്വേഷ്യബന്ധുഷു**
**സാധുഷ്വപി ച പാപേഷു സമബുദ്ധിർവ്വിശിഷ്യതേ. 9**

നല്ലതുപദേശിക്കുന്നവർ, ഉപകാരികൾ, ശത്രുക്കൾ, ഉദാസീനന്മാർ, മദ്ധ്യസ്ഥന്മാർ, പരന്മാക്കനിഷ്ടത്തെ ആഗ്രഹിക്കുന്നവർ, ചാർച്ചക്കാർ, പുണ്യാത്മാക്കൾ, പാപികൾ ഇവരിലെല്ലാം ആത്മതത്വത്തെമാത്രം കണ്ടുകൊണ്ടിരിക്കുന്ന ആ യോഗാരൂഢൻ എല്ലാവരേക്കാളും ശ്രേഷ്ഠനാകുന്നു.

**യോഗീ യുഞ്ജീത സതതമാത്മാനം രഹസി സ്ഥിതഃ**
**ഏകാകീ യതചിത്താത്മാ നിരാശീരപരിഗ്രഹഃ. 10**

ധ്യാനയോഗി നിർബാധമായ സ്ഥാനത്തു് ഒററയ്ക്കിരുന്നു് ദേഹത്തേയും ചിത്തത്തേയും ഒതുക്കി ആശ വിട്ടു് പരന്മാരിൽനിന്നു് ഒന്നും സ്വീകരിക്കാതെ എന്നും ആ ചിത്തവൃത്തികളെ നിരോധിക്കേണ്ടതാണു്.

**ശുചൗ ദേശേ പ്രതിഷ്ഠാപ്യ**
**സ്ഥിരമാസനമാത്മനഃ**
**നാത്യുച്ഛ്രിതം നാതിനീചം**
**ചൈലാജിനകുശോത്തരം. 11**

**തത്രൈകാഗ്രം മനഃ കൃത്വാ**
**യതചിത്തേന്ദ്രിയക്രിയഃ**
**ഉപവിശ്യാസനേ യുഞ്ജ്യാ-**
**ദ്യോഗമാത്മവിശുദ്ധയേ. 12**

അധികമുയരവും താഴ്ച്ചയുമില്ലാത്തതും നിരുപദ്രവവും പരിശുദ്ധവുമായ സ്ഥാനത്തിൽ കുശ വിരിച്ചു് അതിൻമേലെ കൃഷ്ണാജിനവും അതിന്നുമേലെ വസ്ത്രവും വിരിച്ചിട്ടുള്ളതും ഇളക്കമില്ലാത്തതുമായ ഇരിപ്പിടം തയ്യാറാക്കി അതിലിരുന്നു് മററുള്ള വിഷയങ്ങളിൽ ചിത്തത്തേയും ഇന്ദ്രിയങ്ങളേയും വ്യാപരിപ്പിക്കാതെ മനസ്സേകാഗ്രമാക്കി മനഃശുദ്ധിക്കുവേണ്ടി യോഗത്തെ അഭ്യസിക്കേണ്ടതാണു്.

**സമം കായശിരോഗ്രീവം**
**ധാരയന്നചലം സ്ഥിരഃ**
**സംപ്രേക്ഷ്യ നാസികാഗ്രം സ്വം**
**ദിശശ്ചാനവലോകയൻ. 13**

പ്രശാന്താത്മാ വിഗതഭീർ–
ബ്രഹ്മചാരിവ്രതേ സ്ഥിതഃ
മനഃ സംയമ്യ മച്ചിത്തോ
യുക്ത ആസീത മത്പരഃ. 14

ഉടലും, തല, കഴുത്തു് ഇവയെ ഇളകാതെ നേരേ നിർത്തി ഉറച്ചിരുന്നു് നാസാഗ്രത്തിൽ ദൃഷ്ടിവെച്ചു് മറ്റെവിടെയും നോക്കാതെ, മനോവൃത്തികളെ അടക്കി, ഒന്നിലും ഭയപ്പെടാതെ, ബ്രഹ്മചര്യനിഷ്ഠയോടുകൂടി, പരമാത്മാവുതന്നെയാണു് പരമഗതിയെന്നു വിചാരിച്ചു് അതിനെത്തന്നെ ഓർത്തുംകൊണ്ടു് മനസ്സമാധാനത്തോടുകൂടി ആ ആസനത്തിലിരിയ്ക്കേണ്ടതാണു്.

യുഞ്ജന്നേവം സദാത്മാനം യോഗീ നിയതമാനസഃ
ശാന്തിം നിർവ്വാണപരമാം മത്സംസ്ഥാമധിഗച്ഛതി. 15

മേൽ പറഞ്ഞപ്രകാരം മനസ്സിനെ വിഷയങ്ങളിൽനിന്നു പൂർണ്ണമായി വിടുവിച്ചു് ആത്മാവിൽത്തന്നെ എന്നും നിർത്തിക്കൊണ്ടിരിക്കുന്ന യോഗി എന്നെ ഓർക്കുന്നതുകൊണ്ടുമാത്രം കിട്ടാവുന്നതും, മോക്ഷത്തിൽ ചെന്നവസാനിക്കുന്നതുമായ സംസാരനിവൃത്തിയാകുന്ന ശാന്തിയെ പ്രാപിക്കുന്നു.

നാത്യശ്നതസ്തു യോഗോഽസ്തി
ന ചൈകാന്തമനശ്നതഃ
ന ചാതിസ്വപ്നശീലസ്യ
ജാഗ്രതോ നൈവ ചാർജ്ജുന. 16

അല്ലയോ അർജ്ജുന, വേണ്ടതിലധികം ഭക്ഷണം കഴിക്കുന്നവനും തീരെ പട്ടിണികിടക്കുന്നവനും കണക്കിലേറെ ഉറങ്ങുന്നവനും ഒട്ടും ഉറങ്ങാതിരിക്കുന്നവനും ഈ യോഗത്തിൽ പുരോഗതിയുണ്ടാകുന്നില്ല.

യുക്താഹാരവിഹാരസ്യ
യുക്തചേഷ്ടസ്യ കർമ്മസു
യുക്തസ്വപ്നാവബോധസ്യ
യോഗോ ഭവതി ദുഃഖഹാ, 17

ആഹാരം, വിഹാരം, വ്യാപാരം, ഉറക്കം, ഉണവ്വ് ഇവയെല്ലാം വേണ്ടവിധത്തിൽ കൊണ്ടുനടക്കുന്നവന്നു് ഈ യോഗം ദുഃഖങ്ങളെല്ലാം നശിപ്പിക്കാൻ മതിയായിട്ടുള്ളതാണു്.

യദാ വിനിയതം ചിത്ത–
മാത്മന്യേവാവതിഷ്ഠതേ
നിഃസ്പൃഹഃ സവ്വകാമേഭ്യോ
യുക്ത ഇത്യുച്യതേ തദാ. 18

ഒരു വിധത്തിലും ഒരു വിഷയത്തേയും ഓക്കാതെ ആത്മാവിനെത്തന്നെ ധ്യാനിച്ചുകൊണ്ടു് തന്മയനായിരിക്കുമ്പോഠം ഒരു വിഷയത്തിലും ആശയില്ലാത്ത ആ യോഗിയെ യുക്തനെന്നു പറയുന്നു.

യഥാ ദീപോ നിവാതസ്ഥോ
നേങ്ഗതേ സോപമാ സ്മൃതാ
യോഗിനോ യതചിത്തസ്യ
യുഞ്ജതോ യോഗമാത്മനഃ. 19

കാററില്ലാത്തിടത്തുള്ള എരിയുന്ന ജ്വാല ഇളകാതെ ഒരേ നിലയ്ക്കു നില്ക്കുന്നതുപോലെയാണു് ആത്മാവിനെത്തന്നെ ധ്യാനിച്ചുകൊണ്ടിരിക്കുന്ന ആ യോഗിയുടെ ഉപസംഹൃതമായ (വിഷയങ്ങളിൽനിന്നൊതുക്കിനിത്തിയ) ചിത്തമെന്നു് യോഗാചാര്യന്മാർ പറയുന്നു.

യത്രോപരമതേ ചിത്തം
നിരുദ്ധം യോഗസേവയാ
യത്ര ചൈവാത്മനാത്മാനം
പശ്യന്നാത്മനി തുഷ്യതി. 20

സുഖമാത്യന്തികം യത്തദ്–
ബുദ്ധിഗ്രാഹ്യമതീന്ദ്രിയം
വേത്തി യത്ര ന ചൈവായം
സ്ഥിതശ്ചലതി തത്ത്വതഃ. 21

യം ലബ്ധ്വാ ചാപരം ലാഭം
മന്യതേ നാധികം തതഃ
യസ്മിൻ സ്ഥിതോ ന ദുഃഖേന
ഗുരുണാപി വിചാല്യതേ. 22

തം വിദ്യാദ് ദുഃഖസംയോഗ-
വിയോഗം യോഗസംജ്ഞിതം
സ നിശ്ചയേന യോക്തവ്യോ
യോഗോƒനിർവിണ്ണചേതസാ. 23

യോഗാനുഷ്ഠാനംകൊണ്ട് ആത്മാവിലുറച്ചുനില്ക്കുന്ന ചിത്തം ഏതു കാലത്തിൽ മററുള്ള വിഷയങ്ങളിൽനിന്നു തീരെ മാറിനില്ക്കുന്നുവോ, ശുദ്ധവുമേകാഗ്രവുമായ ചിത്തംകൊണ്ട് ഏതവസ്ഥയിൽ ആത്മതത്ത്വമറിഞ്ഞു് അതിൽത്തന്നെ തൃപ്തനാകുന്നുവോ, ഏതവസ്ഥയിൽ പരിശുദ്ധമായ ബുദ്ധികൊണ്ടുമാത്രമറിയാവുന്നതും ഇന്ദ്രിയങ്ങൾക്കു വിഷയമല്ലാത്തതും നാശമില്ലാത്തതുമായ ആ ആത്മസുഖത്തെയറിയുന്നുവോ, അതുപോലെ ആ തത്ത്വത്തിൽ നിലകൊണ്ട യോഗി അതിൽത്തന്നെയുറച്ചിരിക്കുന്നുവോ, ആ ആത്മസുഖം ലഭിച്ചതോടെ അതിലുമുപരി മറെറാരു നേട്ടമില്ലെന്നു വിചാരിക്കുന്നുവോ, ഏതു സുഖമനുഭവിക്കെ എത്ര വലിയ ദുഃഖത്തേയും വിലവെയ്ക്കുന്നില്ലയോ, ദുഃഖസ്പർശമില്ലാത്ത ആ ആത്മസുഖത്തെയാണ് യോഗമെന്നു പറയുന്നതു്. ആ യോഗം, കാലദൈർഘ്യം മുതലായവയെ ഓർത്തു ക്ലേശിക്കാതെ ഏതെങ്കിലുമൊരുനാൾ തനിക്കു ലഭിക്കുമെന്ന ഉറപ്പോടുകൂടി ഫലപര്യന്തം പ്രയത്നിച്ചു സമ്പാദിക്കേണ്ടതാണ്.

സങ്കല്പപ്രഭവാൻ കാമാം-
സ്ത്യക്ത്വാ സർവ്വാനശേഷതഃ
മനസൈവേന്ദ്രിയഗ്രാമം
വിനിയമ്യ സമന്തതഃ. 24

ശനൈഃ ശനൈരുപരമേദ്-
ബുദ്ധ്യാ ധൃതിഗൃഹീതയാ
ആത്മസംസ്ഥം മനഃ കൃത്വാ
ന കിഞ്ചിദപി ചിന്തയേത്. 25

വിഷയങ്ങളിൽ നന്മ കണ്ടു് അതുവേണമിതുവേണമെന്ന ആശകളെല്ലാം വാസനയോടുകൂടി നിശ്ശേഷം വിട്ടു് വിഷയങ്ങളിൽ വ്യാപരിക്കുന്ന ഇന്ദ്രിയങ്ങളെ വിവേചനശക്തിയുള്ള മനസ്സുകൊണ്ടൊതുക്കിനിർത്തി സാത്വികധൃതിയോടുകൂടിയ ബുദ്ധികൊണ്ടു് ആത്മാനുസന്ധാനം ചെയ്തു് മെല്ലെമെല്ലെ വിഷയങ്ങളിൽനിന്നു മനസ്സിനെ പിൻതിരിക്കണം, മറെറാന്നും ചിന്തിക്കരുതു്.

യതോ യതോ നിശ്ചരതി മനശ്ചഞ്ചലമസ്ഥിരം
തതസ്തതോ നിയമ്യൈതദാത്മന്യേവ വശം നയേത്. 26

സ്വാഭാവികമായി ഒന്നിലും ഉറച്ചുനില്ക്കാതെ അങ്ങുമിങ്ങും ഓടിക്കൊണ്ടിരിക്കുന്ന മനസ്സിനെ, പല വിഷയങ്ങളിലും അലഞ്ഞുകൊണ്ടിരിക്കുമ്പോഴും, വിവേചനംചെയ്ത് അവയിൽനിന്നു തടഞ്ഞ് ആത്മാവിൽ ഉറപ്പിക്കുവാൻ പ്രയത്നിച്ചുകൊണ്ടിരിക്കണം.

പ്രശാന്തമനസം ഹ്യേനം യോഗിനം സുഖമുത്തമം
ഉപൈതി ശാന്തരജസം ബ്രഹ്മഭൂതമകല്മഷം. 27

മേല്പറഞ്ഞവിധം അഭ്യാസപാടവംകൊണ്ട് മനസ്സിനെ ആത്മാവിലുറപ്പിച്ച് എല്ലാം ബ്രഹ്മമാണെന്നു നിശ്ചയിച്ച് രാഗദ്വേഷാദികളെ നിശ്ശേഷം നശിപ്പിച്ച് ധർമ്മാധർമ്മങ്ങളാകുന്ന ജന്മമരണകാരണങ്ങളെ സമൂലം നശിപ്പിച്ചുനില്ക്കുന്ന ഈ യോഗിയിൽ മുൻപറഞ്ഞ ഉത്തമമായ ആത്മസുഖം സ്വയം പ്രകടമാകുന്നു.

യുഞ്ജന്നേവം സദാത്മാനം യോഗീ വിഗതകല്മഷഃ
സുഖേന ബ്രഹ്മസംസ്പർശമത്യന്തം സുഖമശ്നുതേ. 28

മേല്പറഞ്ഞപ്രകാരം ഇടതടവില്ലാതെ ആത്മാവിൽത്തന്നെ ചിത്തത്തെ ഉറപ്പിച്ചുകൊണ്ടിരിക്കുന്ന പുണ്യപാപങ്ങളററ യോഗി ആത്മാവിൽനിന്നു ഭിന്നമല്ലാത്ത ശാശ്വതമായ പരമാത്മസുഖത്തെ ആയാസമില്ലാതെ അനുഭവിക്കുന്നു.

സർവ്വഭൂതസ്ഥമാത്മാനം സർവ്വഭൂതാനി ചാത്മനി
ഈക്ഷതേ യോഗയുക്താത്മാ സർവ്വത്ര സമദർശനഃ. 29

വിഷയങ്ങളിൽനിന്നു ചിത്തത്തെ പിൻതിരിച്ച് ആത്മാവിൽ നിലയുറപ്പിച്ച് എല്ലാററിലും ആത്മതത്ത്വത്തെ മാത്രം കണ്ടുകൊണ്ടിരിക്കുന്ന ആത്മജ്ഞാനിയായ യോഗി ഭൂതങ്ങളിലെല്ലാം തന്നിൽ പ്രകടമായ ആത്മതത്ത്വത്തേയും അതുപോലെ ആ ആത്മതത്ത്വത്തിൽ എല്ലാ ഭൂതങ്ങളേയും കാണുന്നു.

യോ മാം പശ്യതി സർവ്വത്ര
സർവ്വം ച മയി പശ്യതി
തസ്യാഹം ന പ്രണശ്യാമി
സ ച മേ ന പ്രണശ്യതി. 30

എല്ലാററിലും എന്നേയും എന്നിൽ എല്ലാററിനേയും കാണുന്ന സമദൎശിയായ ആ യോഗിക്കു് ഞാൻ അദൃശ്യനായോ എനിക്കു് അവൻ അദൃശ്യനായോ ഇരിക്കുന്നില്ല.

സൎവ്വഭൂതസ്ഥിതം യോ മാം
ഭജത്യേകത്വമാസ്ഥിതഃ
സൎവ്വഥാ വൎത്തമാനോഽപി
സ യോഗീ മയി വൎത്തതേ. 31

ജീവപരന്മാരുടെ ഐക്യത്തിൽ ചിത്തത്തെയുറപ്പിച്ചുനിൎത്തിയ യോഗി ഭൂതങ്ങളിലെല്ലാം ആ തത്ത്വത്തെമാത്രമോൎത്തുകൊണ്ടിരിക്കുന്നു. അവൻ ഏതു നിലയിലിരുന്നാലും എന്നിൽത്തന്നെയാണിരിക്കുന്നതു്. എന്നെ വിട്ടു് അവനോ അവനെ വിട്ടു് ഞാനോ ഇരിക്കുന്നില്ല.

ആത്മൗപമ്യേന സൎവ്വത്ര സമം പശ്യതി യോഽൎജ്ജുന
സുഖം വാ യദി വാ ദുഃഖം സ യോഗീ പരമോ മതഃ.

അല്ലയോ അൎജ്ജുന, തനിക്കുണ്ടാകുന്ന സുഖദുഃഖങ്ങൾപോലെ തന്നെയാണു് മററുള്ള പ്രാണികൾക്കും എന്നറിയുന്ന യോഗി അത്യന്തം ശ്രേഷ്ഠനാകുന്നുവെന്നാണു് വിദ്വാന്മാരുടെ അഭിപ്രായം.

അൎജ്ജുന ഉവാച

യോഽയം യോഗസ്ത്വയാ പ്രോക്തഃ
സാമ്യേന മധുസൂദന
ഏതസ്യാഹം ന പശ്യാമി
ചഞ്ചലത്വാൽ സ്ഥിതിം സ്ഥിരാം. 33

അൎജ്ജുനൻ പറഞ്ഞു:

അല്ലയോ ഭഗവൻ, വിക്ഷേപരഹിതമായ ഒരു യോഗത്തെ അങ്ങുപദേശിച്ചു. അങ്ങനെ ഉറച്ച ഒരു നില എന്നും ഇളകിക്കൊണ്ടിരിയ്ക്കുന്ന മനസ്സിന്നു സംഭവിക്കുമെന്നു തോന്നുന്നില്ല.

ചഞ്ചലം ഹി മനഃ കൃഷ്ണ പ്രമാഥി ബലവദ്ദൃഢം.
തസ്യാഹം നിഗ്രഹം മന്യേ വായോരിവ സുദുഷ്കരം.34

അല്ലയോ ഭഗവൻ, ഒരിടത്തിരിക്കാത്തതും ദേഹേന്ദ്രിയാദികളെ പരാധീനപ്പെടുത്തുന്നതും ഒതുക്കിനിർത്താനാകാത്തതും വിഷയങ്ങളിൽ ഉറച്ചുനില്ക്കുന്നതും ആണു് ഈ മനസ്സു്. അതിനെ ഒതുക്കി നിർത്തുക എന്നതു് വായുവിനെ ഒതുക്കിനിർത്തുംപോലെ അത്യന്തം കഷ്ടസാദ്ധ്യമാണെന്നാണു് ഞാൻ വിചാരിക്കുന്നതു്.

ശ്രീഭഗവാനുവാച

അസംശയം മഹാബാഹോ
മനോ ദുർനിഗ്രഹം ചലം
അഭ്യാസേന തു കൗന്തേയ
വൈരാഗ്യേണ ച ഗൃഹ്യതേ. 35

ശ്രീഭഗവാൻ അരുളിച്ചെയ്തു:

അല്ലയോ അർജ്ജുന, ഈ മനസ്സു് എങ്ങും ഉറച്ചുനില്ക്കാത്തതുകൊണ്ടു് ഒതുക്കിനിർത്തുവാൻ വളരെ പ്രയാസമുള്ളതാണു് എന്നതു തീർച്ചതന്നെ. എങ്കിലും നിരന്തരമായ തത്ത്വാഭ്യാസംകൊണ്ടും വിഷയങ്ങളിൽ ദോഷദൃഷ്ടികൊണ്ടു് ഉണ്ടാകുന്ന വൈരാഗ്യംകൊണ്ടും മെല്ലെമെല്ലെ നിരോധിക്കാൻ സാധിക്കും.

അസംയതാത്മനാ യോഗോ ദുഷ്പ്രാപ ഇതി മേ മതിഃ
വശ്യാത്മനാ തു യതതാ ശക്യോഽവാപ്തുമുപായതഃ. 36

മനോനിഗ്രഹം ചെയ്യാത്തവനു് ഈ യോഗത്തെ പ്രാപിക്കുവാൻ കഴികയില്ലെന്നാണു് എന്റെ അഭിപ്രായം. എന്നാൽ വളരെക്കാലം ഇടതടവില്ലാതെ അനുഷ്ഠിച്ചുവരുന്ന അഭ്യാസവൈരാഗ്യങ്ങളിൽ സാവധാനം പ്രയത്നിച്ചുകൊണ്ടു് മനസ്സിനെ അധീനമാക്കിയവനു് ഈ യോഗം സമ്പാദിക്കുവാൻ കഴിയുന്നതാണു്.

അർജ്ജുന ഉവാച

അയതിഃ ശ്രദ്ധയോപേതോ
യോഗാച്ചലിതമാനസഃ
അപ്രാപ്യ യോഗസംസിദ്ധിം
കാം ഗതിം കൃഷ്ണ ഗച്ഛതി. 37

അജ്ജുനൻ പറഞ്ഞു:

അല്ലയോ ഭഗവൻ, വിശ്വാസത്തോടുകൂടി യോഗമഭ്യസിച്ച് അന്ത്യകാലത്തിൽ മനസ്സിളകി ഫലപര്യന്തം പ്രയത്നിക്കാത്ത ഒരുവൻെറ ഗതിയെന്ത്?

കച്ചിന്നോഭയവിഭ്രഷ്ട-
ശ്ഛിന്നാഭ്രമിവ നശ്യതി
അപ്രതിഷ്ഠോ മഹാബാഹോ,
വിമൂഢോ ബ്രഹ്മണഃ പഥി. 38

ആ യോഗത്തെ അഭ്യസിച്ചുകൊണ്ടിരുന്നവൻ പരമാത്മമാർഗ്ഗത്തിൽ എത്താതെ വഴുതിവീണ് കർമ്മമാർഗ്ഗത്തിലും ജ്ഞാനമാർഗ്ഗത്തിലും നിലയില്ലാതെ നിരാശ്രയനായിട്ട് അങ്ങിങ്ങായി ചിന്നിച്ചിതറിക്കിടക്കുന്ന കാർമേഘംപോലെ നശിച്ചുപോയേയ്ക്കുമോ?

ഏതന്മേ സംശയം കൃഷ്ണ ഛേത്തുമർഹസ്യശേഷതഃ
ത്വദന്യഃ സംശയസ്യാസ്യ ഛേത്താ ന ഹ്യുപപദ്യതേ. 39

അടിയൻെറ ഈ സംശയം തീക്കാൻ അങ്ങല്ലാതെ മറ്റൊരാളില്ല. അതുകൊണ്ട് അതു മുഴുവനും അങ്ങുതന്നെ നിവർത്തിച്ചുതരേണമേ.

ശ്രീഭഗവാനുവാച

പാർത്ഥ, നൈവേഹ നാമുത്ര
വിനാശസ്തസ്യ വിദ്യതേ
ന ഹി കല്യാണകൃത് കശ്ചിദ്
ദുർഗതിം താത ഗച്ഛതി. 40

ശ്രീഭഗവാൻ അരുളിച്ചെയ്തു:

അല്ലയോ അജ്ജുന, ആ യോഗഭ്രഷ്ടൻ ഈ ലോകത്തിലും പരലോകത്തിലും നശിക്കുകയില്ല. എന്തെന്നാൽ നല്ലതു ചെയ്യുന്ന ഒരുവനും ദുഃഖിക്കുന്നതല്ല.

പ്രാപ്യ പുണ്യകൃതാം ലോകാ-
നുഷിത്വാ ശാശ്വതീഃ സമാഃ
ശുചീനാം ശ്രീമതാം ഗേഹേ
യോഗഭ്രഷ്ടോഽഭിജായതേ. 41

ആ യോഗഭ്രഷ്ടൻ മരണാനന്തരം പുണ്യാത്മാക്കൾക്കുമാത്രം ലഭിക്കുന്ന സ്വർഗ്ഗാദിലോകങ്ങളിൽ ചെന്നു് വളരെ കാലം ദിവ്യ ഭോഗങ്ങൾ അനുഭവിച്ചു് ആചാരശുദ്ധരായ ധനികരുടെ ഗൃഹത്തിൽ പിന്നേയും പിറക്കുന്നു.

അഥവാ യോഗിനാമേവ കുലേ ഭവതി ധീമതാം
ഏതദ്ധി ദുർലഭതരം ലോകേ ജന്മ യദീദൃശം. 42

വിരക്തനായ ആ യോഗഭ്രഷ്ടൻ ജ്ഞാനനിഷ്ഠരായ യോഗികളുടെ കുലത്തിൽത്തന്നെ പിറന്നുവെന്നും വരാം. എന്നാൽ ഇങ്ങനെയുള്ള ജന്മം കിട്ടുവാൻതന്നെ പ്രയാസമുണ്ടു്.

തത്ര തം ബുദ്ധിസംയോഗം ലഭതേ പൗർവ്വദേഹികം
യതതേ ച തതോ ഭൂയഃ സംസിദ്ധൗ കുരുനന്ദന. 43

അല്ലയോ അജ്ജുന, ആ യോഗഭ്രഷ്ടൻ ആ കുലത്തിൽ വന്നു പിറന്നു് മുൻജന്മത്തിൽ സമ്പാദിച്ചുവെച്ച അതേ ജ്ഞാനത്തെ ഓക്കുന്നു. അതിൽപ്പിന്നെ ആ യോഗത്തിൽത്തന്നെ പ്രവത്തിച്ചു് ജ്ഞാനത്തെ ദൃഢപ്പെടുത്തി മോക്ഷത്തിന്നുവേണ്ടി പ്രയത്നിക്കുന്നു.

പൂവ്വാഭ്യാസേന തേനൈവ
ഹ്രിയതേ ഹ്യവശോ ഽപി സഃ
ജിജ്ഞാസുരപി യോഗസ്യ
ശബ്ദബ്രഹ്മാതിവത്തതേ. 44

യോഗമനുഷ്ഠിക്കാതെ അതിന്റെ സ്വരൂപമറിവാനാഗ്രഹമുള്ളവനുംകൂടി വേദത്തിൽ പറഞ്ഞ കമ്മകാണ്ഡത്തെ വിലവെയ്ക്കുന്നില്ല. സ്ഥിതിയിങ്ങനെയിരിക്കെ, മുൻജന്മത്തിൽ യോഗത്തെ അഭ്യസിച്ചുകൊണ്ടിരുന്ന യോഗഭ്രഷ്ടൻ മററുള്ളവക്കു് വിധേയനാകാതെ കമ്മമാഗ്ഗത്തെ വിട്ടു് യോഗാനുഷ്ഠാനത്തിൽത്തന്നെ പ്രവത്തിക്കുന്നു എന്നതു് സ്വാഭാവികം മാത്രമാണു്.

പ്രയത്നാദ്യതമാനസ്തു യോഗീ സംശുദ്ധകില്ബിഷഃ
അനേകജന്മസംസിദ്ധസ്തതോ യാതി പരാം ഗതിം. 45

അധികം പ്രയത്നിച്ചു് യോഗാനുഷ്ഠാനം ചെയ്തുകൊണ്ടിരിക്കുന്ന യോഗി വിക്ഷേപകരങ്ങളായ രാഗാദികളെ മനസ്സിൽനിന്നു

നീക്കി അനേകജന്മങ്ങളെക്കൊണ്ടു് തത്ത്വസാക്ഷാത്കാരം സിദ്ധിച്ചതിൻെറ ശേഷം മോക്ഷത്തെ പ്രാപിക്കുന്നു.

തപസ്വിഭ്യോഽധികോ യോഗീ
ജ്ഞാനിഭ്യോഽപി മതോഽധികഃ
കർമ്മിഭ്യശ്ചാധികോ യോഗീ
തസ്മാദ്യോഗീ ഭവാർജ്ജുന. 46

അല്ലയോ അർജ്ജുന, ശരീരശോഷണകരമായ കൃച്ഛ്റചാന്ദ്രായണാദികളെ അനുഷ്ഠിക്കുന്നവരെക്കാളും, ശാസ്ത്രജന്യമായ ജ്ഞാനം മാത്രമുള്ളവരെക്കാളും, അഗ്നിഹോത്രാദികർമ്മങ്ങൾ ചെയ്യുന്നവരെക്കാളും ഉത്കൃഷ്ടനാണു് ഇപ്പറഞ്ഞ യോഗി. അതുകൊണ്ടു് നീ യോഗത്തെ അനുഷ്ഠിക്കുക.

യോഗിനാമപി സർവ്വേഷാം
മദ്ഗതേനാന്തരാത്മനാ
ശ്രദ്ധാവാൻ ഭജതേ യോ മാം
സ മേ യുക്തതമോമതഃ. 47

മററുള്ള ദേവതമാരെ ധ്യാനിച്ചുകൊണ്ടിരിക്കുന്ന യോഗികളെക്കാളെല്ലാം എന്നിൽത്തന്നെ ചിത്തമുറപ്പിച്ചു്, പരമാത്മാവിനെ വിട്ടു മററൊന്നുമില്ലെന്ന വിശ്വാസത്തോടുകൂടി എന്നെ (പരമാത്മാവിനെ)ത്തന്നെ ധ്യാനിച്ചുകൊണ്ടിരിക്കുന്ന യോഗി അത്യന്തം ശ്രേഷ്ഠനാണെന്നാണു് എൻെറ അഭിപ്രായം.

ഇതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുന-
സംവാദേ അഭ്യാസയോഗോ നാമ
ഷഷ്ഠോഽദ്ധ്യായഃ.

ഇങ്ങനെ അഭ്യാസയോഗമെന്ന ആറാമദ്ധ്യായം കഴിഞ്ഞു.

# ഏഴാം അദ്ധ്യായം

## ജ്ഞാനവിജ്ഞാനയോഗം

ശ്രീഭഗവാനുവാച

മയ്യാസക്തമനാഃ പാർത്ഥ
യോഗം യുഞ്ജൻ മദാശ്രയഃ
അസംശയം സമഗ്രം മാം
യഥാ ജ്ഞാസ്യസി തച്ഛൃണു. 1

അല്ലയോ അർജ്ജുന, എന്നിൽ പ്രേമപൂർണ്ണമായ മനസ്സിനെ ഉറപ്പിച്ചവനും വേറെ ഗതി കാണാത്തവനുമായ ധ്യാനയോഗി സർവ്വൈശ്വര്യസമ്പൂർണ്ണനായ എന്നെ നിസ്സംശയം അറിയുന്ന ക്രമത്തെ ഞാൻ വിവരിക്കാം, നീ കേൾക്ക.

ജ്ഞാനം തേഽഹം സവിജ്ഞാന-
മിദം വക്ഷ്യാമ്യശേഷതഃ
യജ്ജ്ഞാത്വാ നേഹ ഭൂയോഽന്യത്
ജ്ഞാതവ്യമവശിഷ്യതേ. 2

അനുഭവത്തോടു യോജിച്ച നിലയിൽ ഈ ജ്ഞാനത്തെ മുഴുവൻ നിന്നോടു ഞാൻ പറയാം. ഇതറിഞ്ഞാൽ പിന്നെ അറിയേണ്ടതായിട്ടൊന്നുമില്ല.

മനുഷ്യാണാം സഹസ്രേഷു
കശ്ചിദ്യതതി സിദ്ധയേ
യതതാമപി സിദ്ധാനാം
കശ്ചിന്മാം വേത്തി തത്ത്വതഃ. 3

അനേകായിരം ആളുകൾക്കിടയിൽ മോക്ഷസിദ്ധിക്കുവേണ്ടി അദ്ധ്യാത്മമാർഗ്ഗത്തിൽ പ്രവർത്തിക്കുന്ന ഒരുവനുണ്ടായേക്കാം.

അങ്ങനെ പ്രയത്നിക്കുന്ന അനേകം ജനങ്ങളിൽ ഒരുവൻ ആത്മസാക്ഷാത്കാരം സമ്പാദിച്ചുവെന്നും വരാം.

ഭൂമിരാപോ/നലോ വായുഃ ഖം മനോ ബുദ്ധിരേവ ച
അഹംകാര ഇതീയം മേ ഭിന്നാ പ്രകൃതിരഷ്ടധാ. 4

ഗന്ധ – രസ – രൂപ – സ്പർശ – ശബ്ദതന്മാത്രകളും അഹങ്കാരവും മഹത്തത്ത്വവും അവ്യക്തവും ചേർന്ന് എന്റെ പ്രകൃതി എട്ടു വിധത്തിലുണ്ട്.

അപരേയമിതസ്ത്വന്യാം പ്രകൃതിം വിദ്ധി മേ പരാം
ജീവഭൂതാം മഹാബാഹോ, യയേദം ധാര്യതേ ജഗത്. 5

അല്ലയോ അർജ്ജുന, മുൻപറഞ്ഞ എന്റെ പ്രകൃതിയെ അപരയെന്നു പറയുന്നു. എനിക്ക് അതല്ലാത്ത മറ്റൊരു പ്രകൃതിയുണ്ട്. അതാണ് ഈ ലോകത്തെ മുഴുവൻ നിലനിർത്തിക്കൊണ്ടിരിക്കുന്നതും ജീവനായിരിക്കുന്നതും. അതു് എന്റെ പരയായ പ്രകൃതിയാണെന്നു് നീ അറിഞ്ഞുകൊള്ളുക.

ഏതദ്യോനീനി ഭൂതാനി സർവ്വാണീത്യുപധാരയ
അഹം കൃത്സ്നസ്യ ജഗതഃ പ്രഭവഃ പ്രലയസ്തഥാ. 6

ചേതനാചേതനങ്ങളായ എല്ലാററിനും കാരണങ്ങൾ പരമാത്മാവിന്റെ ഈ രണ്ടു പ്രകൃതികൾതന്നെയാണ് എന്നു നീ ധരിക്കുക. ഈ വഴിക്ക് എല്ലാ പ്രപഞ്ചത്തിന്റേയും ഉത്പത്തിക്കും നാശത്തിനും ഞാൻ കാരണമാകുന്നു.

മത്തഃ പരതരം നാന്യത് കിഞ്ചിദസ്തി ധനഞ്ജയ
മയി സർവ്വമിദം പ്രോതം സൂത്രേ മണിഗണാ ഇവ. 7

അല്ലയോ അർജ്ജുന, ഈ ലോകത്തിനു് എന്നെക്കാൾ മീതെ വേറെയൊരു കാരണവുമില്ല. നൂലിനെ ആശ്രയിച്ച് മണികൾ നില്ക്കുന്നതുപോലെ ആത്മാവിനെ മാത്രമാശ്രയിച്ചാണ് ഈ ലോകമെല്ലാം നിലകൊള്ളുന്നതു്.

രസോ/ഹമപ്സു കൗന്തേയ പ്രഭാസ്മി ശശിസൂര്യയോഃ
പ്രണവഃ സർവ്വവേദേഷു ശബ്ദഃ ഖേ പൗരുഷം നൃഷു 8

പുണ്യോ ഗന്ധഃ പൃഥിവ്യാം ച തേജശ്ചാസ്മി വിഭാവസൗ
ജീവനം സർവ്വഭൂതേഷു തപശ്ചാസ്മി തപസ്വിഷു. 9

അല്ലയോ അർജ്ജുന, വെള്ളത്തിൽ രസമായും സൂര്യനിലും ചന്ദ്രനിലും പ്രഭയായും വേദങ്ങളിലെല്ലാം ഓങ്കാരമായും ആകാശത്തിൽ ശബ്ദമായും മനുഷ്യനിൽ പൗരുഷമായും, ഭൂമിയിൽ പരിമളമായും അഗ്നിയിൽ വെളിച്ചമായും, എല്ലാ പ്രാണികളിലും അന്നമായും തപസ്വികളിൽ തപസ്സായും ഇരിക്കുന്നതു് ഞാൻ (ആത്മാവു്) ആകുന്നു.

ബീജം മാം സർവ്വഭൂതാനാം വിദ്ധി പാർത്ഥ സനാതനം
ബുദ്ധിർബുദ്ധിമതാമസ്മി തേജസ്തേജസ്വിനാമഹം. 10

ബലം ബലവതാം ചാഹം കാമരാഗവിവർജ്ജിതം
ധർമ്മാവിരുദ്ധോ ഭൂതേഷു കാമോഽസ്മി ഭരതർഷഭ. 11

എല്ലാ ഭൂതങ്ങളുടേയും കാലപരിധിയില്ലാത്ത ബീജവും ഞാനാകുന്നു. ഹേ ഭരതശ്രേഷ്ഠ, അതുപോലെ ബുദ്ധിമാന്മാരുടെ ബുദ്ധിയും, തേജസ്വികളുടെ പ്രാഗല്ഭ്യവും, ബലമുള്ളവരുടെ കാമവും രാഗവും തീണ്ടാത്ത ബലവും, പ്രാണികളിൽ ധർമ്മത്തെയെതിർക്കാത്ത കാമവും ഞാനാകുന്നു.

യേ ചൈവ സാത്വികാ ഭാവാ
രാജസാസ്താമസാശ്ച യേ
മത്ത ഏവേതി താൻ വിദ്ധി
ന ത്വഹം തേഷു തേ മയി. 12

സത്വരജസ്തമോഗുണങ്ങളുടെ താരതമ്യംകൊണ്ടുണ്ടായ ഈ വസ്തുക്കളെല്ലാം എന്നിൽ നിന്നുണ്ടായവയാണു്. അവ എന്നെ ആശ്രയിച്ചു നില്ക്കുന്നു, ഞാൻ അവയെ ആശ്രയിക്കുന്നില്ല എന്നറിഞ്ഞുകൊള്ളുക.

ത്രിഭിർഗ്ഗുണമയൈർഭാവൈരേഭിഃ സർവ്വമിദം ജഗത്
മോഹിതം നാഭിജാനാതി മാമേഭ്യഃ പരമവ്യയം. 13

സത്വം മുതലായ മൂന്നുഗുണങ്ങളുടെ കാര്യങ്ങളായ അഹങ്കാരം മുതൽ ദേഹപര്യന്തമുള്ള വസ്തുക്കളിൽ ഞാൻ, എന്റേതു് എന്ന തെററിദ്ധാരണകൊണ്ടു് കൃതാർത്ഥമായ ലോകം അവയിൽനിന്നു

വേറിട്ട് എന്നും വിളങ്ങിക്കൊണ്ടിരിക്കുന്ന നിത്യശുദ്ധമുക്തമായ എൻെറ സ്വരൂപത്തെ അറിയുന്നില്ല.

**ദൈവീ ഹ്യേഷാ ഗുണമയീ മമ മായാ ദുരത്യയാ**
**മാമേവ യേ പ്രപദ്യന്തേ മായാമേതാം തരന്തി തേ. 14**

സ്വതഃസത്തയില്ലാതെ ആത്മസത്തകൊണ്ട് ഉള്ളതായി തോന്നപ്പെടുന്ന ഗുണസ്വരൂപിണിയായ എൻെറ പ്രകൃതിയെ അതിക്രമിക്കാൻ നന്നെ പ്രയാസമുണ്ട്. എന്നാൽ മററു വിഷയങ്ങളെ വിട്ട് ആത്മതത്ത്വത്തെമാത്രം ശരണം പ്രാപിക്കുന്നവർ ഈ മായയെ ആയാസമെന്യേ അതിക്രമിക്കുന്നതാണ്.

**ന മാം ദുഷ്കൃതിനോ മൂഢാഃ പ്രപദ്യന്തേ നരാധമാഃ**
**മായയാപഹൃതജ്ഞാനാ ആസുരം ഭാവമാശ്രിതാഃ. 15**

ദേഹാദികളെ ആത്മാവെന്നു തെററിദ്ധരിച്ച് തത്പോഷണത്തിന്നുവേണ്ടി ഹിംസാദിപാപങ്ങൾ ചെയ്തുകൊണ്ടിരിക്കുന്ന നീചന്മാർ വിവേകത്തിന്നവസരം കിട്ടാതെ ആസുരസമ്പത്തിനെ ആശ്രയിച്ചു കാലം കഴിച്ചുകൂട്ടുന്നു. അവരുടെ രക്ഷാസ്ഥാനം വിഷയങ്ങളാണ്. അതുകൊണ്ട് അങ്ങനെയുള്ളവർ എന്നെ ഭജിക്കുന്നില്ല.

**ചതുർവ്വിധാ ഭജന്തേ മാം ജനാഃ സുകൃതിനോഽർജ്ജുന**
**ആർത്തോ ജിജ്ഞാസുരർത്ഥാർത്ഥീ ജ്ഞാനീ ച ഭരതർഷഭ.**

അല്ലയോ അർജ്ജുന, ശത്രുക്കൾ. ദുഷ്ടപ്രാണികൾ, രോഗങ്ങൾ, മരണം എന്നിവയിൽനിന്നുള്ള ഭയത്തെ നിവൃത്തിക്കാനും തത്ത്വബോധമുണ്ടാകുവാനും ധനം സമ്പാദിക്കുവാനും ആഗ്രഹമുള്ള മൂന്നു തരക്കാരും ജ്ഞാനിയെന്ന നാലാമനും എന്നെ ഭക്തിയോടെ സേവിക്കുന്നു. ഇവരെല്ലാവരും പുണ്യാത്മാക്കളാണ്.

**തേഷാം ജ്ഞാനീ നിത്യയുക്ത**
**ഏകഭക്തിർവിശിഷ്യതേ**
**പ്രിയോ ഹി ജ്ഞാനിനോഽത്യർത്ഥ-**
**മഹം സ ച മമ പ്രിയഃ. 17**

മേല്പറഞ്ഞ നാലുവിധം ഭക്തന്മാരിൽവെച്ച് ആ ജ്ഞാനി സുകൃതാധിക്യംമൂലം കാമങ്ങളെല്ലാം വിട്ട് അവ്യാജമായ പ്രേമാധിക്യം

കൊണ്ടു് എന്നെമാത്രം ഭജിക്കുന്നവനാകയാൽ അവൻ എനിക്കു് ഏററവും പ്രിയനാണു്. കാരണം ഞങ്ങൾ അന്യോന്യം അത്ര അധികം പ്രിയപ്പെട്ടവരാണു്.

ഉദാരാഃ സർവ്വ ഏവൈതേ
ജ്ഞാനീ ത്വാത്മൈവ മേ മതം
ആസ്ഥിതഃ സ ഹി യുക്താത്മാ
മാമേവാനുത്തമാം ഗതിം. 18

അനേകജന്മസുകൃതംകൊണ്ടു് എന്നെ ശരണം പ്രാപിച്ച ഇവർ എല്ലാം ശ്രേഷ്ഠന്മാർതന്നെയാണു്. എന്നിൽ ചിത്തമുറപ്പിച്ച ജ്ഞാനിയാകട്ടെ പരമഗതിയായ എന്നിൽത്തന്നെ നിലകൊള്ളുന്നതുകൊണ്ടു് എൻെറ ആത്മാവുതന്നെയാണു് (ഞാൻ തന്നെയാണു്).

ബഹൂനാം ജന്മനാമന്തേ ജ്ഞാനവാൻ മാം പ്രപദ്യതേ
വാസുദേവഃ സർവ്വമിതി സ മഹാത്മാ സുദുർല്ലഭഃ. 19

അനേകായിരം ജന്മങ്ങളിൽ നിരവധി പുണ്യകർമ്മങ്ങൾ ചെയ്തുചെയ്തു്, നിവൃത്തിമാർഗ്ഗത്തിൽ പ്രവേശിച്ചു്, ജ്ഞാനസാധനകളനുഷ്ഠിച്ചു്, കാണുകയും കേൾക്കുകയും ചെയ്യുന്ന എല്ലാം പരമാത്മാവുമാത്രമാണെന്നു് ഉറപ്പിച്ച ജ്ഞാനി ഒടുവിൽ എന്നിൽത്തന്നെ നിലകൊള്ളുന്നു. ഇതു് അവൻെറ അവസാനത്തെ ജന്മമാണു്. അങ്ങനെയുള്ള ജന്മം കിട്ടുവാൻ നന്നെ ഞെരുക്കമുണ്ടു്.

കാമൈസ്തൈസ്തൈർഹൃതജ്ഞാനാഃ
പ്രപദ്യന്തേഽന്യദേവതാഃ
തം തം നിയമമാസ്ഥായ
പ്രകൃത്യാ നിയതാഃ സ്വയാ. 20

ഓരോ വിഷയങ്ങളിലുള്ള അഭിലാഷംകൊണ്ടു് വിവേകം നശിച്ചു് അവിവേകത്തിന്നടിമപ്പെട്ടു് വൈദികവും താന്ത്രികവുമായ വിധിക്കനുസരിച്ചു് ഇന്ദ്രൻ, അഗ്നി മുതലായ ദേവന്മാരെ അവർ ഉപാസിക്കുന്നു.

യോ യോ യാം യാം തനും ഭക്തഃ
ശ്രദ്ധയാർച്ചിതുമിച്ഛതി
തസ്യ തസ്യാചലാം ശ്രദ്ധാം
താമേവ വിദധാമ്യഹം. 21

വിഷയാഭിലാഷമുള്ള ഏതേതു ഭക്തൻ ഏതേതു ദേവന്മാരെ വിശ്വാസത്തോടുകൂടി ഉപാസിക്കുന്നുവോ അതതു ഭക്തന്നു് അതതു ദേവന്മാരിൽ ഉറച്ചുനില്ക്കുന്ന ആ ശ്രദ്ധയെത്തന്നെ ഞാൻ കൊടുക്കുന്നു.

സ തയാ ശ്രദ്ധയാ യുക്ത-
സ്തസ്യാരാധനമീഹതേ
ലഭതേ ച തതഃ കാമാൻ
മയൈവ വിഹിതാൻ ഹി താൻ. 22

ആ ശ്രദ്ധയോടുകൂടി കാമി ആ ദേവതയെത്തന്നെ ഉപാസിക്കുന്നു. അതിനുള്ള ഫലം ആ ദേവതയിൽനിന്നു് അവന്നു കിട്ടുന്നു. എന്നാൽ അതു ഞാൻതന്നെ കൊടുത്തതാണു്; അതു് അവനറിയുന്നില്ല.

അന്തവത്തു ഫലം തേഷാം
തദ്ഭവത്യല്പമേധസാം
ദേവാൻ ദേവയജോ യാന്തി
മദ്ഭക്താ യാന്തി മാമപി. 23

വ്യാപകബ്രഹ്മത്തെ വിട്ടു് വിവേകമില്ലാതെ ക്ഷുദ്രന്മാരായ ദേവന്മാരെ ഭജിക്കുന്ന അവക്കു് എന്നിൽനിന്നു കിട്ടുന്ന ഫലം നീണ്ടുനില്ക്കാത്തതാണു്. കാലപ്രവാഹത്തിൽ മാഞ്ഞുപോകുന്ന ദേവന്മാരെ ഭജിക്കുന്നവർ തത്ഫലമായി അത്തരം ദേവന്മാരെ പ്രാപിക്കുന്നു, ക്ഷുദ്രസുഖങ്ങളനുഭവിക്കുന്നു. വ്യാപകബ്രഹ്മത്തെ ഭജിക്കുന്നവർ ബ്രഹ്മമായിത്തീരുന്നു.

അവ്യക്തം വ്യക്തിമാപന്നം മന്യന്തേ മാമബുദ്ധയഃ
പരംഭാവമജാനന്തോ മമാവ്യയമനുത്തമം. 24

ഇന്ദ്രിയങ്ങളെക്കൊണ്ടു് അറിയപ്പെടുവാൻ കഴിയാത്ത എന്നെ അവിവേകികൾ ഇന്ദ്രിയവേദ്യമായ മത്സ്യാദ്യവതാരമൂർത്തിയായി വിചാരിക്കുന്നു. കാരണം സർവ്വോത്കൃഷ്ടവും നാശശൂന്യവും ഇന്ദ്രിയാതീതവുമായ എന്റെ രൂപത്തെ അവരറിയാത്തതുതന്നെ.

നാഹം പ്രകാശഃ സർവ്വസ്യ യോഗമായാസമാവൃതഃ
മൂഢോഽയം നാഭിജാനാതി ലോകോ മാമജമവ്യയം. 25

പിറവിയും ഇറവിയുമില്ലാത്ത എന്റെ ശരിയായ സ്വരൂപം എല്ലാവക്കും അറിവാനെളുപ്പമല്ല. എന്തുകൊണ്ടെന്നാൽ എന്റെ

അപരപ്രകൃതിയും തത്കാര്യങ്ങളും വിവേകശക്തിയെ മറച്ച ദേഹാത്മബുദ്ധിയെ വദ്ധിപ്പിച്ചുകൊണ്ടിരിക്കുന്നു.

വേദാഹം സമതീതാനി വത്തമാനാനി ചാജ്ജുന
ഭവിഷ്യാണി ച ഭൂതാനി മാം തു വേദ ന കശ്ചന. 26

അല്ലയോ അർജ്ജുന, ഭൂതം, ഭാവി, വത്തമാനം എന്നീ കാലങ്ങളിലുള്ള എല്ലാ പ്രാണികളേയും ഞാൻ അറിയുന്നുണ്ട്. അവയിലാരും എന്നെ അറിയുന്നില്ല.

ഇച്ഛാദ്വേഷസമുത്ഥേന ദ്വന്ദ്വമോഹേന ഭാരത
സവ്വഭൂതാനി സംമോഹം സഗ്ഗേ യാന്തി പരംതപ. 27

അല്ലയോ ശത്രുതാപനനായ അജ്ജുന, സ്ഥൂലദേഹോത്പത്തിയോടുകൂടി വിഷയങ്ങളിൽ രാഗദ്വേഷങ്ങളുണ്ടാകുന്നു. അവയിൽനിന്നു സുഖദുഃഖാദികളുണ്ടാകുന്നു. തത്ഫലമായി ചില വിഷയങ്ങളിൽ പ്രവത്തിക്കുകയും ചിലവയിൽ പ്രവത്തിക്കാതിരിക്കുകയും ചെയ്യുന്നു. വിഷയങ്ങളിലുള്ള ഈ പ്രവൃത്തിനിവൃത്തികൾ പിന്നേയും പിന്നേയും ദേഹാത്മഭാവത്തെ വദ്ധിപ്പിച്ചുകൊണ്ടിരിക്കുന്നു. ഇതു് പ്രാണിസാധാരണമാണ്. ഈ ആവൃത്തിയാണ് തത്ത്വത്തെ ചിന്തിക്കാൻ ഇടം കൊടുക്കാത്തതു്.

യേഷാം ത്വന്തഗതം പാപം ജനാനാം പുണ്യകമ്മണാം
തേ ദ്വന്ദ്വമോഹനിർമ്മുക്താ ഭജന്തേ മാം ദൃഢവ്രതാഃ 28

പുണ്യകമ്മങ്ങളുടെ ആധിക്യംകൊണ്ടു് പാപത്തെ ഫലകാരി അല്ലാതാക്കിയവരും ദേഹാത്മബുദ്ധി തീരെയില്ലാത്തവരുമായ ജനങ്ങളാണ് സാധനാനുഷ്ഠാനത്തിൽ ദൃഢചിത്തരായി എന്നെ ഭജിക്കുന്നതു്.

ജരാമരണമോക്ഷായ
മാമാശ്രിത്യ യതന്തി യേ
തേ ബ്രഹ്മ തദ്വിദുഃ കൃത്സ്ന-
മദ്ധ്യാത്മം കമ്മ ചാഖിലം. 29

ദേഹധമ്മങ്ങളായ ജരയും മരണവും ആത്മധമ്മങ്ങളായി തെററിദ്ധരിച്ചിട്ടുള്ളതു വിട്ടുകിട്ടുവാൻ എന്നെ ഭജിക്കുന്ന ജനങ്ങൾ

എന്നെ (വ്യാപകബ്രഹ്മത്തെ)യും അദ്ധ്യാത്മത്തെയും കർമ്മത്തെയും മുഴുവനുമറിയുന്നു.

സാധിഭൂതാധിദൈവം മാം
സാധിയജ്ഞം ച യേ വിദുഃ
പ്രയാണകാലേഽപി ച മാം
തേ വിദുർയുക്തചേതസഃ. 30

അധിഭൂതം, അധിദൈവം, അധിയജ്ഞം എന്നിവയോടുകൂടിയ എന്നെ അറിഞ്ഞു് എന്നിൽത്തന്നെ മനസ്സു യോജിപ്പിച്ച ഭക്തന്മാർ മരണാവസരത്തിലും എന്നെ (പരമാത്മാവിനെ) ഓർക്കുന്നു.

ഇതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുന-
സംവാദേ ജ്ഞാനവിജ്ഞാനയോഗോ നാമ
സപ്തമോഽദ്ധ്യായഃ.

ഇങ്ങനെ ജ്ഞാനവിജ്ഞാനയോഗമെന്ന
ഏഴാം അദ്ധ്യായം കഴിഞ്ഞു.

# എട്ടാം അദ്ധ്യായം

## ക്ഷരാക്ഷരബ്രഹ്മയോഗം

### അർജ്ജുന ഉവാച

കിം തദ് ബ്രഹ്മ കിമദ്ധ്യാത്മം
കിം കർമ്മ പുരുഷോത്തമ,
അധിഭൂതം ച കിം പ്രോക്ത-
മധിദൈവം കിമുച്യതേ. 1

അധിയജ്ഞഃ കഥം കോഽത്ര
ദേഹേഽസ്മിൻ മധുസൂദന,
പ്രയാണകാലേ ച കഥം
ജ്ഞേയോഽസി നിയതാത്മഭിഃ. 2

അർജ്ജുനൻ പറഞ്ഞു:

അങ്ങു പറഞ്ഞ ആ ബ്രഹ്മം, അദ്ധ്യാത്മം, കർമ്മം, അധിഭൂതം, അധിദൈവം എന്നീ പദങ്ങളുടെ അർത്ഥമെന്താണ്? അല്ലയോ ഭഗവൻ, ഈ ദേഹത്തിലിരിക്കുന്ന അധിയജ്ഞനാരാണ്! അവൻ ഇതിൽ എങ്ങനെയിരിക്കുന്നു? മനസ്സംയമം ചെയ്ത യോഗികൾ ദേഹബന്ധം വിടുമ്പോൾ അങ്ങയെ എങ്ങനെ അറിയും?

ശ്രീഭഗവാനുവാച

അക്ഷരം ബ്രഹ്മ പരമം സ്വഭാവോഽദ്ധ്യാത്മമുച്യതേ
ഭൂതഭാവോദ്ഭവകരോ വിസർഗ്ഗഃ കർമ്മസംജ്ഞിതഃ. 3

ശ്രീഭഗവാനരുളിച്ചെയ്തു:

ഈ ലോകത്തിന്റെ മുഴുവൻ നിലനില്പിന്നു കാരണവും പ്രണവം (ഓങ്കാരം) കൊണ്ടറിയപ്പെടുന്നതുമായ വ്യാപകവസ്തുവെയാണ് ഇവിടെ ബ്രഹ്മമെന്നു പറഞ്ഞിട്ടുള്ളതു്. സർവ്വവ്യാപകമാണെങ്കിലും ദേഹംകൊണ്ടു പരിച്ഛിന്നമായ പ്രത്യഗാത്മാവിനെയാണ് ഇവിടെ അദ്ധ്യാത്മമെന്നു പറഞ്ഞിട്ടുള്ളതു്. വൈദികവിധിക്കനുസരിച്ച് ദേവതമാരെ ഉദ്ദേശിച്ച് അഗ്നിയിൽ മന്ത്രപൂതമായ ഹവിസ്സ് അർപ്പിക്കുക എന്നതാണ് ഇവിടെ കർമ്മം. അതു് ഭൂതഭൗതികവസ്തുക്കളുടെ ഉത്പത്തിക്കു കാരണവുമാകുന്നു.

അധിഭൂതം ക്ഷരോ ഭാവഃ പുരുഷശ്ചാധിദൈവതം
അധിയജ്ഞോഽഹമേവാത്ര ദേഹേ ദേഹഭൃതാം വര. 4

അല്ലയോ അർജ്ജുന, പ്രാണികളുടെ എന്നും നശിച്ചുകൊണ്ടിരിക്കുന്ന ദേഹാദിപദാർത്ഥങ്ങളെന്നാണ് അധിഭൂതപദത്തിന്റെ അർത്ഥം. അധിദൈവമെന്നതു് ഹിരണ്യഗർഭനാണ്. ദേഹാദികളുടെ ഈ ദേഹത്തിൽ അധിയജ്ഞനായിട്ടിരിക്കുന്നതു് ഞാൻ തന്നെയാണ്.

അന്തകാലേ ച മാമേവ
സ്മരൻ മുക്ത്വാ കളേബരം
യഃ പ്രയാതി സ മദ്ഭാവം
യാതി നാസ്ത്യത്ര സംശയഃ. 5

മരണസമയത്തു് എന്നെത്തന്നെയോർത്തുംകൊണ്ടു ശരീരം വിടുന്നവൻ എന്നെത്തന്നെ പ്രാപിക്കുന്നു. അതിൽ സംശയിക്കേണ്ട.

യം യം വാപി സ്മരൻ ഭാവം ത്യജത്യന്തേ കളേബരം
തം തമേവൈതി കൗന്തേയ സദാ തദ്ഭാവഭാവിതഃ. 6

അല്ലയോ അർജ്ജുന, സഗുണമോ നിർഗ്ഗുണമോ ആയ ഏതൊരു ഭാവത്തെ ചിന്തിച്ചുകൊണ്ടാണോ ദേഹം വെടിയുന്നതു്, എപ്പോഴും ആ ഭാവത്തെത്തന്നെ ചിന്തിച്ചതിൻെറ ഫലമായി അവൻ ആ ഭാവത്തെ(രൂപത്തെ)ത്തന്നെ പ്രാപിക്കുന്നു.

തസ്മാത് സർവ്വേഷു കാലേഷു മാമനുസ്മര യുദ്ധ്യ ച
മയ്യർപ്പിതമനോബുദ്ധിർമാമേവൈഷ്യസ്യസംശയഃ. 7

അതുകൊണ്ടു് എപ്പോഴും എന്നെ ഓക്കുക, കത്തവ്യകമ്മം ചെയ്യുക. അങ്ങനെ എന്നിൽ മനസ്സും ബുദ്ധിയും അപ്പിച്ചിട്ടുള്ള നീ എന്നെത്തന്നെ പ്രാപിക്കും. അതിൽ സംശയമില്ല.

അഭ്യാസയോഗയുക്തേന ചേതസാ നാന്യഗാമിനാ
പരമം പുരുഷം ദിവ്യം യാതി പാത്ഥാനുചിന്തയൻ. 8

മുൻപറഞ്ഞ അഭ്യാസക്രമമാകുന്ന യോഗത്തോടുകൂടിയതും മററൊന്നിനെ ഓക്കാത്തതുമായ ഏകാഗ്രമായ മനസ്സുകൊണ്ടു്, സ്വയം പ്രകാശിച്ചുകൊണ്ടിരിക്കുന്നതും നിരതിശയവുമായ പുരുഷനെ, പരമാത്മാവിനെ, ധ്യാനിച്ചുകൊണ്ടിരിക്കുന്നവൻ ആ പുരുഷനെത്തന്നെ പ്രാപിക്കുന്നു.

കവിം പുരാണമനുശാസിതാര–
മണോരണീയാംസമനുസ്മരേദ്യഃ
സർവ്വസ്യ ധാതാരമചിന്ത്യരൂപ–
മാദിത്യവർണ്ണം തമസഃ പരസ്താത് 9

എല്ലാററിൻേറയും ഉംതത്ത്വമറിയുന്നവനും, അനാദിയും സർവ്വനിയാമകനും, സൂക്ഷ്മാത്സൂക്ഷ്മതരനും, കർമ്മഫലദാതാവും, ഗുരുശാസ്ത്രപ്രസാദം ലഭിക്കാത്ത അശുദ്ധചിത്തന്മാക്കു് ചിന്തിക്കാനാകാത്തവനും, ആദിത്യനെപ്പോലെ സ്വയം പ്രകാശിച്ചുകൊണ്ടിരിക്കുന്നവനും, അജ്ഞാന—തത്കാര്യങ്ങളുടെ സംബന്ധമില്ലാത്തവനുമായ പുരുഷാഖ്യചൈതന്യമാത്രത്തെ, ഓത്തുകൊണ്ടിരിക്കുന്നവൻ അതേ ചൈതന്യത്തെത്തന്നെ പ്രാപിക്കുന്നു.

പ്രയാണകാലേ മനസാചലേന
ഭക്ത്യാ യുക്തോ യോഗബലേന ചൈവ
ഭ്രുവോർമദ്ധ്യേ പ്രാണമാവേശ്യ സമ്യക്
സ തം പരം പുരുഷമുപൈതി ദിവ്യം. 10

ദേഹവിയോഗം അടുത്തെത്തി എന്നറിഞ്ഞാൽ സ്വതന്ത്രമായ ആസനത്തിലിരുന്ന് ഹൃദയത്തിൽ ആ പരമപുരുഷനെ ധാരണ ചെയ്ത് മനസ്സിനെ ഏകാഗ്രമാക്കി അനേകകാലമഭ്യസിച്ച സമാധിയിൽനിന്നുണ്ടായ സംസ്കാരധാരണയോടുകൂടി തദ്ഭജനമാകുന്ന ഭക്തിയെ മുൻനിർത്തി ഹൃദയത്തിൽനിന്നു പ്രാണനെ സുഷുമ്നാമാർഗ്ഗത്തിലൂടെ ഭ്രൂമദ്ധ്യത്തിലെത്തിച്ച് പരമപുരുഷനെയോർത്തോർത്ത് ശരീരം വിടുന്നവൻ ആ സ്വയംപ്രകാശകനായ പുരുഷനെത്തന്നെ പ്രാപിക്കുന്നു.

യദക്ഷരം വേദവിദോ വദന്തി
വിശന്തി യദ്യതയോ വീതരാഗാഃ
യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി
തത്തേ പദം സംഗ്രഹേണ പ്രവക്ഷ്യേ. 11

വേദമറിയുന്നവർ നാശരഹിതമെന്നു പറയുന്നതും രാഗദ്വേഷാദികളാം നിശ്ശേഷം നശിച്ച് സാധനാനുഷ്ഠാനത്തിൽ പ്രവർത്തിക്കുന്നവർ പ്രാപിക്കുന്നതും ബ്രഹ്മചര്യാനുഷ്ഠാനംകൊണ്ടു സമ്പാദിക്കാനാഗ്രഹിക്കുന്നതുമായ ആ പരമപദത്തെ നിന്നോടു ചുരുക്കിപ്പറയാം.

സർവ്വദ്വാരാണി സംയമ്യ
മനോ ഹൃദി നിരുദ്ധ്യ ച
മൂർധ്ന്യാധായാത്മനഃ പ്രാണ-
മാസ്ഥിതോ യോഗധാരണാം. 12

ഓമിത്യേകാക്ഷരം ബ്രഹ്മ
വ്യാഹരൻ മാമനുസ്മരൻ
യഃ പ്രയാതി ത്യജൻ ദേഹം
സ യാതി പരമാം ഗതിം. 13

ഇന്ദ്രിയങ്ങളെയെല്ലാം (വിഷയങ്ങളിൽനിന്നു) പ്രത്യാഹരിച്ച് സ്വലക്ഷ്യത്തെ വിചാരം ചെയ്തുറപ്പിച്ച് ഹൃദയത്തിൽനിന്നു

സ്ഥാനക്രമേണ പ്രാണനെ മൂദ്ധാവിൽ (ഭ്രൂമദ്ധ്യത്തിൽ) കൊണ്ടു പോയിനിൎത്തി ലക്ഷ്യത്തെ അവിടെ ധാരണചെയ്ത് ഏകാക്ഷരമായ ഓംകാരത്തെ യഥാവിധി ദീഘമായുച്ചരിച്ച് അതിന്റെ അത്ഥമായ പരമാത്മാവിനെ ധ്യാനിച്ചുംകൊണ്ടു് ശരീരംവിടുന്നവൻ പരമപദത്തെ(ബ്രഹ്മത്തെ) ത്തന്നെ പ്രാപിക്കുന്നു.

അനന്യചേതാഃ സതതം
യോ മാം സ്മരതി നിത്യശഃ
തസ്യാഹം സുലഭഃ പാൎത്ഥ
നിത്യയുക്തസ്യ യോഗിനഃ 14

അല്ലയോ അജ്ജുന, മറ്റൊന്നിനേയും ഓക്കാതെ എന്നും എപ്പോഴും എന്നെത്തന്നെ ഓത്തുകൊണ്ടിരിക്കുന്ന, എന്നിൽ മനസ്സുറച്ച, യോഗിക്കു് ഞാൻ എളുപ്പത്തിൽ പ്രാപിക്കത്തക്കവനാണു്.

മാമുപേത്യ പുനർജന്മ
ദുഃഖാലയമശാശ്വതം
നാപ്നുവന്തി മഹാത്മാനഃ
സംസിദ്ധിം പരമാം ഗതാഃ 15

ദേഹാത്മബുദ്ധിയെ തീരെ തകൎത്തു് ബ്രഹ്മാത്മബുദ്ധി ഉറച്ച മുക്തരായ മഹാത്മാക്കൾ ദുഃഖങ്ങളുടെ ഇരിപ്പിടവും അനിത്യവുമായ ജന്മത്തെ വീണ്ടും സ്വീകരിക്കുന്നില്ല. കാരണം, അവർ എന്നെ പ്രാപിച്ചുകഴിഞ്ഞു.

ആബ്രഹ്മഭുവനാല്ലോകാഃ പുനരാവൎത്തിനോഽജ്ജുന
മാമുപേത്യ തു കൌന്തേയ പുനർജന്മ ന വിദ്യതേ. 16

അല്ലയോ അജ്ജുന, മാറിമാറിക്കൊണ്ടിരിക്കുന്ന ബ്രഹ്മലോകം വരെയുള്ള ഏതു ലോകത്തിൽ ചെന്നാലും നിശ്ചയമായും മടങ്ങേണ്ടിവരും. അവിടെയുള്ളവരുടെ ഗതി അതുതന്നെ. എന്നെ പ്രാപിച്ചവക്കാകട്ടെ, പിന്നെ ജനിക്കേണ്ടതായിവരുന്നില്ല. (അവക്കു പുനജ്ജന്മമില്ല.)

സഹസ്രയുഗപൎയ്യന്ത-
മഹയ്യദ് ബ്രഹ്മണോ വിദുഃ

രാത്രിം യുഗസഹസ്രാന്താം
തേഽഹോരാത്രവിദോ ജനാഃ. 17

ആയിരം മഹായുഗങ്ങരം കൂടിയതാണു് ബ്രഹ്മാവിൻെറ ഒരു പകലും അതുപോലെ രാത്രിയുമെന്നാണു് അഹോരാത്രതത്ത്വമറിയുന്നവർ പറയുന്നതു്.

അവ്യക്താദ്വ്യക്തയഃ സർവ്വാഃ
പ്രഭവന്ത്യഹരാഗമേ
രാത്ര്യാഗമേ പ്രലീയന്തേ
തത്രൈവാവ്യക്തസംജ്ഞകേ. 18

ബ്രഹ്മശരീരത്തിൽ വിലയിച്ചുകിടക്കുന്ന വ്യക്തികളെല്ലാം പുലച്ച്യ്ക്കു മെല്ലെ മെല്ലെ വെളിപ്പെട്ടുവരുന്നു. അതുപോലെ രാത്രിയുടെ ആരംഭത്തിൽ എല്ലാം ക്രമത്തിൽ അതേ ശരീരത്തിൽ മറയുകയും ചെയ്യുന്നു.

ഭൂതഗ്രാമഃ സ ഏവായം ഭൂത്വാ ഭൂത്വാ പ്രലീയതേ
രാത്ര്യാഗമേഽവശഃ പാർത്ഥ പ്രഭവത്യഹരാഗമേ. 19

മേല്പറഞ്ഞ വസ്തുക്കളുടെ തെളിവും മറവും ഉണ്ടാകുന്നതിന്നനുസരിച്ചു്, ചെയ്തുപോയ കർമ്മങ്ങരംക്കടിമകളായി ജീവന്മാർ ഭോഗത്തിന്നു പററിയ അതതു ശരീരങ്ങളെ സ്വീകരിച്ചുകൊണ്ടിരിക്കുന്നു. കർമ്മങ്ങരം ഫലോന്മുഖങ്ങളല്ലാത്തപ്പോരം (ആ രാത്രിയിൽ) ഈ ശരീരസംബന്ധമില്ലാതെയുമിരിക്കുന്നു.

പരസ്തസ്മാത്തു ഭാവോഽന്യോ-
ഽവ്യക്തോഽവ്യക്താത് സനാതനഃ
യഃ സ സർവ്വേഷു ഭൂതേഷു
നശ്യത്സു ന വിനശ്യതി. 20

സ്ഥൂലവും സൂക്ഷ്മവുമായ പ്രപഞ്ചത്തിന്നെല്ലാം കാരണമായ അവിദ്യയെന്ന പ്രകൃതിയിൽനിന്നു ഭിന്നവും ഉത്കൃഷ്ടവുമായ ഇന്ദ്രിയവേദ്യമല്ലാത്ത ഒരു വസ്തു ഉണ്ടു്. അതു് എല്ലാ ഭൂതങ്ങളും നശിക്കുമ്പോഴും നശിക്കാതെ മൂന്നു കാലത്തിലും ഏകരസമായി നില്ക്കുന്നതാണു്.

**അവ്യക്തോഽക്ഷര ഇത്യുക്തസ്തമാഹുഃ പരമാം ഗതിം**
**യം പ്രാപ്യ ന നിവർത്തന്തേ തദ്ധാമ പരമം മമ. 21**

പരമകാരണമായ ആ അവ്യക്തത്തെ എന്നും നശിക്കാത്ത ബ്രഹ്മമാണെന്ന് ശ്രുതികൾ പറയുന്നു. അതാണ് എല്ലാവരുടേയും പ്രാപ്യസ്ഥാനം; ആ സ്ഥാനത്തെത്തിയവർ പിന്നീട് മടങ്ങിവരുന്നില്ല. അതാകുന്നു എന്റെ ഉത്കൃഷ്ടമായ സ്ഥാനം.

**പുരുഷഃ സ പരഃ പാർത്ഥ ഭക്ത്യാ ലഭ്യസ്ത്വനന്യയാ**
**യസ്യാന്തഃസ്ഥാനി ഭൂതാനി യേന സർവ്വമിദം തതം. 22**

അല്ലയോ അർജ്ജുന, ഈ ചരാചരങ്ങളും ജഡാജഡങ്ങളുമായ ലോകങ്ങൾ ഏതൊരുത്തന്റെ ഉള്ളിൽ ഒതുങ്ങിയിരിക്കുന്നുവോ അവയിലെല്ലാം ഏതൊരുത്തൻ വ്യാപിച്ചുകൊണ്ടിരിക്കുന്നുവോ, ആ പരമാത്മാവിനെ മറ്റൊന്നിൽ പതിയാത്ത നിരതിശയപ്രേമധാരയാകുന്ന ഭക്തികൊണ്ടുമാത്രം പ്രാപിക്കാവുന്നതാണ്.

**യത്ര കാലേ ത്വനാവൃത്തിമാവൃത്തിം ചൈവ യോഗിനഃ**
**പ്രയാതാ യാന്തി തം കാലം വക്ഷ്യാമി ഭരതർഷഭ. 23**

അല്ലയോ അർജ്ജുന, പ്രണവോപാസകന്മാരായ പഞ്ചാഗ്നിവിദ്യക്കാർ മരിച്ചാൽ ഏതു കാലത്തിലൂടെ ആവൃത്തിയില്ലാത്ത സ്ഥാനത്തെത്തിച്ചേരുന്നുവോ, അതുപോലെ പ്രണവോപാസകന്മാരായ കർമ്മയോഗികൾ മരിച്ചാൽ ഏതുകാലത്തിലൂടെ പോയി തിരിച്ചുവരുന്നുവോ ആ കാലത്തെ ഞാൻ പറയാം.

**അഗ്നിർജ്യോതിരഹഃ ശുക്ലഃ ഷണ്മാസാ ഉത്തരായണം**
**തത്ര പ്രയാതാ ഗച്ഛന്തി ബ്രഹ്മ ബ്രഹ്മവിദോ ജനാഃ. 24**

പഞ്ചാഗ്നിവിദ്യാപ്രണവോപാസകന്മാർ മരിച്ചാൽ അഗ്നി, ജ്യോതിസ്സ്, പകൽ, വെളുത്തപക്ഷം, ആറു മാസമാകുന്ന ഉത്തരായണം ഇവയിൽ അഭിമാനികളായ ദേവതകളെ സമീപിച്ച് ദേവതകളുടെ സ്ഥാനംവഴിക്ക് ബ്രഹ്മത്തെ പ്രാപിക്കുന്നു. അവർ പിന്നെ അതിൽനിന്നു മടങ്ങിവരുന്നില്ല. കാരണം, ആ വൃത്തിശൂന്യമായ ബ്രഹ്മതത്ത്വത്തെ അവരറിയുന്നു.

**ധൂമോ രാത്രിസ്തഥാ കൃഷ്ണഃ**
**ഷണ്മാസാ ദക്ഷിണായനം**
**തത്ര ചാന്ദ്രമസം ജ്യോതിർ–**
**യോഗീ പ്രാപ്യ നിവർത്തതേ. 25**

പ്രണവോപാസകനായ കമ്മയോഗി ധൂമം, രാത്രി, കറുത്ത പക്ഷം, ആറു മാസങ്ങളാകുന്ന ദക്ഷിണായനം ഇവയിൽ അഭിമാനികളായ ദേവതകളിലൂടെ പോയി ചന്ദ്രനെ പ്രാപിച്ച് അധികാരത്തിന്നനുസരിച്ച് അവിടെയുള്ള സുഖമനുഭവിച്ച് ഇവിടെത്തന്നെ മടങ്ങിവരുന്നു.

ശുക്ലകൃഷ്ണേ ഗതീ ഹ്യേതേ ജഗതഃ ശാശ്വതേ മതേ
ഏകയാ യാത്യനാവൃത്തിമന്യയാവത്തതേ പുനഃ. 26

ഏതുമാഗ്ഗത്തിലൂടെ ലക്ഷ്യത്തിൽ ചെന്നു മടങ്ങുകയും മടങ്ങാതിരിക്കുകയും ചെയ്യുന്നുവോ ആ ശുക്ലകൃഷ്ണങ്ങളായ രണ്ടു മാഗ്ഗങ്ങളും ലോകത്തിലെന്നുമുള്ളതാണ്.

നൈതേ സൃതീ പാത്ഥ ജാനൻ
യോഗീ മുഹ്യതി കശ്ചന
തസ്മാത് സവ്വേഷു കാലേഷു
യോഗയുക്തോ ഭവാജ്ജുന. 27

അല്ലയോ അജ്ജുന, ഈ രണ്ടു മാഗ്ഗങ്ങളുടേയും നിലയറിയുന്ന ധ്യാനയോഗി പുനരാവൃത്തിയുള്ള സ്ഥാനത്തിൽ ഭ്രമിക്കയില്ല. അതുകൊണ്ടു് നീയും എല്ലാപ്പോഴും എന്നിൽത്തന്നെ മനസ്സുറപ്പിച്ചു കൊണ്ടേയിരിക്കുക.

വേദേഷു യജ്ഞേഷു തപസ്സു ചൈവ
ദാനേഷു യത് പുണ്യഫലം പ്രദിഷ്ടം
അത്യേതി തത് സർവമിദം വിദിത്വാ
യോഗീ പരം സ്ഥാനമുപൈതി ചാദ്യം. 28

വേദങ്ങൾ, യജ്ഞങ്ങൾ, തപസ്സുകൾ, ദാനങ്ങൾ ഇവയെല്ലാം ചെയ്താൽ കിട്ടുന്ന പുണ്യം പരമാത്മധ്യാനം ചെയ്തുകൊണ്ടിരിക്കുന്ന യോഗിക്കു് അത്യന്തം തുച്ഛമാകുന്നു. എന്തെന്നാൽ അവൻ സവ്വോത്കൃഷ്ടവും നിത്യവുമായ സ്ഥാനത്തെത്തിച്ചേരുന്നു.

ഇതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാജ്ജുനസംവാദേ
ക്ഷരാക്ഷരബ്രഹ്മയോഗോ നാമ
അഷ്ടമോऽധ്യായഃ.

ഇങ്ങനെ ക്ഷരാക്ഷരബ്രഹ്മയോഗമെന്ന
എട്ടാമദ്ധ്യായം കഴിഞ്ഞു.

# ഒമ്പതാം അദ്ധ്യായം

## രാജവിദ്യാരാജഗുഹ്യയോഗം

ശ്രീഭഗവാനുവാച

ഇദം തു തേ ഗുഹ്യതമം
പ്രവക്ഷ്യാമ്യനസൂയവേ
ജ്ഞാനം വിജ്ഞാനസഹിതം
യജ്ജ്ഞാത്വാ മോക്ഷ്യസേ/ശുഭാത്. 1

ശ്രീഭഗവാൻ അരുളിച്ചെയ്തു:

അത്യന്തം ഗോപ്യവും അനുഭവജ്ഞാനത്തോടുകൂടിയതുമായ ജ്ഞാനത്തെ ഞാൻ, മനസ്സിൽ കാമക്രോധാദിമാലിന്യങ്ങളൊന്നുമില്ലാത്ത നിനക്കുപദേശിക്കാം. ഈ ജ്ഞാനം ജന്മമരണങ്ങളിൽ നിന്നു് നിന്നെ വിടുവിക്കും.

രാജവിദ്യാ രാജഗുഹ്യം പവിത്രമിദമുത്തമം
പ്രത്യക്ഷാവഗമം ധർമ്മ്യം സുസുഖം കർത്തുമവ്യയം. 2

ഈ ജ്ഞാനം എല്ലാ ജ്ഞാനങ്ങളിലുംവെച്ചു ശ്രേഷ്ഠവും ഗോപ്യങ്ങളിൽവെച്ച് അത്യന്തം ഗോപ്യവും ശുദ്ധവും എല്ലാ തരത്തിലും ഉത്കൃഷ്ടവും അനുഭവജന്യവും ധർമ്മത്തെ കൈവിടാത്തതും ആയാസമില്ലാതെ അനുഷ്ഠിക്കാവുന്നതും നിത്യവുമാകുന്നു.

അശ്രദ്ദധാനാഃ പുരുഷാ ധർമ്മസ്യാസ്യ പരംതപ
അപ്രാപ്യ മാം നിവർത്തന്തേ മൃത്യുസംസാരവർത്മനി. 3

അല്ലയോ അർജ്ജുന, ഈ ആത്മജ്ഞാനത്തിൽ വിശ്വാസമില്ലാത്ത നാസ്തികർ എന്നെ പ്രാപിക്കാതെ ജനനമരണങ്ങളുടെ മാർഗ്ഗങ്ങളിൽത്തന്നെ ചുററിത്തിരിഞ്ഞുകൊണ്ടിരിക്കുന്നു.

മയാ തതമിദം സർവ്വം
ജഗദവ്യക്തമൂർത്തിനാ

മത്സ്ഥാനി സർവ്വഭൂതാനി
ന ചാഹം തേഷ്വവസ്ഥിതഃ. 4

ചരാചരാത്മകമായ ഈ പ്രപഞ്ചത്തിലെല്ലാം അത്യന്തം സൂക്ഷ്മ സ്വരൂപനായ ഞാൻ വ്യാപിച്ചിരിക്കുന്നു. എന്നെ ആശ്രയിച്ചാണ് ഈ ഭൂതങ്ങളെല്ലാം നിലകൊള്ളുന്നത്; ഞാനാകട്ടെ അവയെ ആശ്രയിച്ചല്ല ഇരിക്കുന്നത്.

ന ച മത്സ്ഥാനി ഭൂതാനി പശ്യ മേ യോഗമൈശ്വരം
ഭൂതഭൃന്ന ച ഭൂതസ്ഥോ മമാത്മാ ഭൂതഭാവനഃ. 5

യഥാർത്ഥത്തിൽ എന്നിൽ ഭൂതങ്ങളിരിക്കുന്നില്ല. ഈ പരസ്പര വൈരുദ്ധ്യം സർവ്വേശ്വരനായ എന്റെ അലൗകികശക്തികൊണ്ടുണ്ടാകുന്നതാണെന്നു ധരിച്ചാലും. ഭൂതങ്ങളെ ധരിക്കുന്നവനാണെങ്കിലും ഭൂതങ്ങളിലിരിക്കാത്തവനും ഭൂതങ്ങളെ സൃഷ്ടിക്കുന്നവനും എല്ലാം ഞാൻതന്നെയാകുന്നു.

യഥാകാശസ്ഥിതോ നിത്യം
വായുഃ സർവ്വത്രഗോ മഹാൻ
തഥാ സർവ്വാണി ഭൂതാനി
മത്സ്ഥാനീത്യുപധാരയ. 6

എല്ലായിടത്തും എപ്പോഴും പരന്നുകിടക്കുന്ന വായു ആകാശത്തിൽ ഇരിക്കുന്നതുപോലെയേ ഈ ഭൂതങ്ങളെല്ലാം എന്നിൽ (ബ്രഹ്മത്തിൽ) ഇരിക്കുന്നുള്ളുവെന്ന് ഉറപ്പിച്ചുകൊള്ളുക.

സർവ്വഭൂതാനി കൗന്തേയ പ്രകൃതിം യാന്തി മാമികാം
കല്പക്ഷയേ പുനസ്താനി കല്പാദൗ വിസൃജാമ്യഹം. 7

പ്രളയകാലത്തിൽ കാര്യങ്ങളായ എല്ലാ ഭൂതങ്ങളും എന്റെ അപരപ്രകൃതിയിൽ ലയിക്കുന്നു. സൃഷ്ടിയുടെ ആരംഭത്തിൽ അവയെ പിന്നെയും ഞാൻ സൃഷ്ടിക്കുന്നു.

പ്രകൃതിം സ്വാമവഷ്ടഭ്യ വിസൃജാമി പുനഃ പുനഃ
ഭൂതഗ്രാമമിമം കൃത്സ്നമവശം പ്രകൃതേർവ്വശാത്. 8

സ്വതഃസത്തയില്ലാത്ത ആ പ്രകൃതിക്കു സത്താരൂപേണ താങ്ങായിനിന്നു്, അജ്ഞാനത്തിന്നീടായി പരാധീനമായ ഈ ഭൂത

വർഗ്ഗത്തെ മുഴുവൻ പിന്നെയും പിന്നെയും ഞാൻ സൃഷ്ടിച്ചുകൊണ്ടിരിക്കുന്നു.

ന ച മാം താനി കർമ്മാണി നിബധ്നന്തി ധനഞ്ജയ
ഉദാസീനവദാസീനമസക്തം തേഷു കർമ്മസു. 9

സർവ്വത്ര ഉപേക്ഷകനാകയാലും പ്രകൃതിയുടെ പ്രവൃത്തിയിൽ ഒരു വിധത്തിലും ചേർച്ചയില്ലാത്തവനാകയാലും എന്നെ ആ സൃഷ്ട്യാദികർമ്മങ്ങൾ ബന്ധിക്കുന്നില്ലതന്നെ.

മയാദ്ധ്യക്ഷേണ പ്രകൃതിഃ സൂയതേ സചരാചരം
ഹേതുനാനേന കൗന്തേയ ജഗദ്വിപരിവർത്തതേ. 10

സർവ്വാധിഷ്ഠാനമായ എന്റെ സത്തകൊണ്ടാണ് പ്രകൃതിയിൽ നിന്ന് ചരാചരാത്മകമായ ഈ പ്രപഞ്ചം പിറവിയെടുക്കുന്നതും നാനാവിധത്തിൽ പരിണമിച്ചുകൊണ്ടിരിക്കുന്നതും. പ്രകൃതിയുടെ സൃഷ്ടിക്ക് ഞാൻ അധിഷ്ഠാനമായ സാക്ഷിമാത്രമാണെന്ന് സാരം.

അവജാനന്തി മാം മൂഢാ മാനുഷീം തനുമാശ്രിതം
പരം ഭാവമജാനന്തോ മമ ഭൂതമഹേശ്വരം. 11

സമസ്തഭൂതങ്ങളേയും നിയന്ത്രിച്ചുകൊണ്ടിരിക്കുന്ന എന്റെ പരമതത്ത്വത്തെ അറിയാത്ത ദേഹാത്മബുദ്ധികൾ എന്നെ സാധാരണമനുഷ്യനായി വിചാരിച്ച് അവമാനിക്കുന്നു.

മോഘാശാ മോഘകർമ്മാണോ
മോഘജ്ഞാനാ വിചേതസഃ
രാക്ഷസീമാസുരീം ചൈവ
പ്രകൃതിം മോഹിനീം ശ്രിതാഃ. 12

പ്രയോജനത്തിന്നു പററാത്ത ആശകളും കർമ്മങ്ങളും ജ്ഞാനവുമുള്ളവരും വിവേകശൂന്യരും രാക്ഷസന്മാർക്കും അസുരന്മാർക്കും യോജിച്ച മോഹനജനകമായ പ്രകൃതിയെ ആശ്രയിച്ചവരുമായ അവർ എന്നെ നിന്ദിക്കുന്നു.

മഹാത്മാനസ്തു മാം പാർത്ഥ ദൈവീം പ്രകൃതിമാശ്രിതാഃ
ഭജന്ത്യനന്യമനസോ ജ്ഞാത്വാ ഭൂതാദിമവ്യയം. 13

അല്ലയോ അജ്ജുന, എന്നാൽ അഭയം മുതലായ ദൈവസമ്പത്തുള്ള മഹാത്മാക്കരം എന്നെ ഭൂതഭൗതികങ്ങളുടെ ശാശ്വതകാരണമായി അറിഞ്ഞു് അന്യചിന്ത കൂടാതെ ഭജിക്കുന്നു.

സതതം കീത്തയന്തോ മാം യതന്തശ്ച ദൃഢവ്രതാഃ
നമസ്യന്തശ്ച മാം ഭക്ത്യാ നിത്യയുക്താ ഉപാസതേ 14

എന്നും കീത്തിച്ചുകൊണ്ടിരിക്കുന്നവരും നിരന്തരം പ്രയത്നിച്ചുകൊണ്ടിരിക്കുന്നവരും ഉറച്ച നിഷ്ഠയുള്ളവരും മനോവാക്കായങ്ങളുടെ വ്യാപാരത്തെ എന്നിൽ സമപ്പിച്ചവരുമായ (ആ മഹാത്മാക്കരം) എന്നിൽ എന്നും മനസ്സ നിത്തിയവരായിട്ടു് ഭക്തിയോടുകൂടി എന്നെ ഉപാസിക്കുന്നു.

ജ്ഞാനയജ്ഞേന ചാപ്യന്യേ യജന്തോ മാമുപാസതേ
ഏകത്വേന പൃഥക്ത്വേന ബഹുധാ വിശ്വതോമുഖം. 15

ചിലർ തത്ത്വമറിഞ്ഞു് എന്നെ ഉപാസിക്കുന്നു. ആ തത്ത്വജ്ഞാനം ഇതെല്ലാം ഞാൻതന്നെ എന്ന നിലയിലാണു്. ചിലർ ഉപാസ്യോപാസകഭേദേനയും വേറെ ചിലർ വിശ്വരൂപനായ എന്നെ പലവിധത്തിലായും ഉപാസിക്കുന്നു.

അഹം ക്രതുരഹം യജ്ഞഃ സ്വധാഹമഹമൗഷധം
മന്ത്രോ/ഹമഹമേവാജ്യമഹമഗ്നിരഹം ഹുതം. 16

ഏതെങ്കിലും ദേവതയെയുദ്ദേശിച്ചു ചെയ്യുന്ന ജ്യോതിഷ്ടോമം മുതലായ യാഗാദികമ്മങ്ങരം ഞാനാണു്. സ്മൃതിയിൽ പറഞ്ഞിട്ടുള്ള സ്വാധ്യായം, ഹോമം മുതലായ പഞ്ചമഹായജ്ഞങ്ങളും ഞാനാകുന്നു. പിതൃലോകത്തിലുള്ള പിതൃക്കളെയുദ്ദേശിച്ചു കൊടുക്കുന്ന പിണ്ഡവും മനുഷ്യൻ മുതലായ പ്രാണികളുപയോഗിക്കുന്ന അന്നവും ദേവതമാരെ സ്തുതിക്കുന്ന മന്ത്രവും ആഹുതിചെയ്യുന്ന ദ്രവ്യവും എന്തിലാഹുതി ചെയ്യുന്നുവോ ആ അഗ്നിയും ഹോമകമ്മവും (ക്രിയയും) എല്ലാം ഞാൻതന്നെയാകുന്നു.

പിതാഹമസ്യ ജഗതോ മാതാ ധാതാ പിതാമഹഃ
വേദ്യം പവിത്രമോങ്കാര ഋക്സാമ യജുരേവ ച. 17

ഈ കാണുന്ന ലോകത്തിൻെറ നിമിത്തകാരണവും ഉപാദാനകാരണവും ഞാനാകുന്നു. കമ്മഫലത്തെ വേർതിരിച്ചു പ്രാണികരംക്ക

കൊടുക്കുന്നവനും, മാതാവും, പിതാവും പിതാമഹനും എല്ലാം ഞാൻതന്നെയാണു്. അറിയപ്പെടേണ്ടുന്ന ശുദ്ധവസ്തുവും ഞാനാണു്, ഓങ്കാരവും നാലു വേദങ്ങളും ഞാൻതന്നെ.

ഗതിർഭർത്താ പ്രഭുഃ സാക്ഷീ നിവാസഃ ശരണം സുഹൃത്
പ്രഭവഃ പ്രലയഃ സ്ഥാനം നിധാനം ബീജമവ്യയം. 18

കർമ്മഫലവും ഞാനാണു്. ഇതിനെ പോഷിപ്പിക്കുന്നതും ഞാൻതന്നെ. ഇതിൻെറയെല്ലാം ഉടമസ്ഥൻ ഞാനാണു്. പ്രാണികളുടെ കർമ്മങ്ങളെ കണ്ടുകൊണ്ടിരിക്കുന്നതും ഞാനാകുന്നു. പ്രാണികൾ വന്നുചേരുന്ന സ്ഥാനവും ഞാനാണു്. ദുഃഖത്തെ നിവർത്തിക്കുന്നവനും ഞാൻതന്നെ. സ്വാർത്ഥമെന്യേ പരാർത്ഥമായി പ്രവർത്തിക്കുന്നവനും ഞാനാണു്. ജഗത്തിൻെറ ഉത്പത്തി, ലയം, സ്ഥിതി ഇവ മൂന്നും ഞാനാണു്. ഭാവിഫലത്തിൻെറ നിക്ഷേപവും ഞാനാകുന്നു. ഈ ജഗത്തിൻെറ അനശ്വരമായ കാരണവും ഞാൻതന്നെ.

തപാമ്യഹമഹം വർഷം നിഗൃഹ്ണാമ്യുത്സൃജാമി ച
അമൃതം ചൈവ മൃത്യുശ്ച സദസച്ചാഹമർജ്ജുന. 19

ആദിത്യരൂപേണ തപിക്കുന്നവനും മേഘത്തെയുണ്ടാക്കി കാലത്തിൽ വർഷിക്കുന്നവനും വർഷിക്കാതെ മഴയെ പിടിച്ചുനിർത്തുന്നവനും ഞാൻതന്നെയാണു്. മരണമില്ലാത്ത അവസ്ഥയും മരണവും ഞാനാകുന്നു. കാര്യമായിട്ടുള്ളതും കാരണമായിട്ടുള്ളതുമെല്ലാം ഹേ അർജ്ജുന, ഞാൻതന്നെയാണു്.

ത്രൈവിദ്യാ മാം സോമപാഃ പൂതപാപാ
യജ്ഞൈരിഷ്ട്വാ സ്വർഗ്ഗതിം പ്രാർത്ഥയന്തേ
തേ പുണ്യമാസാദ്യ സുരേന്ദ്രലോക-
മശ്നന്തി ദിവ്യാൻ ദിവി ദേവഭോഗാൻ. 20

വേദങ്ങളെല്ലാം പഠിച്ചു് അർത്ഥവാദവാക്യങ്ങളിൽ ഭ്രമിച്ചവർ ജോതിഷ്ടോമാദിയാഗങ്ങളെക്കൊണ്ടു് എന്നെ പൂജിച്ചു് ഹുതശേഷമായ സോമരസം കുടിച്ചു് പാപം ഇല്ലാതാക്കി സ്വർഗ്ഗത്തിലേയ്ക്കു പോകാനാഗ്രഹിക്കുന്നു. അവർ ആ പുണ്യത്തിൻെറ ഫലമായി ഇന്ദ്രലോകത്തു ചെന്നു് അവിടെമാത്രം ലഭിക്കുന്ന ദിവ്യമായ ഭോഗങ്ങളനുഭവിക്കുകയും ചെയ്യുന്നു.

തേ തം ഭുക്ത്വാ സ്വർഗ്ഗലോകം വിശാലം
ക്ഷീണേ പുണ്യേ മർത്ത്യലോകം വിശന്തി
ഏവം ത്രയീധർമ്മമനുപ്രപന്നാ
ഗതാഗതം കാമകാമാ ലഭന്തേ. 21

ആ വൈദികന്മാർ ആ വിശാലമായ സ്വർഗ്ഗസുഖം അനുഭവിച്ച് പുണ്യം ക്ഷയിച്ചാൽ തിരിച്ച് മനുഷ്യലോകത്തിലേയ്ക്കുതന്നെ വരുന്നു. ഇങ്ങനെ വൈദികകർമ്മങ്ങളെ അനുഷ്ഠിക്കുന്നവർ സ്വർഗ്ഗത്തിലേയ്ക്കു പോകുകയും മടങ്ങുകയും ചെയ്തുകൊണ്ടിരിക്കുന്നു. കാരണം, അവർ ഈശ്വരനെ മറന്ന് വിഷയസുഖത്തെ മാത്രം കൊതിക്കുന്നവരാണ്.

അനന്യാശ്ചിന്തയന്തോ മാം
യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം
യോഗക്ഷേമം വഹാമ്യഹം. 22

മറെറാന്നുമാലോചിക്കാതെ എന്നെത്തന്നെ എന്നും ഓർത്ത് ഭജിച്ച് എന്നിൽ നിലയുറപ്പിച്ച മനസ്സോടുകൂടിയവരുടെ യോഗക്ഷേമത്തെ ഞാൻ വഹിക്കുന്നതാണ്.

യേഽപ്യന്യദേവതാഭക്താ യജന്തേ ശ്രദ്ധയാന്വിതാഃ
തേഽപി മാമേവ കൗന്തേയ യജന്ത്യവിധിപൂർവ്വകം. 23

ഇന്ദ്രൻ, വരുണൻ മുതലായ ദേവന്മാരിൽ ഭക്തിയോടും വിശ്വാസത്തോടുംകൂടി ആ ദേവന്മാരെ യജിക്കുന്നവർ എന്നെത്തന്നെയാണ് യജിക്കുന്നത്. എന്നാൽ ആ യാഗം വിധിയുടെ യാഥാർത്ഥ്യമറിഞ്ഞിട്ടല്ല ചെയ്യുന്നത്.

അഹം ഹി സർവ്വയജ്ഞാനാം ഭോക്താ ച പ്രഭുരേവ ച
ന തു മാമഭിജാനന്തി തത്ത്വേനാതശ്ച്യവന്തി തേ. 24

ഞാൻ, ദേവതാരൂപേണ ശ്രൗതസ്മാർത്തകർമ്മങ്ങളുടെയെല്ലാം ഭോക്താവും ഫലദാതൃത്വേന അതിന്റെ പ്രഭുവുമാകുന്നു. ഈ തത്ത്വം അവരറിയായ്കകൊണ്ട് എന്നിൽനിന്ന് അവർ വഴുതിവീഴുകയാണ്.

യാന്തി ദേവവ്രതാ ദേവാൻ
പിതൄൻ യാന്തി പിതൃവ്രതാഃ

ഭൂതാനി യാന്തി ഭൂതേജ്യാ
യാന്തി മദ്യാജിനോഽപി മാം. 25

ദേവതാഭക്തന്മാർ ദേവന്മാരേയും പിതൃഭക്തന്മാർ പിതൃക്കളേയും ഭൂതോപാസകന്മാർ ഭൂതങ്ങളേയും പ്രാപിക്കുന്നു. എന്നെ ഉപാസിക്കുന്നവരാകട്ടെ എന്നെത്തന്നെ പ്രാപിക്കുന്നു.

പത്രം പുഷ്പം ഫലം തോയം യോ മേ ഭക്ത്യാ പ്രയച്ഛതി
തദഹം ഭക്ത്യുപഹൃതമശ്നാമി പ്രയതാത്മനഃ. 26

എന്നിൽ ഏകാഗ്രമായ മനസ്സുള്ളവൻ ഭക്തിയോടുകൂടി സമർപ്പിക്കുന്ന ഇലയോ പൂവോ കായോ നീരോ ഏതായാലും വേണ്ടതില്ല അതു ഞാൻ അനുഭവിക്കുകതന്നെ ചെയ്യുന്നു.

യത് കരോഷിയദശ്നാസി
യജ്ജുഹോഷി ദദാസി യത്
യത് തപസ്യസി കൗന്തേയ
തത് കുരുഷ്വ മദർപ്പണം. 27

നീ ചെയ്യുന്നതും ഭക്ഷിക്കുന്നതും ഹോമിക്കുന്നതും കൊടുക്കുന്നതും തപസ്സു ചെയ്യുന്നതും എല്ലാംതന്നെ, അല്ലയോ അർജ്ജുന, എന്നിൽ സമർപ്പിച്ചുകൊണ്ടു ചെയ്യുക.

ശുഭാശുഭഫലൈരേവം
മോക്ഷ്യസേ കർമ്മബന്ധനൈഃ
സന്ന്യാസയോഗയുക്താത്മാ
വിമുക്തോ മാമുപൈഷ്യസി. 28

ഇങ്ങനെ സർവ്വസ്വവും പരമാത്മാവിൽ സമർപ്പിച്ചുകൊണ്ടിരിക്കുന്ന അവനെ, സുഖദുഃഖങ്ങളെ കൊടുക്കുന്ന കർമ്മം ബന്ധിക്കുന്നില്ല. അവൻ ഈ ജന്മത്തിൽത്തന്നെ വിമുക്തനായി എന്നെ പ്രാപിക്കുന്നു.

സമോഽഹം സർവ്വഭൂതേഷു
ന മേ ദ്വേഷ്യോഽസ്തി ന പ്രിയഃ
യേ ഭജന്തി തു മാം ഭക്ത്യാ
മയി തേ തേഷു ചാപ്യഹം. 29

സർവ്വപ്രാണികളിലും എനിക്കു് ഒരേ നിലയാണുള്ളതു്. ശത്രുവെന്നോ മിത്രമെന്നോ ഉള്ള ഭാവം അവരിൽ എനിക്കില്ല. എന്നാൽ ഭക്തിയോടുകൂടി എന്നെ ഭജിക്കുന്നവർ എന്നെ കൈവിടുന്നില്ല. ഞാനവരേയും കൈവിടുന്നില്ല.

അപി ചേത് സുദുരാചാരോ
ഭജതേ മാമനന്യഭാക്
സാധുരേവ സ മന്തവ്യഃ
സമ്യഗ് വ്യവസിതോ ഹി സഃ. 30

ആചാരശുദ്ധി തീരെയില്ലാതെ പ്രവർത്തിച്ചുപോന്നവനായാലും മറെറാന്നിനേയും സേവിക്കാതെ എന്നെ മാത്രമുപാസിച്ചുകൊണ്ടിരിക്കുന്നവൻ ആചാരശുദ്ധനാണെന്നുതന്നെ വിചാരിക്കപ്പെടേണ്ടതാണു്. എന്തെന്നാൽ അവൻ സർവ്വാഭീഷ്ടപ്രദനായ എന്നെമാത്രം ഭജിക്കുവാൻ നിശ്ചയിച്ചിരിക്കുകയാകുന്നു.

ക്ഷിപ്രം ഭവതി ധർമ്മാത്മാ ശശ്വച്ഛാന്തിം നിഗച്ഛതി
കൗന്തേയ പ്രതിജാനീഹി ന മേ ഭക്തഃ പ്രണശ്യതി. 31

മേൽ പറഞ്ഞപ്രകാരം ഭജിക്കുന്നവൻെറ ഹൃദയത്തിൽ വളരെ വേഗത്തിൽ അഹിംസാദിധർമ്മങ്ങൾ നിറയുന്നു. അതിൻെറ ഫലമായി അവന്നു മനസ്സമാധാനമുണ്ടാകുന്നു. അർജ്ജുന, നീ പ്രതിജ്ഞതന്നെ ചെയ്തുകൊൾക, ഈശ്വരഭക്തൻ എങ്ങനെയും നശിക്കയില്ല എന്നു്.

മാം ഹി പാർത്ഥ വ്യപാശ്രിത്യ
യേഽപി സ്യുഃ പാപയോനയഃ
സ്ത്രിയോ വൈശ്യാസ്തഥാ ശൂദ്രാ-
സ്തേഽപി യാന്തി പരാം ഗതിം. 32

മുൻചെയ്ത പാപകർമ്മത്തിൻെറ ഫലമായി പാപികളായി പിറന്നവർ, സ്ത്രീകൾ, വൈശ്യർ, ശൂദ്രർ എന്നിവരിലാരായാലും മററു് എല്ലാം വിട്ടു് എന്നെ ഭജിച്ചാൽ അത്യുത്കൃഷ്ടമായ സ്ഥാനത്തു് എത്തിച്ചേരുന്നു.

കിം പുനർബ്രാഹ്മണാഃ പുണ്യാ ഭക്താ രാജർഷയസ്തഥാ
അനിത്യമസുഖം ലോകമിമം പ്രാപ്യ ഭജസ്വ മാം. 33

പുണ്യാത്മാക്കളായ ബ്രാഹ്മണരും ഭക്തന്മാരായ ഉത്തമക്ഷത്രിയരും ആ സ്ഥാനത്തെത്തിച്ചേരുന്നുവെന്നു് പിന്നെ പറയേണ്ടതുണ്ടോ? നിലനില്പില്ലാത്തതും സുഖകരമല്ലാത്തതുമായ ഈ മനുഷ്യദേഹം എടുത്ത നീ എന്നെത്തന്നെ ഭജിക്കുക.

മന്മനാ ഭവ മദ്ഭക്തോ
മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി യുക്ത്വൈവ-
മാത്മാനം മത്പരായണഃ. 34

എന്നെത്തന്നെ വിചാരിച്ചുംകൊണ്ടു് എന്നിൽ ഭക്തിയോടുകൂടി ശ്രൗതവും സ്മാർത്തവുമായ ക്രമത്തിലാരാധിച്ചു് സർവ്വസ്വവും എന്നിൽ സമർപ്പിക്കുക. ഇങ്ങനെ എല്ലാവൎക്കും സർവ്വോത്കൃഷ്ടമായ രക്ഷാസ്ഥാനം ഞാനാണെന്നു വിചാരിച്ചു് ചിത്തം എന്നിലുറപ്പിച്ചാൽ എന്നെത്തന്നെ പ്രാപിക്കുവാൻ നിനക്കു സാധിക്കും.

ഇതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുന-
സംവാദേ രാജവിദ്യാരാജഗുഹ്യയോഗോ നാമ
നവമോऽദ്ധ്യായഃ.

ഇങ്ങനെ രാജവിദ്യാരാജഗുഹ്യയോഗമെന്ന
ഒമ്പതാമദ്ധ്യായം കഴിഞ്ഞു.

# പത്താം അദ്ധ്യായം

## വിഭൂതിവിസ്തരയോഗം

ശ്രീഭഗവാനുവാച

ഭൂയ ഏവ മഹാബാഹോ,
ശൃണു മേ പരമം വചഃ
യത്തേऽഹം പ്രീയമാണായ
വക്ഷ്യാമി ഹിതകാമ്യയാ. 1

ശ്രീഭഗവാൻ അരുളിച്ചെയ്തു:

അല്പയോ അജ്ജുന, നിൻെറ നന്മയെ ഓത്തു് ഇനിയും നല്ലതു പറയാം. നീ കേൾക്കുക. അത്രമാത്രം എൻെറ വാക്കിൽ ശ്രദ്ധയും തൃപ്തിയും നിന്നിൽ കാണുന്നു.

ന മേ വിദുഃ സുരഗണാഃ പ്രഭവം ന മഹഷ്യഃ
അഹമാദിഹി ദേവാനാം മഹഷീണാം ച സവ്വശഃ. 2

ബ്രഹ്മാദിദേവന്മാരോ ഭൃഗ്വാദിമഹഷികളോ ആരുംതന്നെ എൻെറ ഉത്പത്തിയെ അറിയുന്നില്ല; കാരണം, അവരെല്ലാംതന്നെ എൻെറ സങ്കല്പമാത്രംകൊണ്ടു് പലവിധത്തിലുണ്ടായവരാണു്.

യോ മാമജമനാദിം ച വേത്തി ലോകമഹേശ്വരം
അസംമൂഢഃ സ മത്ത്യേഷു സവ്വപാപൈഃ പ്രമുച്യതേ.3

സവ്വകാരണമായ എനിക്കു ജന്മമോ മറെറാരു കാരണമോ ഇല്ല എന്നും ലോകത്തിൻെറയെല്ലാം നിയാമകൻ ഞാനാകുന്നുവെന്നുമുള്ള പരമാത്മതത്ത്വം അറിയുന്നവൻ അജ്ഞാനമാകുന്ന മോഹം വിട്ടകന്നു് പുണ്യപാപങ്ങളിൽനിന്നെല്ലാം മുക്തനായിത്തീരുന്നു.

ബുദ്ധിർജ്ഞാനമസംമോഹഃ ക്ഷമാ സത്യം ദമഃ ശമഃ
സുഖം ദുഃഖം ഭവോ/ഭാവോ ഭയം ചാഭയമേവ ച. 4

അഹിംസാ സമതാ തുഷ്ടിസ്തപോ ദാനം യശോ/യശഃ
ഭവന്തി ഭാവാ ഭൂതാനാം മത്ത ഏവ പൃഥഗ്വിധാഃ. 5

ബുദ്ധി, ജ്ഞാനം, വിവേകം, ക്ഷമ, സത്യം ദമം, ശമം, സുഖം, ദുഃഖം, ഭാവം, അഭാവം, ഭയം, അഭയം, അഹിംസ, സമത, തുഷ്ടി, തപസ്സു്, ദാനം, യശസ്സു്, അയശസ്സു് എന്നിങ്ങനെ പ്രാണികളിലിരിക്കുന്ന പലതരത്തിലുള്ള ധമ്മങ്ങളെല്ലാം എന്നിൽനിന്നുതന്നെ ഉണ്ടാകുന്നു.

മഹഷയഃ സപ്ത പൂവ്വേ
ചത്വാരോ മനവസ്തഥാ
മദ്ഭാവാ മാനസാ ജാതാ
യേഷാം ലോക ഇമാഃ പ്രജാഃ. 6

മരീചി മുതലായ സപ്തർഷികളും അവക്കു മുമ്പുണ്ടായ സനകാദികളായ നാലു മഹർഷിമാരും സ്വായംഭുവൻ മുതലായ മനുക്കളും, എൻെറ മാനസപുത്രന്മാരും എന്നിൽ ഉത്കൃഷ്ടമായ ഭക്തിയോടുകൂടിയവരുമായി സൃഷ്ട്യാരംഭത്തിൽത്തന്നെ ഉണ്ടായവരാണു്. അവരുടെ സന്താനങ്ങളാണു് ഈ പ്രജകളെല്ലാം.

ഏതാം വിഭൂതിം യോഗം ച
മമ യോ വേത്തി തത്ത്വതഃ
സോऽവികമ്പേന യോഗേന
യുജ്യതേ നാത്ര സംശയഃ. 7

എൻെറ ഈ വിഭൂതികളേയും ദിവ്യശക്തിയേയും താത്ത്വികമായറിയുന്നവൻ ഭക്തിയുടെ പാരമ്യംകൊണ്ടു് എന്നിൽത്തന്നെ വന്നുചേരുന്നു. അതിൽ സംശയമില്ല.

അഹം സർവ്വസ്യ പ്രഭവോ മത്തഃ സർവ്വം പ്രവർത്തതേ
ഇതി മത്വാ ഭജന്തേ മാം ബുധാ ഭാവസമന്വിതാഃ. 8

ഈ ലോകത്തിന്നെല്ലാം അധിഷ്ഠാനം ഞാനാകുന്നു. അന്തര്യാമിരൂപേണ ചരാചരങ്ങളുടെയെല്ലാം നിയാമകനും ഞാനാകുന്നു എന്നു വിചാരം ചെയ്തു തത്ത്വമറിയുന്നവർ മദ്ഭാവത്തെ പ്രാപിച്ചു് നിർവ്യാജഭക്തിയോടുകൂടി എന്നെ ഭജിക്കുന്നു.

മച്ചിത്താ മദ്ഗതപ്രാണാ ബോധയന്തഃ പരസ്പരം
കഥയന്തശ്ച മാം നിത്യം തുഷ്യന്തി ച രമന്തി ച. 9

എന്നെത്തന്നെ ഓർത്തും ജീവനുംകൂടി എന്നിൽത്തന്നെ സമർപ്പിച്ചും എൻെറ ജ്ഞാനൈശ്വര്യമാഹാത്മ്യങ്ങളെ അന്യോന്യം ബോധിപ്പിച്ചും എന്നെത്തന്നെ കീർത്തിച്ചുംകൊണ്ടു് ആ ഭക്തന്മാർ തൃപ്തരായി അത്യന്തസുഖമനുഭവിക്കുന്നു.

തേഷാം സതതയുക്താനാം ഭജതാം പ്രീതിപൂർവ്വകം
ദദാമി ബുദ്ധിയോഗം തം യേന മാമുപയാന്തി തേ. 10

ഇങ്ങനെ എന്നും എന്നെത്തന്നെ ഓർത്തുകൊണ്ടു് ഭക്തിയോടുകൂടി ഭജിച്ചുകൊണ്ടിരിക്കുന്ന ആ ഭക്തന്മാക്കു് എന്നോടു ചേരാനുള്ള ആ ജ്ഞാനയോഗത്തെ ഞാൻ ഉപദേശിക്കുന്നു.

തേഷാമേവാനുകമ്പാർത്ഥ-
മഹമജ്ഞാനജം തമഃ
നാശയാമ്യാത്മഭാവസ്ഥോ
ജ്ഞാനദീപേന ഭാസ്വതാ. 11

എന്നെത്തന്നെ ശരണം പ്രാപിച്ച ഭക്തന്മാരോട് ഉള്ളലിഞ്ഞ ഞാൻ അന്തഃകരണത്തിൽ തെളിഞ്ഞുനിന്ന്, തത്ത്വത്തെ പ്രകാശിപ്പിക്കുന്ന ബോധമാകുന്ന ദീപംകൊണ്ട് അവിവേകംകൊണ്ടുണ്ടായ ദേഹാത്മബുദ്ധിയായ ഇരുളിനെ നിശ്ശേഷം നശിപ്പിക്കുന്നു.

അർജ്ജുന ഉവാച

പരം ബ്രഹ്മ പരം ധാമ
പവിത്രം പരമം ഭവാൻ
പുരുഷം ശാശ്വതം ദിവ്യ-
മാദിദേവമജം വിഭും. 12

ആഹുസ്ത്വാമൃഷയഃ സർവേ
ദേവർഷിർന്നാരദസ്തഥാ
അസിതോ ദേവലോ വ്യാസഃ
സ്വയം ചൈവ ബ്രവീഷി മേ. 13

അർജ്ജുനൻ പറഞ്ഞു:

ഹേ ഭഗവൻ, അങ്ങു പരബ്രഹ്മവും ഉത്കൃഷ്ടധാമവും അത്യന്തം ശുദ്ധനമാകുന്നു. നാരദൻ, അസിതൻ, ദേവലൻ എന്നീ ദേവർഷികളും വ്യാസൻ മുതലായ മററുള്ള മഹർഷിമാരും അങ്ങയെ നിത്യനും ദിവ്യനും ബ്രഹ്മാദിദേവന്മാർക്കെല്ലാം കാരണവും ജന്മശൂന്യനും വ്യാപകമായ പരമപുരുഷനും ആണെന്നു പറഞ്ഞു കേട്ടിട്ടുണ്ട്. അങ്ങുതന്നെ നേരിട്ട് ഇപ്പോഴും പറയുകയും ചെയ്യുന്നു.

സർവ്വമേതദൃതം മന്യേ
യന്മാം വദസി കേശവ
ന ഹി തേ ഭഗവൻ വ്യക്തിം
വിദുർദേവാ ന ദാനവാഃ. 14

അല്ലയോ ഭഗവൻ, അങ്ങു പറഞ്ഞതെല്ലാം സത്യമായി ഞാൻ കരുതുന്നു. അങ്ങയുടെ മാഹാത്മ്യത്തെ അറിയുവാൻ ദേവന്മാർക്കും അസുരന്മാർക്കുംകൂടി സാദ്ധ്യമല്ലതന്നെ.

സ്വയമേവാത്മനാത്മാനം വേത്ഥ ത്വം പുരുഷോത്തമ
ഭൂതഭാവന ഭൂതേശ ദേവദേവ ജഗത്പതേ. 15

ഭൂതങ്ങളെയുണ്ടാക്കി അവയെ വേണ്ടവിധം നിയമനം ചെയ്യുന്ന അല്ലയോ ലോകനാഥ, ദേവദേവ, പുരുഷോത്തമ, അങ്ങയെ അറിയുവാൻ അങ്ങേയ്ക്കു മാത്രമേ കഴിയുകയുള്ളു.

വക്തുമർഹസ്യശേഷേണ
ദിവ്യാ ഹ്യാത്മവിഭൂതയഃ
യാഭിർവിഭൂതിഭിർലോകാ-
നിമാംസ്ത്വം വ്യാപ്യ തിഷ്ഠസി. 16

അങ്ങയുടെ ഏതെല്ലാം വിഭൂതികളെക്കൊണ്ടു്, അങ്ങു് ഈ ലോകത്തെ മുഴുവൻ വ്യാപിച്ചുനില്ക്കുന്നുവോ അലൗകികങ്ങളായ ആ വിഭൂതികളെ ഒന്നും വിടാതെ അടിയനു് ഉപദേശിച്ചുതരേണമേ.

കഥം വിദ്യാമഹം യോഗിം-
സ്ത്വാം സദാ പരിചിന്തയൻ
കേഷു കേഷു ച ഭാവേഷു
ചിന്ത്യോഽസി ഭഗവൻ മയാ. 17

ഐശ്വര്യാദികളാൽ തികഞ്ഞ ഭഗവൻ, എന്നും അങ്ങയെ ഏതു വിധത്തിൽ ധ്യാനിച്ചാലാണു് എനിക്കു് അറിയുവാൻ കഴിയുക ? എങ്ങനെ ഏതേതു ഭാവങ്ങളിലാണു് ഞാൻ അങ്ങയെ ധ്യാനിക്കേണ്ടതു് ?

വിസ്തരേണാത്മനോ യോഗം വിഭൂതിം ച ജനാർദ്ദന,
ഭൂയഃ കഥയ തൃപ്തിർഹി ശൃണ്വതോ നാസ്തി മേഽമൃതം. 18

അല്ലയോ ഭഗവൻ, അങ്ങയുടെ വചനാമൃതം കേട്ടു് വേണ്ടപോലെ എനിക്കു തൃപ്തിവരുന്നില്ല. അതുകൊണ്ടു് അങ്ങയുടെ യോഗത്തേയും വിഭൂതിയേയും ഇനിയും വിസ്തരിച്ചു് അടിയനു് ഉപദേശിച്ചാലും.

ശ്രീഭഗവാനുവാച

ഹന്ത തേ കഥയിഷ്യാമി
ദിവ്യാ ഹ്യാത്മവിഭൂതയഃ
പ്രാധാന്യതഃ കുരുശ്രേഷ്ഠ
നാസ്ത്യന്തോ വിസ്തരസ്യ മേ. 19

ശ്രീഭഗവാൻ അരുളിച്ചെയ്തു:

അല്ലയോ അർജ്ജുന, എന്റെ വിഭൂതികൾ അസംഖ്യമാണ്. അതുകൊണ്ട് ദിവ്യങ്ങളായ ആ വിഭൂതികളിൽ പ്രധാനങ്ങളായ ചിലതിനെ മാത്രം നിന്നോട് പറയാം.

അഹമാത്മാ ഗുഡാകേശ സർവ്വഭൂതാശയസ്ഥിതഃ
അഹമാദിശ്ച മധ്യം ച ഭൂതാനാമന്ത ഏവ ച. 20

എല്ലാ പ്രാണികളുടെയും ഹൃദയത്തിലിരിക്കുന്ന പ്രത്യഗാത്മാവ് ഞാനാണ്. ഭൂതങ്ങളുടെ ആദിമദ്ധ്യാന്തങ്ങളും ഞാൻതന്നെയാണ്.

ആദിത്യാനാമഹം വിഷ്ണുർജ്യോതിഷാം രവിരംശുമാൻ
മരീചിർമരുതാമസ്മി നക്ഷത്രാണാമഹം ശശീ. 21

പന്ത്രണ്ട് ആദിത്യന്മാരുടെ ഇടയിൽ വിഷ്ണുവെന്ന ആദിത്യനും, ജ്യോതിസ്സുകളായ അഗ്നി മുതലായവയുടെ ഇടയിൽ പരന്നു പ്രകാശിക്കുന്ന രവിയും, നാല്പത്തൊമ്പതു് മരുത്തുകളുടെ ഇടയിൽ മരീചി എന്ന മരുത്തും, നക്ഷത്രങ്ങളുടെ ഇടയിൽ ചന്ദ്രനും ഞാൻ ആകുന്നു.

വേദാനാം സാമവേദോഽസ്മി ദേവാനാമസ്മി വാസവഃ
ഇന്ദ്രിയാണാം മനശ്ചാസ്മി ഭൂതാനാമസ്മി ചേതനാ. 22

ഋക് മുതലായ നാലു വേദങ്ങളിൽവെച്ച് സാമവേദവും ദേവന്മാരിൽ ഇന്ദ്രനും ആറു ജ്ഞാനേന്ദ്രിയങ്ങളുള്ളതിൽ വിചാരശക്തിയുള്ള മനസ്സും പ്രാണികൾക്കുള്ള ജ്ഞാനശക്തിയും ഞാനാകുന്നു.

രുദ്രാണാം ശങ്കരശ്ചാസ്മി വിത്തേശോ യക്ഷരക്ഷസാം
വസൂനാം പാവകശ്ചാസ്മി മേരുഃ ശിഖരിണാമഹം. 23

പതിനൊന്നു രുദ്രന്മാരുടെ ഇടയിൽ ശങ്കരനെന്ന രുദ്രനും യക്ഷരാക്ഷസന്മാരുടെ ഇടയിൽ വൈശ്രവണനും എട്ടു വസുക്കളുടെ ഇടയിൽ പാവകനെന്ന വസുവും പർവ്വതങ്ങളിൽവെച്ച് മഹാമേരുവും ഞാനാകുന്നു.

**പുരോധസാം ച മുഖ്യം മാം വിദ്ധി പാർത്ഥ ബൃഹസ്പതിം**
**സേനാനീനാമഹം സ്കന്ദഃ സരസാമസ്മി സാഗരഃ. 24**

അല്ലയോ അർജ്ജുന, പുരോഹിതന്മാരിൽവെച്ച ശ്രേഷ്ഠനായ ബൃഹസ്പതിയേയും അതുപോലെ സേനാധിപതികളിൽവെച്ച് സുബ്രഹ്മണ്യനേയും സരസ്സുകളിൽവെച്ച് സാഗരത്തേയും ഞാനാണെന്നു ഭാവനചെയ്യുക.

**മഹർഷീണാം ഭൃഗുരഹം**
**ഗിരാമസ്മ്യേകമക്ഷരം**
**യജ്ഞാനാം ജപയജ്ഞോഽസ്മി**
**സ്ഥാവരാണാം ഹിമാലയഃ. 25**

മരീച്യാദി മഹർഷികളിൽ ഭൃഗുവെന്ന മഹർഷി ഞാനാകുന്നു. അർത്ഥമുള്ള ശബ്ദങ്ങളിൽവെച്ച് പ്രണവം ഞാനാകുന്നു. നാനാവിധത്തിലുള്ള യജ്ഞങ്ങളിൽവെച്ച് ജപയജ്ഞം ഞാനാകുന്നു. ഇളകാത്ത വസ്തുക്കളിൽവെച്ച് ഹിമാലയപർവ്വതം ഞാനാണെന്നു വിചാരിക്കുക.

**അശ്വത്ഥഃ സർവ്വവൃക്ഷാണാം**
**ദേവർഷീണാം ച നാരദഃ**
**ഗന്ധർവ്വാണാം ചിത്രരഥഃ**
**സിദ്ധാനാം കപിലോ മുനിഃ. 26**

വൃക്ഷങ്ങളിൽ എല്ലാംവെച്ച് അരയാലും ദേവർഷികളിൽ വെച്ച് നാരദനും ഗന്ധർവ്വന്മാരിൽവെച്ച് ചിത്രരഥനും സിദ്ധന്മാരിൽവെച്ച് കപിലമുനിയും ഞാനാകുന്നു.

**ഉച്ചൈഃശ്രവസമശ്വാനാം വിദ്ധി മാമമൃതോദ്ഭവം**
**ഐരാവതം ഗജേന്ദ്രാണാം നരാണാം ച നരാധിപം. 27**

കുതിരകൾക്കിടയിൽ അമൃതത്തോടൊപ്പമുണ്ടായ ഉച്ചൈഃശ്രവസ്സിനേയും കൂററൻ ആനകളുടെ ഇടയിൽ ഐരാവതത്തേയും മനുഷ്യരുടെ ഇടയിൽ രാജാവിനേയും ഞാനെന്നു ഭാവന ചെയ്യുക.

ആയുധാനാമഹം വജ്രം ധേനൂനാമസ്മി കാമധുക്
പ്രജനശ്ചാസ്മി കന്ദർപ്പഃ സർപ്പാണാമസ്മി വാസുകിഃ 28

ആയുധങ്ങളിൽവെച്ച് വജ്രായുധവും പശുക്കളിൽവെച്ച് കാമധേനുവും സർപ്പങ്ങളിൽവെച്ച് വാസുകിയും ഞാനാകുന്നു. സന്താനോത്പത്തിക്കു കാരണമായ കാമനും ഞാനാണ്.

അനന്തശ്ചാസ്മി നാഗാനാം വരുണോ യാദസാമഹം
പിതൄണാമര്യമാ ചാസ്മി യമഃ സംയമതാമഹം. 29

നാഗങ്ങളിൽവെച്ച് അനന്തനും ജലദേവതകളിൽ വരുണനും പിതൃക്കളിൽവെച്ച് അര്യമാവും സംയമം ചെയ്യുന്നവരിൽ യമനും ഞാനാകുന്നു.

പ്രഹ്ലാദശ്ചാസ്മി ദൈത്യാനാം
കാലഃ കലയതാമഹം
മൃഗാണാം ച മൃഗേന്ദ്രോ$\int$ഹം
വൈനതേയശ്ച പക്ഷിണാം. 30

അസുരന്മാരിൽ പ്രഹ്ലാദനും കണക്കുവെയ്ക്കുന്നവയിൽ കാലവും മൃഗങ്ങളിൽ സിംഹവും പറവകളിൽ ഗരുഡനും ഞാനാകുന്നു.

പവനഃ പവതാമസ്മി
രാമഃ ശസ്ത്രഭൃതാമഹം
ഝഷാണാം മകരശ്ചാസ്മി
സ്രോതസാമസ്മി ജാഹ്നവീ. 31

ശോധകവസ്തുക്കളിൽവെച്ച് വായുവും ശസ്ത്രം ധരിച്ചവരിൽ രാമചന്ദ്രനും മത്സ്യങ്ങളിൽ മകരമത്സ്യവും നദികളിൽ ഗംഗയും ഞാനാകുന്നു.

സർഗ്ഗാണാമാദിരന്തശ്ച മധ്യം ചൈവാഹമർജ്ജുന
അദ്ധ്യാത്മവിദ്യാ വിദ്യാനാം വാദഃ പ്രവദതാമഹം. 32

അല്ലയോ അർജ്ജുന, ജഗത്സൃഷ്ടിയുടെ തുടക്കവും ഒടുവും നടുവും ഞാൻതന്നെയാണ്, വിദ്യകളിൽവെച്ച് ബ്രഹ്മവിദ്യയും, വാദം, ജല്പം, വിതണ്ഡം ഇവയിൽവെച്ച് വാദവും ഞാനാകുന്നു.

അക്ഷരാണാമകാരോഽസ്മി
ദ്വന്ദ്വഃ സാമാസികസ്യ ച
അഹമേവാക്ഷയഃ കാലോ
ധാതാഹം വിശ്വതോമുഖഃ. 33

അക്ഷരമാലയിൽ ഒന്നാമത്തെ അക്ഷരമായ അകാരത്തേയും സമാസങ്ങളിൽ ദ്വന്ദ്വസമാസത്തെയും നാശമില്ലാത്ത കാലത്തേയും ഞാനാണെന്നു ഭാവന ചെയ്യുക. പ്രാണികളുടെ കർമ്മങ്ങളെ അറിഞ്ഞു് ഫലം കൊടുക്കുന്ന വിശ്വരൂപനും ഞാൻതന്നെയാകുന്നു.

മൃത്യുഃ സർവ്വഹരശ്ചാഹ–
മുദ്ഭവശ്ച ഭവിഷ്യതാം
കീർത്തിഃ ശ്രീർവാക് ച നാരീണാം
സ്മൃതിർമേധാ ധൃതിഃ ക്ഷമാ. 34

സർവ്വസംഹാരകനായ മൃത്യുവും ഉണ്ടാവാനുള്ളവയുടെ ഉത്പത്തിയും, ഞാനാണെന്നു ഭാവന ചെയ്യുക, സ്ത്രീലിംഗവാചകങ്ങളായ കീർത്തി, സമ്പത്തു്, വാക്കു്, സ്മൃതി, മേധ, ധൃതി, ക്ഷമ ഇവയെ ഞാനാണെന്നു ഭാവന ചെയ്യുക.

ബൃഹത്സാമ തഥാ സാമ്നാം ഗായത്രീ ഛന്ദസാമഹം
മാസാനാം മാർഗ്ഗശീർഷോഽഹമൃതൂനാം കുസുമാകരഃ. 35

സാമവേദമന്ത്രങ്ങളിൽവെച്ചു് ബൃഹത്സാമമെന്ന മന്ത്രവും ഛന്ദസ്സുകളിൽവെച്ചു് ഗായത്രിയെന്ന ഛന്ദസ്സും മാസങ്ങളിൽവെച്ചു് മാർഗ്ഗശീർഷമാസവും ഋതുക്കളിൽവെച്ചു് വസന്തഋതുവും ഞാനാണെന്നു ഭാവന ചെയ്യാലും.

ദ്യൂതം ഛലയതാമസ്മി
തേജസ്തേജസ്വിനാമഹം
ജയോഽസ്മി വ്യവസായോഽസ്മി
സത്ത്വം സത്ത്വവതാമഹം. 36

ചതികളിൽ ചൂതും തേജസ്വികളിൽ തേജസ്സും വിജയികളിലുള്ള വിജയവും വ്യവസായികളിലുള്ള വ്യവസായവും സാത്ത്വികന്മാരിൽ ജ്ഞാനാദികൾക്കു കാരണമായ സത്ത്വഗുണവും ഞാനാണെന്നു് ഭാവനചെയ്യുക.

വൃഷ്ണീനാം വാസുദേവോ/സ്മിപാണ്ഡവാനാം ധനഞ്ജയഃ
മുനീനാമപ്യഹം വ്യാസഃ കവീനാമുശനാ കവിഃ. 37

യാദവന്മാരിൽ വസുദേവപുത്രനായ ശ്രീകൃഷ്ണനും, പാണ്ഡവന്മാരിൽ മദ്ധ്യമനായ അർജ്ജുനനും, വിചാരം ചെയ്തു തത്ത്വമറിഞ്ഞവരിൽ വ്യാസമുനിയും, കവികളിൽ ശുക്രാചാര്യനും ഞാനാണെന്നു ഭാവന ചെയ്യുക.

ദണ്ഡോ ദമയതാമസ്മി
നീതിരസ്മി ജിഗീഷതാം
മൗനം ചൈവാസ്മി ഗുഹ്യാനാം
ജ്ഞാനം ജ്ഞാനവതാമഹം. 38

ആചാരഭ്രഷ്ടന്മാരെ സദാചാരത്തിലേയ്ക്കു കൊണ്ടുവരുന്ന ദണ്ഡോപായവും ജയത്തെ ആഗ്രഹിച്ചു പ്രവർത്തിക്കുന്നവരിലുള്ള നീതിയും മററുള്ളവരെ അറിയിക്കാൻ പാടില്ലാത്തവയിൽ മൗനവും ജ്ഞാനികളിലുള്ള ജ്ഞാനവും ഞാൻതന്നെയാണെന്നു ഭാവനചെയ്യുക.

യച്ചാപി സർവ്വഭൂതാനാം ബീജം തദഹമർജ്ജുന,
ന തദസ്തി വിനാ യത്സ്യാന്മയാ ഭൂതം ചരാചരം. 39

അല്ലയോ അർജ്ജുന, ഭൂതങ്ങൾക്കെല്ലാം ആദികാരണമായിട്ടുള്ളതു് ഞാനാണു്. ഞാനില്ലാതെ ജംഗമമോ സ്ഥാവരമോ ആയ ഒരു കാര്യവും ഇവിടേയും എവിടേയും ഇല്ല.

നാന്തോ/സ്തി മമ ദിവ്യാനാം വിഭൂതീനാം പരംതപ
ഏഷ തൂദ്ദേശതഃ പ്രോക്തോ വിഭൂതേർവിസ്തരോ മയാ.

അല്ലയോ അർജ്ജുന, ദിവ്യങ്ങളായ എൻെറ വിഭൂതികളെ പറഞ്ഞാൽ അവസാനമില്ല; ചുരുക്കി ചില മാഹാത്മ്യങ്ങളിവിടെ പറഞ്ഞുവെന്നേയുള്ളു.

യദ്യദ്വിഭൂതിമത് സത്ത്വം ശ്രീമദൂർജ്ജിതമേവ വാ
തത്തദേവാവഗച്ഛ ത്വം മമ തേജോ/ംശസംഭവം. 41

അസാധാരണമായ ഐശ്വര്യമോ ശോഭയോ ഉത്സാഹമോ ഉള്ള വസ്തുക്കളെല്ലാം എൻെറ തേജസ്സിൻെറ ഒരു ചെറുഭാഗംകൊണ്ടുണ്ടായവയാണെന്നു് നീ അറിഞ്ഞുകൊള്ളുക.

അഥവാ ബഹുനൈതേന
കിം ജ്ഞാതേന തവാർജ്ജുന
വിഷ്ടഭ്യാഹമിദം കൃത്സ്ന-
മേകാംശേന സ്ഥിതോ ജഗത്. 42

അല്ലയോ അർജ്ജുന, എന്റെ മാഹാത്മ്യത്തെ ഇനിയും കുറേക്കൂടി നീ അറിയുകയാണെങ്കിൽ ഫലമെന്തു്? ബ്രഹ്മാണ്ഡകോടികളാം കളിയാടുന്ന ഈ ലോകം മുഴുവൻ നിലനിർത്തിപ്പോരുന്നതു് എന്റെ ഒരു ചെറുഭാഗമാണു്.

ഇതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുനസംവാദേ
വിഭൂതിയോഗോ നാമ ദശമോഽദ്ധ്യായഃ

ഇങ്ങനെ വിഭൂതിവിസ്തരയോഗമെന്ന പത്താമദ്ധ്യായം കഴിഞ്ഞു.

# പതിനൊന്നാം അദ്ധ്യായം

## വിശ്വരൂപദർശനയോഗം

അർജ്ജുന ഉവാച

മദനുഗ്രഹായ പരമം
ഗുഹ്യമദ്ധ്യാത്മസംജ്ഞിതം
യത്ത്വയോക്തം വചസ്തേന
മോഹോഽയം വിഗതോ മമ. 1

അർജ്ജുനൻ പറഞ്ഞു:

എന്നെ അനുഗ്രഹിപ്പാൻവേണ്ടി പറഞ്ഞിട്ടുള്ള സർവ്വോത്കൃഷ്ടവും അത്യന്തഗോപ്യവും അദ്ധ്യാത്മമെന്ന പേരുള്ളതുമായ അങ്ങയുടെ വാക്കുകൊണ്ടു് എന്റെ തെററിദ്ധാരണ നീങ്ങിയിരിക്കുന്നു.

ഭവാപ്യയൗ ഹി ഭൂതാനാം ശ്രുതൗ വിസ്തരശോ മയാ
ത്വത്തഃ കമലപത്രാക്ഷ മാഹാത്മ്യമപി ചാവ്യയം. 2

ചേതനാചേതനങ്ങളായ ഭൂതങ്ങളെല്ലാം അങ്ങയിൽനിന്നുണ്ടായി അങ്ങയിൽ ലയിക്കുന്നതായി വിസ്തരിച്ചു പറഞ്ഞതു ഞാൻ കേട്ടു. അനശ്വരമായ മാഹാത്മ്യത്തേയും അങ്ങയിൽനിന്നു കേട്ടു.

ഏവമേതദ് യഥാത്ഥ ത്വമാത്മാനം പരമേശ്വര
ദ്രഷ്ടുമിച്ഛാമി തേ രൂപമൈശ്വരം പുരുഷോത്തമ. 3

പരമേശ്വര, അങ്ങയെ സംബന്ധിച്ചു പറഞ്ഞതെല്ലാം അങ്ങനെതന്നെ, സംശയമില്ല. പുരുഷോത്തമ, ആ മാഹാത്മ്യങ്ങളോടുകൂടിയ അങ്ങയുടെ വിശ്വരൂപം കാണ്മാൻ അടിയനു വലിയ കൊതിയുണ്ട്.

മന്യസേ യദി തച്ഛക്യം മയാ ദ്രഷ്ടുമിതി പ്രഭോ
യോഗേശ്വര തതോ മേ ത്വം ദശ്യാത്മാനമവ്യയം. 4

ഹേ പ്രഭോ, യോഗേശ്വര, ആ അലൗകികവും ശാശ്വതവുമായ അങ്ങയുടെ സ്വരൂപം കാണ്മാൻ അടിയനു സാധിക്കുമെന്നു വിചാരിക്കുന്നപക്ഷം ഇവനെ അതു കാണിച്ചനുഗ്രഹിക്കേണമേ.

ശ്രീഭഗവാനുവാച

പശ്യ മേ പാത്ഥ രൂപാണി ശതശോഽഥ സഹസ്രശഃ
നാനാവിധാനി ദിവ്യാനി നാനാവണ്ണാകൃതീനി ച. 5

ശ്രീഭഗവാൻ അരുളിച്ചെയ്തു:

അല്ലയോ അജ്ജുന, അലൗകികങ്ങളും പലേ തരത്തിലുള്ളവയും പല നിറങ്ങളും ആകാരങ്ങളുമുള്ളവയുമായ എന്റെ രൂപങ്ങളെ നൂറുകണക്കായും ആയിരക്കണക്കായും നീ കണ്ടുകൊാംക.

പശ്യാദിത്യാൻ വസൂൻ രുദ്രാനശ്വിനൗ മരുതസ്തഥാ
ബഹൂന്യദൃഷ്ടപൂവ്വാണി പശ്യാശ്ചര്യാണി ഭാരത. 6

അല്ലയോ അജ്ജുന, ആദിത്യന്മാർ, വസുക്കൾ, രുദ്രന്മാർ, അശ്വനീകുമാരന്മാർ, മരുത്തുക്കൾ ഇവരേയും അതുപോലെ നീ മുമ്പു കാണാത്ത എത്രയോ ആശ്ചര്യകരങ്ങളായ പദാത്ഥങ്ങളേയും നോക്കിക്കാണുക.

ഇഹൈകസ്ഥം ജഗത് കൃത്സ്നം പശ്യാദ്യ സചരാചരം
മമ ദേഹേ ഗുഡാകേശ, യച്ചാന്യദ്ദ്രഷ്ടുമിച്ഛസി. 7

ചരാചരങ്ങളോടുകൂടി ജഗത്തു മുഴുവനും എന്റെ കാലരൂപമായ ശരീരത്തിൽ ഒരു ഭാഗത്തു നില്ക്കുന്നതായി ഇപ്പോഴം നീ കാണുക. ഇതിന്നുപുറമെ നീ ആഗ്രഹിക്കുന്നവയെല്ലാം കാണുക.

**നതു മാം ശക്യസേ ദ്രഷ്ടുമനേനൈവ സ്വചക്ഷുഷാ**
**ദിവ്യം ദദാമി തേ ചക്ഷുഃ പശ്യ മേ യോഗമൈശ്വരം. 8**

നിന്റെ ഈ കണ്ണുകൊണ്ടു് എന്റെ ആ രൂപത്തെ കാണാൻ നിനക്കു സാധിക്കുകയില്ല. അതിന്നുവേണ്ടി ഒരു ദിവ്യദൃഷ്ടിയെ ഞാൻ തരാം. ഈശ്വരനായ എന്റെ അലൗകികസാമർത്ഥ്യത്തെ നീ നോക്കി മനസ്സിലാക്കുക.

സഞ്ജയ ഉവാച

**ഏവമുക്ത്വാ തതോ രാജൻ മഹായോഗേശ്വരോ ഹരിഃ**
**ദർശയാമാസ പാർത്ഥായ പരമം രൂപമൈശ്വരം. 9**

സഞ്ജയൻ പറഞ്ഞു:

ഹേ രാജൻ, യോഗശക്തി തികഞ്ഞ ഭക്തവത്സലനായ ഭഗവാൻ ഇത്രയും പറഞ്ഞു് സർവ്വോത്കൃഷ്ടമായ തന്റെ വിശ്വരൂപത്തെ ശരണാഗതനായ പാർത്ഥന്നു കാട്ടിക്കൊടുത്തു.

**അനേകവക്ത്രനയനമനേകാദ്ഭുതദർശനം**
**അനേകദിവ്യാഭരണം ദിവ്യാനേകോദ്യതായുധം. 10**

**ദിവ്യമാല്യാംബരധരം ദിവ്യഗന്ധാനുലേപനം**
**സർവ്വാശ്ചര്യമയം ദേവമനന്തം വിശ്വതോമുഖം. 11**

സംഖ്യയില്ലാതത്രയും വായും കണ്ണും അദ്ഭുതാവഹമായ കാഴ്ചയും അലൗകികങ്ങളായ അനേകം ആഭരണങ്ങളും പ്രഹരണക്ഷമങ്ങളായ ആയുധങ്ങളും നാനാവിധ മാലകളും വസ്ത്രങ്ങളും കുറിക്കൂട്ടുകളും ചേർന്നു് ആശ്ചര്യം തുളുമ്പുന്നവനും സർവ്വത്ര മുഖങ്ങളുള്ളവനും കാലംകൊണ്ടും മററും അതിരററവനുമായ ഭഗവാന്റെ ആ ദിവ്യരൂപത്തെ അർജ്ജുനൻ കണ്ടു.

**ദിവി സൂര്യസഹസ്രസ്യ ഭവേദ്യുഗപദുത്ഥിതാ**
**യദി ഭാഃ സദൃശീ സാ സ്യാദ് ഭാസസ്തസ്യ മഹാത്മനഃ 12**

ആയിരം സൂൎയ്യന്മാർ ആകാശത്തിലൊന്നായുദിച്ച് അത്യുജ്ജ്വലമായ ഒരു തേജസ്സ് സംഭവിക്കുമെങ്കിൽ പറയാം, ആ വിശ്വരൂപനായ ഭഗവാൻെറ തേജസ്സ് അതുപോലെയാണെന്ന്.

തത്രൈകസ്ഥം ജഗത് കൃത്സ്നം പ്രവിഭക്തമനേകധാ
അപശ്യദ്ദേവദേവസ്യ ശരീരേ പാണ്ഡവസ്തദാ. 13

ബ്രഹ്മാദിദേവന്മാൎക്കും ദേവനായ വിശ്വരൂപൻെറ ആ ശരീരത്തിൽ നാനാവിധത്തിൽ ചിതറിക്കിടക്കുന്ന ഈ ലോകത്തെ മുഴുവനും ഒരിടത്തായി അർജ്ജുനൻ കണ്ടു.

തതഃ സ വിസ്മയാവിഷ്ടോ ഹൃഷ്ടരോമാ ധനഞ്ജയഃ
പ്രണമ്യ ശിരസാ ദേവം കൃതാഞ്ജലിരഭാഷത. 14

അതിൽപ്പിന്നെ ആ അൎജ്ജുനൻ ആശ്ചൎയ്യംകൊണ്ടു പുളകംപൂണ്ട് ആ വിശ്വരൂപനെ തലകുനിച്ചു നമസ്കരിച്ചു തൊഴുതുകൊണ്ടിങ്ങനെ പറഞ്ഞു.

അൎജ്ജുന ഉവാച

പശ്യാമി ദേവാംസ്തവ ദേവ ദേഹേ
സൎവ്വാംസ്തഥാ ഭൂതവിശേഷസങ്ഘാൻ
ബ്രഹ്മാണമീശം കമലാസനസ്ഥ-
മൃഷീംശ്ച സൎവ്വാനുരഗാംശ്ച ദിവ്യാൻ. 15

അൎജ്ജുനൻ പറഞ്ഞു:

അല്ലയോ ഭഗവൻ, അങ്ങയുടെ ദേഹത്തിൽ എല്ലാ ദേവന്മാരേയും നാനാവിധത്തിലുള്ള പ്രാണിസമൂഹങ്ങളേയും താമരയുടെ മദ്ധ്യത്തിലിരിക്കുന്ന പ്രജാപതിയായ ബ്രഹ്മാവിനേയും വസിഷ്ഠൻ മുതലായ ഋഷികളേയും ദിവ്യങ്ങളായ വാസുകി മുതലായ എല്ലാ സൎപ്പങ്ങളേയും ഞാനിതാ കാണുന്നു.

അനേകബാഹൂദരവക്ത്രനേത്രം
പശ്യാമി ത്വാം സൎവ്വതോഽനന്തരൂപം
നാന്തം ന മദ്ധ്യം ന പുനസ്തവാദിം
പശ്യാമി വിശ്വേശ്വര വിശ്വരൂപ. 16

ഹേ വിശേശ്വര, വിശ്വരൂപ, കണക്കില്ലാത്ത കൈയ്, വയറ്, വായ്, കണ്ണ് ഇവയുള്ളവനും എങ്ങും അവധിയററ രൂപങ്ങളോടുകൂടിയവനുമായിട്ടാണ് അടിയൻ അങ്ങയെ കാണുന്നതു്. അങ്ങ് എവിടെ തുടങ്ങി എവിടെ അവസാനിക്കുന്നുവെന്നോ അങ്ങയുടെ മദ്ധ്യമേതാണെന്നോ ഒന്നുംതന്നെ അടിയനു മനസ്സിലാകുന്നില്ല.

കിരീടിനം ഗദിനം ചക്രിണം ച
തേജോരാശിം സർവ്വതോ ദീപ്തിമന്തം
പശ്യാമി ത്വാം ദുന്നിരീക്ഷ്യം സമന്താദ്-
ദീപ്താനലാർക്കദ്യുതിമപ്രമേയം. 17

കിരീടം, ഗദ, ചക്രം ഇവ ധരിച്ചവനും എല്ലായിടത്തും തിളങ്ങിക്കൊണ്ടിരിക്കുന്ന തേജഃപുഞ്ജവും ആർക്കും നോക്കാനാകാത്തവനും കത്തിക്കാളുന്ന തീയിൻെറയും സൂര്യൻെറയും പ്രഭ പൂണ്ടവനും ആയിട്ടാണ് അങ്ങയെ അടിയൻ കാണുന്നതു്.

ത്വമക്ഷരം പരമം വേദിതവ്യം
ത്വമസ്യ വിശ്വസ്യ പരം നിധാനം
ത്വമവ്യയഃ ശാശ്വതധർമ്മഗോപ്താ
സനാതനസ്ത്വം പുരുഷോ മതോ മേ. 18

അവശ്യം അറിയേണ്ടുന്ന പരബ്രഹ്മവും ഈ ലോകത്തിന്നെല്ലാം അങ്ങേയററം ആശ്രയവും സനാതനധർമ്മങ്ങളുടെ ശാശ്വതരക്ഷകനും എക്കാലത്തും നിലകൊള്ളുന്ന സർവ്വാത്മാവും അങ്ങാണ് എന്നും ഈ അടിയൻ വിചാരിക്കുന്നു.

അനാദിമദ്ധ്യാന്തമനന്തവീര്യ-
മനന്തബാഹും ശശിസൂർയ്യനേത്രം
പശ്യാമി ത്വാം ദീപ്തഹുതാശവക്ത്രം
സ്വതേജസാ വിശ്വമിദം തപന്തം. 19

ആദിമദ്ധ്യാന്തമില്ലാതെ അനന്തശക്തിയോടുകൂടിയവനും അനേകം കൈയ്കളുള്ളവനും ചന്ദ്രാർക്കനേത്രനും വായിൽനിന്നു് കാളുന്ന തീജ്വാല പുറപ്പെടുന്നവനും തൻെറ പ്രഭകൊണ്ടുമാത്രം ഈ ലോകത്തെ മുഴുവൻ ചുട്ടെരിക്കുന്നവനും ആയിട്ട് അടിയൻ അങ്ങയെ കാണുന്നു

ദ്യാവാപൃഥിവ്യോരിദമന്തരം ഹി
വ്യാപ്തം ത്വയൈകേന ദിശശ്ച സർവ്വാഃ
ദൃഷ്ട്വാദ്ഭുതം രൂപമുഗ്രം തവേദം
ലോകത്രയം പ്രവ്യഥിതം മഹാത്മൻ. 20

വിശ്വരൂപനായ ഭഗവാനേ, ഈ അന്തരിക്ഷം മുഴുവനും എല്ലാ ദിക്കുകളും അങ്ങു നിറഞ്ഞുനില്ക്കുന്നു. ആശ്ചര്യപ്പെടുമാറു് ഭയങ്കരമായ അങ്ങയുടെ ഈ സ്വരൂപം കണ്ടിട്ടു് ലോകം മൂന്നും ഭയപ്പെട്ടു വിറയ്ക്കുന്നു.

അമീ ഹി ത്വാം സുരസങ്ഘാ വിശന്തി
കേചിദ്ഭീതാഃ പ്രാഞ്ജലയോ ഗൃണന്തി
സ്വസ്തീത്യുക്ത്വാ മഹർഷിസിദ്ധസങ്ഘാഃ
സ്തുവന്തി ത്വാം സ്തുതിഭിഃ പുഷ്കലാഭിഃ. 21

ഈ ദേവന്മാർ കൂട്ടംകൂട്ടമായി അങ്ങയെ സമീപിക്കുന്നു. ചിലർ പേടിച്ചു ദൂരെനിന്നു തൊഴുതുംകൊണ്ടു് അങ്ങയെ സ്തുതിച്ചുകൊണ്ടിരിക്കുന്നു. മഹർഷിമാരും സിദ്ധന്മാരും കൂട്ടംകൂട്ടമായി സ്വസ്തിവാചകം ചൊല്ലി വലിയ സ്തോത്രങ്ങൾകൊണ്ടു് അങ്ങയെ സ്തുതിക്കുന്നു.

രുദ്രാദിത്യാ വസവോ യേ ച സാദ്ധ്യാ
വിശ്വേഽശ്വിനൗ മരുതശ്ചോഷ്മപാശ്ച
ഗന്ധർവ്വയക്ഷാസുരസിദ്ധസങ്ഘാ
വീക്ഷന്തേ ത്വാം വിസ്മിതാശ്ചൈവ സർവ്വേ 22

രുദ്രന്മാർ, ആദിത്യന്മാർ, വസുക്കൾ, സാദ്ധ്യന്മാർ, വിശ്വേദേവന്മാർ, അശ്വിനീകുമാരന്മാർ, മരുത്തുക്കൾ, പിതൃക്കൾ, ഗന്ധർവ്വന്മാർ, യക്ഷന്മാർ, അസുരന്മാർ, സിദ്ധന്മാർ ഇവരുടെയെല്ലാം കൂട്ടം വലിയ ആശ്ചര്യത്തോടുകൂടി അങ്ങയെ നോക്കിക്കൊണ്ടിരിക്കുന്നു.

രൂപം മഹത് തേ ബഹുവക്ത്രനേത്രം
മഹാബാഹോ ബഹുബാഹൂരുപാദം
ബഹൂദരം ബഹുദംഷ്ട്രാകരാലം
ദൃഷ്ട്വാ ലോകാഃ പ്രവ്യഥിതാസ്തഥാഹം. 23

അസംഖ്യം വായു്, കണ്ണു്, കൈയു്, കാലു്, തുട, വയറു്, കടിലമായ തേററകൾ ഇവകൊണ്ടെല്ലാം നിറഞ്ഞു് ഏററവും വലുപ്പമുള്ള അങ്ങയുടെ രൂപം കണ്ടു് ഈ ലോകമെല്ലാം പേടിച്ചു വിറയ്ക്കുന്നു. അതുപോലെതന്നെ അടിയനും.

നഭഃസ്പൃശം ദീപ്തമനേകവർണ്ണം
വ്യാത്താനനം ദീപ്തവിശാലനേത്രം
ദൃഷ്ട്വാ ഹി ത്വാം പ്രവ്യഥിതാന്തരാത്മാ
ധൃതിം ന വിന്ദാമി ശമം ച വിഷ്ണോ. 24

അല്ലയോ ഭഗവാനേ, അന്തരീക്ഷം നിറഞ്ഞു് തിളങ്ങിക്കൊണ്ടിരിക്കുന്നവനും നാനാ നിറങ്ങളോടും പിളൎന്ന വായോടും കൂടിയവനും ജ്വലിച്ചുകൊണ്ടിരിക്കുന്ന വിസ്താരമേറിയ അനേകം കണ്ണുകളുള്ളവനുമായ അങ്ങയെ കണ്ടിട്ടു് പേടിച്ചുവിറയ്ക്കുന്ന അടിയന്റെ മനസ്സിൽ ധൈര്യവും സമാധാനവും തീരെ ഇല്ലാതായിരിക്കുന്നു.

ദംഷ്ട്രാകരാളാനി ച തേ മുഖാനി
ദൃഷ്ട്വൈവ കാലാനലസന്നിഭാനി
ദിശോ ന ജാനേ ന ലഭേ ച ശൎമ്മ
പ്രസീദ ദേവേശ ജഗന്നിവാസ. 25

കാലാഗ്നിതുല്യങ്ങളും ദംഷ്ട്രകളെക്കൊണ്ടു് ഭയങ്കരങ്ങളുമായ അങ്ങയുടെ മുഖങ്ങളെ കണ്ടമാത്രയിൽത്തന്നെ അടിയനു് ദിക്കറിയാതായി, സുഖമില്ലാതായി. ഭഗവാനേ, ജഗദീശ്വര, അടിയനെ അനുഗ്രഹിച്ചാലും.

അമീ ച ത്വാം ധൃതരാഷ്ട്രസ്യ പുത്രാഃ
സൎവ്വേ സഹൈവാവനിപാലസംഘൈഃ
ഭീഷ്മോ ദ്രോണഃ സൂതപുത്രസ്തഥാസൌ
സഹാസ്മദീയൈരപി യോധമുഖ്യൈഃ. 26

വക്ത്രാണി തേ ത്വരമാണാ വിശന്തി
ദംഷ്ട്രാകരാലാനി ഭയാനകാനി
കേചിദ്വിലഗ്നാ ദശനാന്തരേഷു
സംദൃശ്യന്തേ ചൂൎണ്ണിതൈരുത്തമാംഗൈഃ. 27

പടയാളിത്തലവന്മാരായ രാജാക്കന്മാരോടുകൂടി ധൃതരാഷ്ട്രന്റെ ഈ എല്ലാ പുത്രന്മാരും, ഭീഷ്മരും ദ്രോണരും ഈ കൎണ്ണനും ഞാൻ ഞാൻ എന്ന നിലയിൽ ധൃതിപ്പെട്ടു്, നമ്മുടെ പക്ഷക്കാരായ യുദ്ധവീരന്മാരോടുകൂടി വികൃതദംഷ്ട്രകളെക്കൊണ്ടു് ഭയങ്കരങ്ങളായ

അങ്ങയുടെ മുഖങ്ങളിൽ പ്രവേശിച്ചുകൊണ്ടിരിക്കുന്നു. അവരിൽ ചിലർ പല്ലുകൾക്കിടയിൽപ്പെട്ടു തല തകർന്നു കാണപ്പെടുന്നു,

യഥാ നദീനാം ബഹവോഽംബുവേഗാഃ
സമുദ്രമേവാഭിമുഖാ ദ്രവന്തി
തഥാ തവാമീ നരലോകവീരാ
വിശന്തി വക്ത്രാണ്യഭിവിജ്വലന്തി. 28

നദികളിലെ നീരൊഴുക്കുകൾ സമുദ്രത്തിലേയ്ക്കു നേരിട്ടു പോകുന്നതുപോലെ ഈ ശൂരന്മാരായ രാജാക്കന്മാരും എങ്ങും തീ പറക്കുന്ന അങ്ങയുടെ മുഖങ്ങളിലേയ്ക്കു കുതിച്ചോടുന്നു.

യഥാ പ്രദീപ്തം ജ്വലനം പതങ്ഗാ
വിശന്തി നാശായ സമൃദ്ധവേഗാഃ
തഥൈവ നാശായ വിശന്തി ലോകാ-
സ്തവാപി വക്ത്രാണി സമൃദ്ധവേഗാഃ. 29

പാററകൾ സ്വന്തം നാശത്തിനു വേണ്ടി ഊററത്തോടെ പറന്നു് ജ്വലിക്കുന്ന തീയിൽ പോയി വീഴുന്നതുപോലെ സ്വന്തം നാശത്തിനുവേണ്ടി ഈ ലോകങ്ങളെല്ലാം ഊക്കോടെ വന്നു് അങ്ങയുടെ വായിൽ ചാടുകയാണു്.

ലേലിഹ്യസേ ഗ്രസമാനഃ സമന്താ-
ല്ലോകാൻ സമഗ്രാൻ വദനൈർജ്ജ്വലദ്ഭിഃ
തേജോഭിരാപൂര്യ ജഗത്സമഗ്രം
ഭാസസ്തവോഗ്രാഃ പ്രതപന്തി വിഷ്ണോ. 30

തിളങ്ങിക്കൊണ്ടിരിക്കുന്ന മുഖങ്ങളെക്കൊണ്ടു് ഈ ലോകത്തെ മുഴുവൻ വിഴുങ്ങി വിഴുങ്ങി അങ്ങു നുണച്ചുകൊണ്ടിരിക്കുന്നു. സർവ്വവ്യാപിയായിരിക്കുന്ന ഭഗവൻ, അതുപോലെ അങ്ങയുടെ ഭയങ്കരമായ പ്രഭാപടലം സർവ്വത്ര വ്യാപിച്ചു് ഈ ലോകത്തെ മുഴുവൻ ചുട്ടെരിക്കുന്നു.

ആഖ്യാഹി മേ കോ ഭവാനുഗ്രരൂപോ
നമോഽസ്തു തേ ദേവവര പ്രസീദ
വിജ്ഞാതുമിച്ഛാമി ഭവന്തമാദ്യം
ന ഹി പ്രജാനാമി തവ പ്രവൃത്തിം. 31

ഹേ ഭഗവൻ, ഇത്രയും ഉഗ്രരൂപനായ അങ്ങ് ആരാണ്? അടിയനോട്ട് അരുളിച്ചെയ്യാലും. ബ്രഹ്മാദികൾക്കും പൂജ്യനായ അങ്ങേയ്ക്കു നമസ്കാരം, അടിയനിൽ പ്രസാദിച്ചാലും. പരമകാരണമായ അങ്ങയുടെ തത്ത്വമറിവാൻ നന്നെ ആഗ്രഹമുണ്ട്. അങ്ങയുടെ പ്രവൃത്തിയെപ്പററി അടിയനൊന്നുംതന്നെ അറിഞ്ഞുകൂടാ.

ശ്രീഭഗവാനുവാച

കാലോഽസ്മി ലോകക്ഷയകൃത് പ്രവൃദ്ധോ
ലോകാൻ സമാഹർത്തുമിഹ പ്രവൃത്തഃ
ഋതേഽപി ത്വാം ന ഭവിഷ്യന്തി സർവ്വേ
യേഽവസ്ഥിതാഃ പ്രത്യനീകേഷു യോധാഃ. 32

ശ്രീഭഗവാൻ അരുളിച്ചെയ്തു:

ലോകങ്ങളെയെല്ലാം നശിപ്പിക്കുന്ന കാലനാണ് ഞാൻ. ലോകത്തെ മുഴുവനും സംഹരിക്കാൻ ഇവിടെ ഞാൻ പുറപ്പെട്ടിരിക്കയാണ്. നീ യുദ്ധം ചെയ്താലും ചെയ്യാതിരുന്നാലും ഈ പടയാളികളിലാരുംതന്നെ ഇനി ബാക്കി നില്ക്കയില്ല.

തസ്മാത് ത്വമുത്തിഷ്ഠ യശോ ലഭസ്വ
ജിത്വാ ശത്രൂൻ ഭുങ്ക്ഷ്വ രാജ്യം സമൃദ്ധം
മയൈവൈതേ നിഹതാഃ പൂർവ്വമേവ
നിമിത്തമാത്രം ഭവ സവ്യസാചിൻ. 33

അതുകൊണ്ട് ഹേ അർജ്ജുന, എഴുന്നേല്ക്കു, യുദ്ധം ചെയ്യു. ശത്രുക്കളെയെല്ലാം ജയിച്ച് കീർത്തി നേടു. സമ്പത്സമൃദ്ധമായ രാജ്യസുഖത്തെ അനുഭവിക്കു. അതിപ്രബലരായ ഈ യോദ്ധാക്കൾ എന്നാൽ മുമ്പുതന്നെ കൊല്ലപ്പെട്ടുകഴിഞ്ഞിരിക്കുന്നു. പേരിന്നു മാത്രം നീ പൊരുതു.

ദ്രോണം ച ഭീഷ്മം ച ജയദ്രഥം ച
കർണ്ണം തഥാന്യാനപി യോധവീരാൻ
മയാ ഹതാംസ്ത്വം ജഹി മാ വ്യഥിഷ്ഠാ
യുദ്ധ്യസ്വ ജേതാസി രണേ സപത്നാൻ, 34

ദ്രോണർ, ഭീഷ്മർ, ജയദ്രഥൻ, കർണ്ണൻ, അതുപോലെ മററുള്ള പടത്തലവന്മാർ, ഇവരെയെല്ലാം ഞാൻ കൊന്നുകഴിഞ്ഞിരിക്കുന്നു.

പേരിനു നീ അവരെ കൊല്ലുക. ഒരു വിധേനയും വ്യസനിക്കേണ്ട തില്ല. യുദ്ധം ചെയ്തുകൊള്ളുക, തീച്ചയായും ഈ പോക്കളത്തിൽ വെച്ച് ശത്രുക്കളെയെല്ലാം ജയിക്കാൻ നിനക്കു സാധിക്കും.

സഞ്ജയ ഉവാച

ഏതത് ശ്രുത്വാ വചനം കേശവസ്യ
കൃതാഞ്ജലിർവേപമാനഃ കിരീടീ
നമസ്കൃത്വാ ഭൂയ ഏവാഹ കൃഷ്ണം
സഗദ്ഗദം ഭീതഭീതഃ പ്രണമ്യ. 35

സഞ്ജയൻ പറഞ്ഞു:

ഭഗവാന്റെ ഈ വാക്കു കേട്ടതും അജ്ജുനൻ തൊഴുതു വിറച്ചും കൊണ്ടു് പിന്നേയും പിന്നേയും ഭഗവാനെ നമസ്കരിച്ച് അത്യധികം ഭയന്നു തൊണ്ടയിടറിക്കൊണ്ടു് പിന്നേയും ഭഗവാനോടി ങ്ങനെ പറഞ്ഞു.

അജ്ജുന ഉവാച

സ്ഥാനേ ഹൃഷീകേശ തവ പ്രകീർത്യാ
ജഗത് പ്രഹൃഷ്യത്യനുരജ്യതേ ച
രക്ഷാംസി ഭീതാനി ദിശോ ദ്രവന്തി
സവ്വേ നമസ്യന്തി ച സിദ്ധസങ്ഘാഃ. 36

അജ്ജുനൻ പറഞ്ഞു:

സവ്വാന്തര്യാമിയായ ഭഗവാനെ, അങ്ങയുടെ മാഹാത്മ്യം കണ്ടും കേട്ടും ഈ ലോകമെല്ലാം സന്തോഷിക്കുകയും ബഹുമാനി ക്കുകയും ചെയ്യുന്നു. രാക്ഷസന്മാർ പേടിച്ചു പലേടത്തുമോടുന്നു. അതുപോലെ സിദ്ധന്മാർ കൂട്ടംകൂട്ടമായി അങ്ങയെ നമസ്കരിക്കു കയും ചെയ്യുന്നു. ഇതൊന്നും അസ്ഥാനത്തിലല്ല.

കസ്മാച്ച തേ ന നമേരൻ മഹാത്മൻ
ഗരീയസേ ബ്രഹ്മണോഽപ്യാദികർത്രേ
അനന്ത ദേവേശ ജഗന്നിവാസ
ത്വമക്ഷരം സദസത് തത്പരം യത്. 37

ഭഗവാനെ, ഹിരണ്യഗർഭാദികൾക്കും പരമകാരണവും പരമ ഗുരുവുമായ അങ്ങയെ എന്തുകൊണ്ടിവർ നമസ്കരിയ്ക്കുകയില്ല ? ഹേ അനന്ത, ദേവേശ ജഗദാശ്രയ, കാര്യകാരണാത്മകമായ പ്രപഞ്ച വും തത്സംബന്ധമില്ലാത്ത അക്ഷരബ്രഹ്മവും അങ്ങുതന്നെയാണ്.

ത്വമാദിദേവഃ പുരുഷഃ പുരാണ–
സ്ത്വമസ്യ വിശ്വസ്യ പരം നിധാനം
വേത്താസി വേദ്യം ച പരം ച ധാമ
ത്വയാ തതം വിശ്വമനന്തരൂപ. 38

അനന്തരൂപനായ ഭഗവാനെ, അങ്ങ് എന്നുമുള്ള പരമകാരണ വും സ്വയംപ്രകാശവും വ്യാപകവും ഈ ലോകത്തിനെല്ലാം ഉത്കൃ ഷ്ടമായ ഇരിപ്പിടവുമാകുന്നു അറിയുന്നവനും അറിയപ്പെടേണ്ടതു മെല്ലാം അങ്ങുതന്നെ. അങ്ങുതന്നെയാണ് പരമലക്ഷ്യവും. ഈ ലോകമെല്ലാം വ്യാപിച്ച് അങ്ങു വിളങ്ങുന്നു.

വായുർയമോഽഗ്നിർവരുണഃ ശശാങ്കഃ
പ്രജാപതിസ്ത്വം പ്രപിതാമഹശ്ച
നമോ നമസ്തേഽസ്തു സഹസ്രകൃത്വഃ
പുനശ്ച ഭൂയോഽപി നമോ നമസ്തേ. 39

വായുവും യമനും അഗ്നിയും വരുണനും ചന്ദ്രനും പ്രജാപതിയും ഹിരണ്യഗർഭനുമെല്ലാം അങ്ങുതന്നെ. ആയിരക്കണക്കായി അടിയൻ ഇതാ വീണ്ടും വീണ്ടും അങ്ങയെ നമസ്കരിക്കുന്നു.

നമഃ പുരസ്താദഥ പൃഷ്ഠതസ്തേ
നമോഽസ്തു തേ സർവ്വത ഏവ സർവ്വ
അനന്തവീര്യാമിതവിക്രമസ്ത്വം
സർവ്വം സമാപ്നോഷി തതോഽസി സർവ്വഃ. 40

ഹേ വിശ്വാത്മാവെ, മുൻഭാഗത്തുനിന്നും പിൻഭാഗത്തുനിന്നും എല്ലാ ഭാഗങ്ങളിൽനിന്നും അങ്ങേയ്ക്കു നമസ്കാരം. അവധിയില്ലാത്ത ശക്തിയും അളവില്ലാത്ത പരാക്രമവും തികഞ്ഞ അങ്ങ് ഈ ലോക ത്തെ മുഴുവൻ വ്യാപിച്ചുനില്ക്കുന്നു. അതുകൊണ്ട് അങ്ങു സർവ്വ സ്വരൂപനാകുന്നു.

സഖേതി മത്വാ പ്രസഭം യദുക്തം
ഹേ കൃഷ്ണ ഹേ യാദവ ഹേ സഖേതി
അജാനതാ മഹിമാനം തവേദം
മയാ പ്രമാദാത് പ്രണയേന വാപി. 41

യച്ചാവഹാസാർത്ഥമസത്കൃതോऽസി
വിഹാരശയ്യാസനഭോജനേഷു
ഏകോऽഥവാപ്യച്യുത തത്സമക്ഷം
തത് ക്ഷാമയേ ത്വാമഹമപ്രമേയം. 42

ഈ വിശ്വരൂപത്തെയും അതിലുള്ള മാഹാത്മ്യത്തെയും ഒന്നുമറിയാതെ സ്നേഹാധിക്യംകൊണ്ടോ പിഴച്ചോ വകതിരിവില്ലാതെ ചങ്ങാതിത്തം വിചാരിച്ചോ ഹേ കൃഷ്ണ, ഹേ യാദവ, എന്റെ സ്നേഹിത, എന്നൊക്കെ ഒററയ്ക്കോ ആൾക്കാർ കേൾക്കെയോ ആഹാരവിഹാരാദികളിൽ പരിഹസിച്ചു പറഞ്ഞിട്ടുള്ളതിന്നെല്ലാം അപ്രമേയനായ അങ്ങയോട് അടിയനിതാ മാപ്പിരക്കുന്നു.

പിതാസി ലോകസ്യ ചരാചരസ്യ
ത്വമസ്യ പൂജ്യശ്ച ഗുരുർഗരീയാൻ
ന ത്വത്സമോऽസ്ത്യഭ്യധികഃ കുതോऽന്യോ
ലോകത്രയേऽപ്യപ്രതിമപ്രഭാവ. 43

അല്ലയോ അതുല്യപരാക്രമനായ ഭഗവാനെ, ചരാചരാത്മകമായ ഈ പ്രപഞ്ചത്തിന്റെ പിതാവും, ഗുരുഭൂതന്മാർക്കെല്ലാം മീതെ നില്ക്കുന്ന പൂജ്യഗുരുവും അങ്ങു മാത്രമാണ്. അങ്ങേയ്ക്കു തുല്യനായി ആരും മൂന്നു ലോകങ്ങളിലുമില്ല. പിന്നെ, അങ്ങേയ്ക്കു മേലെ എങ്ങനെയുണ്ടാവാനാണ് ?

തസ്മാത് പ്രണമ്യ പ്രണിധായ കായം
പ്രസാദയേ ത്വാമഹമീശമീഡ്യം
പിതേവ പുത്രസ്യ സഖേവ സഖ്യുഃ
പ്രിയഃ പ്രിയായാർഹസി ദേവ സോഢും. 44

അതുകൊണ്ട് സാഷ്ടാംഗം നമസ്കരിച്ച് സർവ്വാന്തര്യാമിയും സ്തുത്യനുമായ അങ്ങയെ അടിയൻ പ്രസാദിപ്പിക്കുന്നു. മക്കളുടെ കുററത്തെ അച്ഛനും സ്നേഹിതന്റെ കുററത്തെ നല്ല സ്നേഹിതനും

ഭാര്യയുടെ കുററത്തെ ഭർത്താവും പൊറുക്കുന്നതുപോലെ അടിയൻ ചെയ്ത എല്ലാ അപരാധങ്ങളേയും ഭഗവാനെ, അങ്ങു പൊറുക്കേണമേ.

അദൃഷ്ടപൂർവ്വം ഹൃഷിതോഽസ്മി ദൃഷ്ട്വാ
ഭയേന ച പ്രവ്യഥിതം മനോ മേ
തദേവ മേ ദർശയ ദേവ രൂപം
പ്രസീദ ദേവേശ ജഗന്നിവാസ. 45

മുമ്പൊരിക്കലും കാണാത്ത ഈ രൂപം കണ്ടു് അടിയന്നു സന്തോഷമുണ്ടു്. എങ്കിലും ഉള്ളു ഭയപ്പെട്ടു വിറയ്ക്കുന്നു. അതുകൊണ്ടു് അല്ലയോ ദേവ, ദേവേശ, ജഗന്നിവാസ, ഈ രൂപത്തിന്നു മുമ്പായി കാട്ടിയ ആ സുന്ദരരൂപത്തെ കാട്ടുവാൻ തിരുവുള്ളം തെളിയേണമേ.

കിരീടിനം ഗദിനം ചക്രഹസ്ത-
മിച്ഛാമി ത്വാം ദ്രഷ്ടുമഹം തഥൈവ
തേനൈവ രൂപേണ ചതുർഭുജേന
സഹസ്രബാഹോ ഭവ വിശ്വമൂർത്തേ. 46

കിരീടവും ധരിച്ചു് ശംഖചക്രഗദാപദ്മങ്ങളോടുകൂടിയ നാലു കൈയ്കളോടുകൂടി ഇതിന്നുമുമ്പു് അടിയന്നു കാട്ടിത്തന്ന ആ സ്വരൂപത്തിൽത്തന്നെ അങ്ങയെ കാണ്മാൻ അടിയൻ ആഗ്രഹിക്കുന്നു. ഈ ആയിരക്കണക്കിലുള്ള കൈയ്കളോടും മററുംകൂടിയ വിശ്വരൂപത്തെ ഉപസംഹരിച്ചു് നാലു കൈയ്കളോടുകൂടിയ ആ രൂപത്തെത്തന്നെ അങ്ങു സ്വീകരിക്കേണമേ.

ശ്രീഭഗവാനുവാച

മയാ പ്രസന്നേന തവാർജ്ജുനേദം
രൂപം പരം ദർശിതമാത്മയോഗാത്
തേജോമയം വിശ്വമനന്തമാദ്യം
യന്മേ ത്വദന്യേന ന ദൃഷ്ടപൂർവ്വം. 47

ശ്രീഭഗവാനരുളിച്ചെയ്തു:

അല്ലയോ അർജ്ജുന, നിന്നിൽ പ്രസാദിച്ചമാത്രം ആത്മശക്തികൊണ്ടു് ഈ വിശ്വരൂപം നിനക്കു കാട്ടിത്തന്നതാണു്. ആദ്യന്തമില്ലാത്തതും തേജോമയവും ശ്രേഷ്ഠവുമായിട്ടുള്ള ഇതു് നീയൊഴിച്ചാരും ഇതുവരെ കണ്ടിട്ടില്ല.

ന വേദയജ്ഞാധ്യയനൈർന്ന ദാനൈ-
ർന്ന ച ക്രിയാഭിർന്ന തപോഭിരുഗ്രൈഃ
ഏവം രൂപഃ ശക്യ അഹം നൃലോകേ
ദ്രഷ്ടും ത്വദന്യേന കുരുപ്രവീര. 48

വേദമന്ത്രങ്ങൾ, യജ്ഞങ്ങൾ, സ്വാധ്യായം, ദാനങ്ങൾ, ശ്രൗതസ്മാർത്തകർമ്മങ്ങൾ, കൃച്ഛ്റചാന്ദ്രായണാദി തപസ്സുകൾ എന്നിവയെക്കൊണ്ടൊന്നും മനുഷ്യരുടെ ഇടയിൽ നിന്നെ വിട്ടൊരാൾക്കും ഇങ്ങനെയുള്ള രൂപത്തോടുകൂടിയ എന്നെ കാണ്മാൻ സാധിക്കുകയില്ല.

മാ തേ വ്യഥാ മാ ച വിമൂഢഭാവോ
ദൃഷ്ട്വാ രൂപം ഘോരമീദൃങ്മമേദം
വ്യപേതഭീഃ പ്രീതമനാഃ പുനസ്ത്വം
തദേവ മേ രൂപമിദം പ്രപശ്യ. 49

ഭയങ്കരമായ എന്റെ വിശ്വരൂപം കണ്ടു ഭയപ്പെടേണ്ട; തന്റേടം വിടുകയും വേണ്ട. നീ ആഗ്രഹിക്കുന്ന അതേ രൂപത്തെ ഇതാ കണ്ടുകൊള്ളുക. ഭയപ്പെടാതിരിക്കു. മുൻനിലയിൽ സന്തോഷിച്ചുകൊള്ളുക.

സഞ്ജയ ഉവാച

ഇത്യർജ്ജുനം വാസുദേവസ്തഥോക്ത്വാ
സ്വകം രൂപം ദർശയാമാസ ഭൂയഃ
ആശ്വാസയാമാസ ച ഭീതമേനം
ഭൂത്വാ പുനഃ സൗമ്യവപുർമ്മഹാത്മാ. 50

സഞ്ജയൻ പറഞ്ഞു:

അർജ്ജുനനോട് ഇങ്ങനെ പറഞ്ഞു് ഭഗവാൻ ധ്യാനമംഗളമായ തന്റെ സ്വരൂപത്തെ പിന്നേയും കാണിച്ചുകൊടുത്തു. വീണ്ടും ആ വിശ്വരൂപൻ ശാന്തമായ സ്വരൂപത്തെ സ്വീകരിച്ചു് ഭയപ്പെടുന്ന അർജ്ജുനനെ ആശ്വസിപ്പിക്കുകയും ചെയ്തു.

അർജ്ജുന ഉവാച

ദൃഷ്ട്വേദം മാനുഷം രൂപം തവ സൗമ്യം ജനാർദ്ദന
ഇദാനീമസ്മി സംവൃത്തഃ സചേതാഃ പ്രകൃതിം ഗതഃ. 51

അജ്ജുനൻ പറഞ്ഞു:

അല്ലയോ ലോകരക്ഷക, അങ്ങയുടെ ശാന്തസുന്ദരമായ ഈ മനുഷ്യശരീരത്തെ കാണുകയാൽ വിട്ടുപോയ ബോധവും സ്വഭാവവും ഇപ്പോഠം അടിയനു വീണ്ടുകിട്ടിയതുപോലെയിരിക്കുന്നു.

ശ്രീഭഗവാനുവാച

സുദുർദ്ദശമിദം രൂപം
ദ്രഷ്ടവാനസി യന്മമ
ദേവാ അപ്യസ്യ രൂപസ്യ
നിത്യം ദർശനകാങ്ക്ഷിണഃ. 52

ശ്രീഭഗവാൻ അരുളിച്ചെയ്തു:

കാണ്മാൻ എളുപ്പമല്ലാത്ത എൻെറ വിശ്വരൂപത്തെയാണ് നീ കണ്ടതു്. ദേവന്മാരുംകൂടി കാണ്മാൻ എന്നും ആഗ്രഹിച്ചുകൊണ്ടിരിക്കുന്നതാണ് ഈ രൂപം.

നാഹം വേദൈർന തപസാ
ന ദാനേന ന ചേജ്യയാ
ശക്യ ഏവംവിധോ ദ്രഷ്ടും
ദ്രഷ്ടവനാസി മാം യഥാ. 53

അജ്ജുന, വേദംകൊണ്ടും തപസ്സുകൊണ്ടും ദാനംകൊണ്ടും യാഗംകൊണ്ടും നീ കണ്ട രൂപത്തിൽ എന്നെ കാണ്മാൻ മററുള്ളവക്കു സാദ്ധ്യമല്ല. (അതിനെൻെറ അനുഗ്രഹംതന്നെ വേണം.)

ഭക്ത്യാ ത്വനന്യയാ ശക്യ
അഹമേവംവിധോഽജ്ജുന
ജ്ഞാതും ദ്രഷ്ടും ച തത്ത്വേന
പ്രവേഷ്ടും ച പരംതപ. 54

ഹേ പരംതപ, അജ്ജുന, ഇങ്ങനെയുള്ള എന്നെ അറിയുവാനും കാണ്മാനും അഭേദരൂപേണ പ്രവേശിപ്പാനും അനന്യഭക്തികൊണ്ടു മാത്രമേ സാധിക്കുകയുള്ളു.

മത്കർമ്മകൃന്മത്പരമോ മദ്ഭക്തഃ സങ്ഗവർജ്ജിതഃ
നിർവൈരഃ സർവ്വഭൂതേഷു യഃ സ മാമേതി പാണ്ഡവ.55

അല്ലയോ അജ്ജുന, എനിക്കുവേണ്ടിമാത്രം പ്രവൎത്തിക്കുന്ന വനും എന്നെ എല്ലാററിലുംവെച്ച് ഉത്കൃഷ്ടനായി കാണുന്നവനും എന്നെ മാത്രം ഭജിക്കുന്നവനും എന്നെയൊഴിച്ച് ഒരു വസ്തുവിലും സംഗമില്ലാത്തവനും ഒരു പ്രാണിയിലും ശത്രുത്വബുദ്ധിയില്ലാത്തവ നുമായ പരമഭക്തൻ എന്നെ പ്രാപിക്കുന്നു.

ഇതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാജ്ജുന-
സംവാദേ വിശ്വരൂപദൎശനയോഗോ നാമ
ഏകാദശോഽധ്യായഃ.

ഇങ്ങനെ വിശ്വരൂപദൎശനയോഗമെന്ന പതിനൊന്നാം അദ്ധ്യായം കഴിഞ്ഞു.

# പന്ത്രണ്ടാം അദ്ധ്യായം

## ഭക്തിയോഗം

അജ്ജുന ഉവാച

ഏവം സതതയുക്താ യേ
ഭക്താസ്ത്വാം പൎയ്യുപാസതേ
യേ ചാപ്യക്ഷരമവ്യക്തം
തേഷാം കേ യോഗവിത്തമാഃ 1

അജ്ജുനൻ പറഞ്ഞു:

എന്നും കൎത്തവ്യകൎമ്മത്തിലാസക്തരായിരിക്കുന്ന ഭക്തന്മാർ വിശ്വരൂപനായ അങ്ങയെ ഭാവനചെയ്ത് സ്വധൎമ്മംകൊണ്ടു് ഉപാസന ചെയ്തുകൊണ്ടിരിക്കുന്നു. മററുചില ഭക്തന്മാർ ഇന്ദ്രിയങ്ങൾക്കു വിഷയമല്ലാത്ത പരബ്രഹ്മതത്ത്വമാണ് അങ്ങ് എന്നറിഞ്ഞ് ധ്യാനയോഗംകൊണ്ട് ഉപാസന ചെയ്യുന്നു. ഈ രണ്ടു വിധത്തി ലുള്ള ഉപാസകന്മാരിൽ ആരാണ് ഏററവും ശ്രേഷ്ഠന്മാർ ?

ശ്രീഭഗവാനുവാച

മയ്യാവേശ്യ മനോ യേ മാം നിത്യയുക്താ ഉപാസതേ
ശ്രദ്ധയാ പരയോപേതാസ്തേ മേ യുക്തതമാ മതാഃ. 2

ശ്രീഭഗവാൻ അരുളിച്ചെയ്തു:

വിശ്വരൂപനായ എന്നിൽ എന്നും മനസ്സു നിർത്തി ശ്രദ്ധയോടുകൂടി എന്നെ സേവനം ചെയ്യുന്നവർ (സഗുണോപാസകന്മാർ) യോഗികളിൽവെച്ചു് ശ്രേഷ്ഠന്മാരാകുന്നുവെന്നാണു് എന്റെ അഭിപ്രായം.

യേ ത്വക്ഷരമനിർദ്ദേശ്യമവ്യക്തം പര്യുപാസതേ
സർവ്വത്രഗമചിന്ത്യം ച കൂടസ്ഥമചലം ധ്രുവം. 3

സന്നിയമ്യേന്ദ്രിയഗ്രാമം സർവ്വത്ര സമബുദ്ധയഃ
തേ പ്രാപ്നുവന്തി മാമേവ സർവ്വഭൂതഹിതേ രതാഃ. 4

ചക്ഷുരാദി ഇന്ദ്രിയങ്ങളേയും മനസ്സിനേയും അതതിന്റെ വിഷയങ്ങളിൽ വ്യാപരിപ്പിക്കാതെ ഒതുക്കിനിർത്തി, എല്ലാററിലും ആത്മതത്വത്തെയുറപ്പിച്ചവരും എല്ലാ പ്രാണികളുടെയും നന്മയിൽ താല്പര്യമുള്ളവരുമായ അനുഗൃഹീതന്മാർ, പറഞ്ഞുകാട്ടാനാകാത്തതും ഇന്ദ്രിയങ്ങളെക്കൊണ്ടു് അറിയപ്പെടാത്തതും സർവ്വവ്യാപകവും ചിന്തിക്കാനാകാത്തതും നിർവ്വികാരവും ഇളക്കമില്ലാത്തതും നിത്യവുമായ അക്ഷരമെന്ന ബ്രഹ്മതത്വത്തെ ഏകാഗ്രബുദ്ധിയോടുകൂടി ഉപാസിക്കുന്നു. അവർ എന്നെത്തന്നെ പ്രാപിക്കുന്നു.

ക്ലേശോഽധികതരസ്തേഷാമവ്യക്താസക്തചേതസാം
അവ്യക്താ ഹി ഗതിർദ്ദുഃഖം ദേഹവദ്ഭിരവാപ്യതേ. 5

ഇന്ദ്രിയവേദ്യമല്ലാത്ത ആത്മതത്വത്തിൽ മനസ്സു നിർത്തുന്നവർക്കു് വ്യക്തമായ തത്വത്തിൽ മനസ്സു നിർത്തുന്നതിനേക്കാൾ അധികം ക്ലേശിക്കേണ്ടതായിട്ടുണ്ടു്. എന്തെന്നാൽ ദേഹാത്മബുദ്ധികൾക്കു് ഇന്ദ്രിയവേദ്യങ്ങളായ വിഷയങ്ങളുമായിട്ടാണു് അധികം പരിചയം. അതല്ലാത്ത വിഷയങ്ങളിൽ വളരെ കഷ്ടപ്പെട്ടേ അവരുടെ മനസ്സിന്നു പ്രവേശമുണ്ടാകയുള്ളു.

യേ തു സർവ്വാണി കർമ്മാണി മയി സന്ന്യസ്യ മത്പരാഃ
അനന്യേനൈവ യോഗേന മാം ധ്യായന്ത ഉപാസതേ. 6

തേഷാമഹം സമുദ്ധർത്താ മൃത്യുസംസാരസാഗരാത്
ഭവാമി നചിരാത് പാർത്ഥ മയ്യാവേശിതചേതസാം. 7

അജ്ജുന, ഞാനാണ് സർവ്വശ്രേഷ്ഠനെന്നു വിചാരിച്ച് എല്ലാ കർമ്മങ്ങളും എന്നിൽ സമർപ്പിച്ച് ഏകാഗ്രമായ മനസ്സുകൊണ്ടു് എന്നെത്തന്നെ ധ്യാനിച്ചുകൊണ്ടുപാസിക്കുന്ന, മന്മയീഭാവം പ്രാപിച്ച ചിത്തത്തോടുകൂടിയ, അവരെ ജന്മമരണമാകുന്ന സംസാരത്തിൽനിന്നു് ഒട്ടും വൈകാതെ ഞാൻ കരകയററുന്നതാണു്.

മയ്യേവ മന ആധത്സ്വ മയി ബുദ്ധിം നിവേശയ
നിവസിഷ്യസി മയ്യേവ അത ഊർദ്ധ്വം ന സംശയഃ. 8

നീ എന്നിൽത്തന്നെ മനസ്സിനെ ഉറപ്പിക്കുക; ബുദ്ധിയേയും എന്നിൽത്തന്നെ നിർത്തുക. ഇതുരണ്ടുമായാൽ പിന്നെ നീ എന്നിൽ ത്തന്നെ വസിക്കുന്നതാണു്, സംശയമില്ല.

അഥ ചിത്തം സമാധാതും ന ശക്നോഷി മയി സ്ഥിരം
അഭ്യാസയോഗേന തതോ മാമിച്ഛാപ്തും ധനഞ്ജയ. 9

അജ്ജുന, വിഷയങ്ങളിൽനിന്നു മനസ്സിനെ വിടുവിച്ച് തത്ത്വത്തിൽമാത്രം മനസ്സിനെ സ്ഥിരമായി നിർത്തുവാൻ നിനക്കു സാധിക്കുകയില്ലെങ്കിൽ മുൻപറഞ്ഞ അഭ്യാസയോഗത്തെ അനുഷ്ഠിച്ച് എന്നെ പ്രാപിക്കാൻ നീ ആഗ്രഹിച്ചാലും.

അഭ്യാസേഽപ്യസമർത്ഥോഽസി മത്കർമ്മപരമോ ഭവ
മദർത്ഥമപി കർമ്മാണി കുർവ്വൻ സിദ്ധിമവാപ്സ്യസി. 10

അഭ്യാസയോഗത്തിന്നും തക്ക മനക്കരുത്തില്ലാത്തപക്ഷം (നാലാമദ്ധ്യായത്തിൽ പറഞ്ഞപ്രകാരം) ബ്രഹ്മാർപ്പണക്രമത്തിൽ കർമ്മം ചെയ്യുക. എനിക്കുവേണ്ടിത്തന്നെ കർമ്മങ്ങളനുഷ്ഠിക്കുന്നവന്നും തത്ത്വസ്ഥിതി (മോക്ഷം) ലഭിക്കുന്നതാണു്.

അഥൈതദപ്യശക്തോഽസി കർത്തും മദ്യോഗമാശ്രിതഃ
സർവ്വകർമ്മഫലത്യാഗം തതഃ കുരു യതാത്മവാൻ. 11

മുൻ പറഞ്ഞതുപോലെ കർമ്മങ്ങളെ ഈശ്വരാർപ്പണമായി ചെയ്‌വാൻ നിനക്കു സാധിക്കുകയില്ലെങ്കിൽ എന്നിൽ മനസ്സു നിർത്തി ഇന്ദ്രിയങ്ങളെയെല്ലാം അടക്കി എല്ലാ കർമ്മങ്ങളുടേയും ഫലത്തിലുള്ള ആഗ്രഹത്തെ ഉപേക്ഷിക്കുക.

ശ്രേയോ ഹി ജ്ഞാനമഭ്യാസാത്
ജ്ഞാനാദ്ധ്യാനം വിശിഷ്യതേ

ധ്യാനാത് കർമ്മഫലത്യാഗ–
സ്ത്യാഗാച്ഛാന്തിരനന്തരം. 12

അഭ്യാസത്തേക്കാളും ശ്രേഷ്ഠമായിട്ടുള്ളതു് ജ്ഞാനവും ആ ജ്ഞാനത്തേക്കാരം ശ്രേഷ്ഠമായിട്ടുള്ളതു് ധ്യാനവും, ധ്യാനത്തേക്കാരം ശ്രേഷ്ഠമായിട്ടുള്ളതു് കർമ്മഫലത്യാഗവും ആകുന്നു. ആ ത്യാഗത്തിൽനിന്നു് ഈ ക്രമത്തിൽ മനസ്സമാധാനം, ഭഗവത്പ്രാപ്തി, ഉണ്ടാകുന്നു.

അദ്വേഷ്ടാ സർവ്വഭൂതാനാം
മൈത്രഃ കരുണ ഏവ ച
നിർമ്മമോ നിരഹങ്കാരഃ
സമദുഃഖസുഖഃ ക്ഷമീ. 13

സംതുഷ്ടഃ സതതം യോഗീ
യതാത്മാ ദൃഢനിശ്ചയഃ
മയ്യർപ്പിതമനോബുദ്ധിർ–
യോ മദ്ഭക്തഃ സ മേ പ്രിയഃ, 14

ഉപദ്രവിക്കുന്ന പ്രാണിയേയുംകൂടി ദ്വേഷിക്കാത്തവനും സ്നേഹഭാവം കൈക്കൊള്ളുന്നവനും ദയാലുവും എന്റേതെന്നും ഞാനെന്നുമുള്ള നിലയില്ലാത്തവനും സുഖദുഃഖങ്ങളിൽ പതറാത്തവനും ബാഹ്യോപദ്രവംകൊണ്ടു കലുങ്ങാത്തവനും എന്നും സംതൃപ്തനും തത്വത്തിൽത്തന്നെ മനസ്സു നിർത്തിയവനും ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ വിടാത്തവനും നിശ്ചിതമായ തത്വബോധത്തിന്നു് അഭ്യാസബലംകൊണ്ടു് ഒന്നുകൂടി ഉറപ്പുകൂട്ടിയവനും പ്രത്യഗഭിന്നമായ പരമാത്മാവിൽ മനോബുദ്ധികളുടെ വൃത്തികളെ അടിയറവെച്ചവനുമായ എന്റെ ഭക്തൻ എനിക്കു പ്രിയപ്പെട്ടവനാകുന്നു.

യസ്മാന്നോദ്വിജതേ ലോകോ
ലോകാന്നോദ്വിജതേ ച യഃ
ഹർഷാമർഷഭയോദ്വേഗൈർ–
മുക്തോ യഃ സ ച മേ പ്രിയഃ. 15

ഏതു ഭക്തനിൽനിന്നു ലോകത്തിനും ലോകത്തിൽനിന്നു് ഏതു ഭക്തനും അന്യോന്യം മനഃക്ഷോഭമുണ്ടാകുന്നില്ലയോ, സന്തോഷം, വിരോധം, ഭയം, നടുക്കം എന്നീ മനോവികാരങ്ങളില്ലാത്ത ആ ഭക്തൻ എനിക്കു പ്രിയനാകുന്നു.

അനപേക്ഷഃ ശുചിർദക്ഷ
ഉദാസീനോ ഗതവ്യഥഃ
സർവ്വാരംഭപരിത്യാഗീ
യോ മദ്ഭക്തഃ സ മേ പ്രിയഃ. 16

ഒന്നിലും അപേക്ഷയില്ലാതെ ഉള്ളിലും പുറമേയും ശുദ്ധനും തത്ത്വഗ്രഹണസമർത്ഥനും, ഒരു പക്ഷത്തിലും ചേരാത്തവനും, നിർ്ഭയനും ഒരു കർമ്മത്തിലും കുടുങ്ങാത്തവനും ആയ ഭക്തൻ എനിക്കു പ്രിയപ്പെട്ടവനാണ്.

യോ ന ഹൃഷ്യതി ന ദ്വേഷ്ടി
ന ശോചതി ന കാങ്ക്ഷതി
ശുഭാശുഭപരിത്യാഗീ
ഭക്തിമാൻ യഃ സ മേ പ്രിയഃ. 17

ഒരവസരത്തിലും സന്തോഷിക്കുകയോ ദ്വേഷിക്കുകയോ ദുഃഖിക്കുകയോ ഇച്ഛിക്കുകയോ ചെയ്യാത്തവനും പുണ്യപാപകർമ്മങ്ങളെ ഉപേക്ഷിച്ചവനുമായ ഭക്തൻ എനിക്കു പ്രിയനാകുന്നു.

സമഃ ശത്രൗ ച മിത്രേ ച തഥാ മാനാപമാനയോഃ
ശീതോഷ്ണസുഖദുഃഖേഷു സമഃ സങ്ഗവിവർജ്ജിതഃ 18

തുല്യനിന്ദാസ്തുതിർമൗനീ സംതുഷ്ടോ യേന കേനചിത്
അനികേതഃ സ്ഥിരമതിർഭക്തിമാൻ മേ പ്രിയോ നരഃ. 19

ശത്രുമിത്രങ്ങളെന്ന വകഭേദമില്ലാത്തവനും ബഹുമാനിക്കുമ്പോൾ ഞെളിയുകയും അപമാനിക്കുമ്പോൾ ചുളിയുകയും ചെയ്യാത്തവനും ശീതം, ഉഷ്ണം, സുഖം, ദുഃഖം ഇവ ആത്മധർമ്മങ്ങളല്ലെന്നുറച്ച് പതറാത്തവനും ഒന്നിലും ഒട്ടാത്തവനും ആരെങ്കിലും നിന്ദിക്കുകയോ സ്തുതിക്കുകയോ ചെയ്യുമ്പോൾ കുലുക്കമില്ലാത്തവനും വാക്കൊതുക്കിയവനും ഏതുകൊണ്ടും സന്തോഷിക്കുന്നവനും സ്ഥിരമായ സ്ഥാനം ഇല്ലാത്തവനും തത്ത്വത്തിൽ ഉറച്ച ബുദ്ധിയുള്ളവനുമായ ഭക്തൻ എനിക്കു പ്രിയനാകുന്നു.

യേ തു ധർമ്മ്യാമൃതമിദം യഥോക്തം പര്യുപാസതേ
ശ്രദ്ദധാനാ മത്പരമാ ഭക്താസ്തേ/തീവ മേ പ്രിയാഃ. 20

ധമ്മത്തിന്നു വിരുദ്ധമല്ലാത്ത അമൃതോപമമായ ഈ നിലയെ ഞാൻ പറഞ്ഞപടി ശ്രദ്ധയോടുകൂടി, എന്നെ സർവ്വോത്കൃഷ്ടനായി വിചാരിച്ച്, അനുഷ്ഠിക്കുന്ന ഭക്തന്മാരെല്ലാം എനിക്കത്യധികം പ്രിയപ്പെട്ടവർതന്നെയാണ്.

ഇതി ശ്രീമദ്ഭഗവവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുന-
സംവാദേ ഭക്തിയോഗോ നാമ ദ്വാദശോഽദ്ധ്യായഃ.

ഇങ്ങനെ ഭക്തിയോഗമെന്ന പന്ത്രണ്ടാമദ്ധ്യായം കഴിഞ്ഞു.

# പതിമ്മൂന്നാം അദ്ധ്യായം

## ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗം

ശ്രീഭഗവാനുവാച

ഇദം ശരീരം കൗന്തേയ
ക്ഷേത്രമിത്യഭിധീയതേ
ഏതദ്യോ വേത്തി തം പ്രാഹുഃ
ക്ഷേത്രജ്ഞ ഇതി തദ്വിദഃ. 1

ശ്രീഭഗവാനരുളിച്ചെയ്തു:

അല്ലയോ അർജ്ജുന, ഈ ശരീരത്തെയാണ് ക്ഷേത്രമെന്നു പറയുന്നതു്. ഇതറിയുന്നവനെ തത്ത്വജ്ഞാനികൾ ക്ഷേത്രജ്ഞനെന്നു പറയുന്നു.

ക്ഷേത്രജ്ഞം ചാപി മാം വിദ്ധി
സർവ്വക്ഷേത്രേഷു ഭാരത
ക്ഷേത്രക്ഷേത്രജ്ഞയോർജ്ഞാനം
യത്തജ്ജ്ഞാനം മതം മമ. 2

അല്ലയോ അർജ്ജുന, എല്ലാ ക്ഷേത്രങ്ങളിലും (ശരീരങ്ങളിലും) ഇരിക്കുന്ന ക്ഷേത്രജ്ഞനെ ഞാനാണെന്നറിഞ്ഞുകൊള്ളുക. ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ ജ്ഞാനംതന്നെയാണ് എനിക്കു സമ്മതമായ ജ്ഞാനം.

തത്ക്ഷേത്രം യച്ച യാദൃക് ച
യദ്വികാരി യതശ്ച യത്
സ ച യോ യത് പ്രഭാവശ്ച
തത് സമാസേന മേ ശൃണു. 3

ആ ക്ഷേത്രം എന്താണ്, എങ്ങനെയുള്ളതാണ്, എന്തെല്ലാം വികാരമുള്ളതാണ്, എന്തിൽനിന്ന് എങ്ങനെ ഉണ്ടായതാണ് എന്നും ആ ക്ഷേത്രജ്ഞൻ ആരാണ്, അവന്റെ പ്രഭാവം എന്താണ് എന്നും ഞാൻ ചുരുക്കിപ്പറയാം, കേൾക്ക.

ഋഷിഭിർബഹുധാ ഗീതം
ഛന്ദോഭിർവിവിധൈഃ പൃഥക്
ബ്രഹ്മസൂത്രപദൈശ്ചൈവ
ഹേതുമദ്ഭിർവിനിശ്ചിതൈഃ. 4

വസിഷ്ഠൻ മുതലായ ഋഷികൾ പലവിധത്തിലുള്ള ഋഗാദി മന്ത്രങ്ങളെക്കൊണ്ടും, യുക്തിയുക്തമായി വിചാരം ചെയ്തു നിശ്ചയിച്ചിട്ടുള്ള ബ്രഹ്മസൂത്രവാക്യങ്ങളെക്കൊണ്ടും അതു വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്.

മഹാഭൂതാന്യഹംകാരോ ബുദ്ധിരവ്യക്തമേവ ച
ഇന്ദ്രിയാണി ദശൈകം ച പഞ്ച ചേന്ദ്രിയഗോചരാഃ.5

ഇച്ഛാ ദ്വേഷഃ സുഖം ദുഃഖം സംഘാതശ്ചേതനാ ധൃതിഃ
ഏതത്ക്ഷേത്രം സമാസേന സവികാരമുദാഹൃതം. 6

തന്മാത്രകളെന്നറിയപ്പെടുന്ന സൂക്ഷ്മഭൂതങ്ങൾ, അഭിമാനകരണമായ അഹംകരണം, നിശ്ചയകരണമായ ബുദ്ധി, ത്രിഗുണാത്മികയായ പ്രകൃതി, ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും മനസ്സുമാകുന്ന പതിനൊന്ന് ഇന്ദ്രിയങ്ങൾ, അഞ്ചു സ്ഥൂലഭൂതങ്ങൾ, ഇച്ഛാ, ദ്വേഷം, സുഖം, ദുഃഖം, ദേഹം, പ്രാണശക്തി, ധൃതി, വികാരപ്പെട്ടുകൊണ്ടിരിക്കുന്ന ഇവയെല്ലാംകൂടി ചുരുക്കത്തിൽ ക്ഷേത്രമെന്നു പറയപ്പെടുന്നു.

അമാനിത്വമദംഭിത്വ-
മഹിംസാ ക്ഷാന്തിരാർജ്ജവം
ആചാര്യോപാസനം ശൗചം
സ്ഥൈര്യമാത്മവിനിഗ്രഹഃ. 7

ഇന്ദ്രിയാർത്ഥേഷു വൈരാഗ്യ-
മനഹങ്കാര ഏവ ച
ജന്മമൃത്യുജരാവ്യാധി-
ദുഃഖദോഷാനുദർശനം. 8

അസക്തിരനഭിഷ്വങ്ഗഃ
പുത്രദാരഗൃഹാദിഷു
നിത്യം ച സമചിത്തത്വ-
മിഷ്ടാനിഷ്ടോപപത്തിഷു. 9

മയി ചാനന്യയോഗേന
ഭക്തിരവ്യഭിചാരിണീ
വിവിക്തദേശസേവിത്വ
മരതിർജ്ജനസംസദി. 10

അദ്ധ്യാത്മജ്ഞാനനിത്യത്വം
തത്ത്വജ്ഞാനാർത്ഥദർശനം
ഏതജ്ജ്ഞാനമിതി പ്രോക്ത-
മജ്ഞാനം യദതോ$\mathcal{S}$ന്യഥാ. 11

മാനം, ദംഭം ഹിംസ ഇവയെ എല്ലാം ഉപേക്ഷിക്കുക; ക്ഷമ, ആർജ്ജവം, ആചാര്യസേവനം, ശൗചം, സ്ഥിരത, മനോവാക്കായങ്ങളുടെ ഒതുക്കം, ശബ്ദാദിവിഷയങ്ങളിൽ വൈരാഗ്യം, താൻ കർത്താവാണെന്ന ഭാവമില്ലായ്മ, ജന്മം, മൃത്യു, ജരാ, രോഗം, ദുഃഖം എന്നിവയിലുള്ള ദോഷങ്ങളെ കണ്ടുകൊണ്ടിരിക്കുക, ഭാര്യാപുത്രഗൃഹാദികളിൽ 'എന്റേതു്, ഞാൻ' എന്ന വിചാരമില്ലായ്മ, ഇഷ്ടവും അനിഷ്ടവും വന്നുചേരുമ്പോൾ വികാരപ്പെടായ്മ, മനഃസംയമം കൊണ്ടു് മറ്റെങ്ങും പോകാതെ എന്നിൽത്തന്നെ ഉറച്ചുനില്ക്കുന്ന ഭക്തി, നിരുപദ്രവമായ ദേശത്തെമാത്രം ആശ്രയിക്കുക, പ്രാകൃത ജനങ്ങളുള്ളേടത്തു് മടുപ്പ്, എന്നും അദ്ധ്യാത്മജ്ഞാനം സമ്പാദിക്കാൻ പ്രയത്നം, തത്ത്വജ്ഞാനംകൊണ്ടേ സംസാരനിവൃത്തി ഉണ്ടാകയുള്ളുവെന്ന നിശ്ചയം എന്നിവയെല്ലാം യഥാക്രമമനുഷ്ഠിച്ചു് ഉണ്ടാക്കേണ്ടതാണു് തത്ത്വജ്ഞാനം. അതുകൊണ്ടു് ഇവയെ ജ്ഞാനമെന്നു പറയുന്നു. ഇതല്ലാത്തവയെല്ലാം അജ്ഞാനകോടിയിൽ പെട്ടവയാണു്; അജ്ഞാനം വദ്ധിപ്പിക്കുന്നവയാണു്.

ജ്ഞേയം യത് തത് പ്രവക്ഷ്യാമി
യജ്ജ്ഞാത്വാമൃതമശ്നുതേ
അനാദിമത് പരം ബ്രഹ്മ
ന സത് തന്നാസദുച്യതേ. 12

സർവ്വതഃ പാണിപാദം തത്
സർവ്വതോഽക്ഷിശിരോമുഖം
സർവ്വതഃ ശ്രുതിമല്ലോകേ
സർവ്വമാവൃത്യ തിഷ്ഠതി. 13

സർവ്വേന്ദ്രിയഗുണാഭാസം
സർവ്വേന്ദ്രിയവിവർജ്ജിതം
അസക്തം സർവ്വഭൃച്ചൈവ
നിർഗ്ഗുണം ഗുണഭോക്തൃ ച. 14

ബഹിരന്തശ്ച ഭൂതാനാ-
മചരം ചരമേവ ച
സൂക്ഷ്മത്വാത് തദവിജ്ഞേയം
ദൂരസ്ഥം ചാന്തികേ ച തത്. 15

അവിഭക്തം ച ഭൂതേഷു
വിഭക്തമിവ ച സ്ഥിതം
ഭൂതഭർത്തൃ ച തജ്ജ്ഞേയം
ഗ്രസിഷ്ണു പ്രഭവിഷ്ണു ച. 16

ജ്യോതിഷാമപി തജ്ജ്യോതി-
സ്തമസഃ പരമുച്യതേ
ജ്ഞാനം ജ്ഞേയം ജ്ഞാനഗമ്യം
ഹൃദി സർവ്വസ്യ വിഷ്ഠിതം. 17

മേല്പറഞ്ഞ ജ്ഞാനസാധനംകൊണ്ടു് അറിയപ്പെടേണ്ടുന്ന വസ്തുവിനെ ഞാൻ പറയാം. അതറിഞ്ഞവന്നു് ബന്ധനിവൃത്തിയുണ്ടാകുന്നു. ആ അറിയപ്പെടേണ്ട വസ്തു ആദിയില്ലാത്തതും സർവ്വോത്കൃഷ്ടവും സർവ്വവ്യാപകവുമായ പരമാത്മാവാകുന്നു. അതു് ഒന്നിന്നും കാരണവും കാര്യവുമല്ല. എല്ലായിടത്തും കൈകൾ, കാലുകൾ, കണ്ണുകൾ, തലകൾ, മുഖങ്ങൾ, ചെവികൾ മുതലായ അവയവങ്ങൾ നിറഞ്ഞുകിടക്കുന്നു. ലോകത്തിലുള്ള എല്ലാ പദാർത്ഥങ്ങളെയും

അതു് വ്യാപിച്ചുനില്ക്കുന്നു. എന്നാൽ അതു് എല്ലാ ഇന്ദ്രിയങ്ങളുടേയും വ്യാപാരങ്ങളെ പ്രകാശിപ്പിക്കുന്നതും ഒരു ഇന്ദ്രിയവുമില്ലാത്തതും ഒന്നുമായി ഒട്ടാത്തതും സർവ്വാധാരകവും ഗുണബന്ധമില്ലാത്തതും വിഷയങ്ങളെ അനുഭവിക്കുന്നതുമാകുന്നു. കൂടാതെ, അതു് എല്ലാ ഭൂതങ്ങളുടേയും ഉള്ളും (അനുമേയവും) പുറവും (ഇന്ദ്രിയവേദ്യവും) ആകുന്നു. ഇളകുന്നതും ഇളകാത്തതുമാണു്. അതു് അത്യന്തം സൂക്ഷ്മമാകയാൽ അതിനെ അറിയുവാൻ ആർക്കും ഒന്നുകൊണ്ടും സാദ്ധ്യമല്ല. അതു് അത്രയും ദൂരെ നില്ക്കുന്നതും അത്രയും അടുത്തുള്ളതുമാകുന്നു. ഭൂതങ്ങളിൽ, വിഭജിക്കപ്പെടാതെ അതു വിഭജിക്കപ്പെട്ടതുപോലെയിരിക്കുന്നു. ഭൂതങ്ങളുടെ ഉത്പത്തിസ്ഥിതിലയങ്ങളെ ചെയ്യുന്നതുമതാണു്. സൂര്യൻ മുതലായ ജ്യോതിസ്സുകൾക്കും ജ്യോതിസ്സായി, അജ്ഞാനസംബന്ധമില്ലാതെയിരിക്കുന്നതും അതുതന്നെ. ജ്ഞാനമായും ജ്ഞേയമായും ജ്ഞാനംകൊണ്ടു പ്രാപിക്കേണ്ടതായും സർവ്വപ്രാണികളുടേയും ഹൃദയത്തിൽ വിളങ്ങിക്കൊണ്ടിരിക്കുന്നതും അപ്പറഞ്ഞ വസ്തുതന്നെയാണു്.

ഇതി ക്ഷേത്രം തഥാ ജ്ഞാനം
ജ്ഞേയം ചോക്തം സമാസതഃ
മദ്ഭക്ത ഏതദ്വിജ്ഞായ
മദ്ഭാവായോപപദ്യതേ. 18

ഇങ്ങനെ ക്ഷേത്രത്തേയും ജ്ഞാനസാധനങ്ങളേയും ആത്മതത്ത്വത്തേയും ചുരുക്കത്തിൽ പറഞ്ഞു. എന്റെ ഭക്തൻ ഇവയുടെ യാഥാർത്ഥ്യം മനസ്സിലാക്കി മുക്തനായിത്തീരുന്നു.

പ്രകൃതിം പുരുഷം ചൈവ
വിദ്ധ്യനാദീ ഉഭാവപി
വികാരാംശ്ച ഗുണാംശ്ചൈവ
വിദ്ധി പ്രകൃതിസംഭവാൻ. 19

പ്രകൃതി, പുരുഷൻ എന്നീ രണ്ടും അനാദികളാകുന്നു. അതുപോലെ സത്വാദിഗുണങ്ങളേയും അവയുടെ കാര്യങ്ങളേയും അപരപ്രകൃതിയിൽനിന്നുണ്ടായതായും നീ അറിഞ്ഞുകൊള്ളുക.

കാര്യകാരണകർത്തൃത്വേ ഹേതുഃ പ്രകൃതിരുച്യതേ
പുരുഷഃ സുഖദുഃഖാനാം ഭോക്തൃത്വേ ഹേതുരുച്യതേ. 20

ശരീരങ്ങളുടേയും കരണങ്ങളുടേയും ഉത്പത്തിക്കു കാരണമായിട്ടുള്ളതു് പ്രകൃതിയും സുഖദുഃഖങ്ങളെ അനുഭവിക്കുന്നതിനുള്ള കാരണം പുരുഷനുമാകുന്നു.

പുരുഷഃ പ്രകൃതിസ്ഥോ ഹി
ഭുങ്ക്തേ പ്രകൃതിജാൻ ഗുണാൻ
കാരണം ഗുണസങ്ഗോഽസ്യ
സദസദ്യോനിജന്മസു. 21

പുരുഷൻ ദേഹകരണസംഘാതത്തിലിരുന്നു്, പ്രകൃതിയിൽ നിന്നുണ്ടായ ഭോഗങ്ങളെ അനുഭവിക്കുന്നതായി അഭിമാനിക്കുന്നു. തത്ഫലമായി അവയിൽ സംഗം വർദ്ധിക്കുന്നു. അതിൽ നല്ലതും ചീത്തയുമായ ശരീരങ്ങളെ സ്വീകരിച്ചുകൊണ്ടിരിക്കുന്നു.

ഉപദ്രഷ്ടാനുമന്താ ച
ഭർത്താ ഭോക്താ മഹേശ്വരഃ
പരമാത്മേതി ചാപ്യുക്തോ
ദേഹേഽസ്മിൻ പുരുഷഃ പരഃ. 22

മേല്പറഞ്ഞ പുരുഷനെ കാര്യകരണസംഘാതത്തിന്റെ സാക്ഷിയും അവയോടൊപ്പം വികാരപ്പെടാതെ കണ്ടുരസിക്കുന്നവനും അവയുടെ ധാരകനും സുഖദുഃഖമോഹങ്ങളെ വേർതിരിച്ചറിയുന്നവനും ഈശ്വരന്മാരിൽവെച്ചു ശ്രേഷ്ഠനും പരമാത്മാവും എന്നു് ശാസ്ത്രങ്ങളിൽ പറയുന്നു. അവൻ ഈ ദേഹത്തിൽ ബന്ധിക്കാതെ സർവ്വോത്കൃഷ്ടനായി വർത്തിക്കുന്നു.

യ ഏവം വേത്തി പുരുഷം
പ്രകൃതിം ച ഗുണൈഃ സഹ
സർവ്വഥാ വർത്തമാനോഽപി
ന സ ഭൂയോഽഭിജായതേ. 23

ഇപ്പറഞ്ഞ നിലയിൽ പുരുഷന്റെ തത്ത്വത്തേയും ഗുണസഹിതം പ്രകൃതിയുടെ തത്ത്വത്തേയും അറിയുന്നവൻ ഏതു നിലയിൽ കഴിച്ചുകൂട്ടിയാലും പിന്നീടു ജനിക്കുന്നില്ല. പ്രകൃതിപുരുഷന്മാരുടെ മിഥ്യാത്വസത്യത്വബോധം ഈ പറഞ്ഞപ്രകാരം സമ്പാദിച്ചവൻ ഏതു നിലയിൽ ജീവിച്ചിരുന്നാലും പിന്നീടവൻ ബദ്ധനാകുന്നില്ല എന്നു സാരം.

ധ്യാനേനാത്മനി പശ്യന്തി
കേചിദാത്മാനമാത്മനാ
അന്യേ സാംഖ്യേന യോഗേന
കർമ്മയോഗേന ചാപരേ. 24

അന്യേ ത്വേവമജാനന്തഃ
ശ്രുത്വാന്യേഭ്യ ഉപാസതേ
തേ$^{ഽ}$പി ചാതിതരന്ത്യേവ
മൃത്യും ശ്രുതിപരായണാഃ. 25

ചിലർ ബാഹ്യാന്തഃകരണങ്ങളെ വിഷയങ്ങളിൽ വ്യാപരിപ്പിക്കാതെ അന്തഃകരണത്തെ ആത്മൈകതാനമാക്കി പ്രത്യഗാത്മാവിനെ പരമാത്മാവായി സാക്ഷാത്കരിക്കുന്നു. ചിലർ ജ്ഞാനയോഗംകൊണ്ടു് ആത്മതത്ത്വം സാക്ഷാത്കരിക്കുന്നു. ചിലർ കർമ്മയോഗംകൊണ്ടു് ആത്മാവിനെ സാക്ഷാത്കരിക്കുന്നു. തത്ത്വമൊന്നുമറിയാതെ ചിലർ ഉപനിഷത് ശ്രവണമാണു് മോക്ഷമാർഗ്ഗത്തിന്നു പരമമായ സാധനമെന്നു വിചാരിച്ചു് ആചാര്യന്മാരെ സമീപിച്ചു് ഉപനിഷത് ശ്രവണംചെയ്തു് ആത്മോപാസന ചെയ്യുന്നു. അവരും സംസാരത്തിൽനിന്നു നിവൃത്തരാകുന്നു.

യാവത് സംജായതേ കിഞ്ചിത്
സത്ത്വം സ്ഥാവരജങ്ഗമം
ക്ഷേത്രക്ഷേത്രജ്ഞസംയോഗാത്
തദ്വിദ്ധി ഭരതർഷഭ. 26

അല്ലയോ അർജ്ജുന, ഇളകുന്നതുമിളകാത്തതുമായ ഏതു വസ്തുവും ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ ചേർച്ചകൊണ്ടുമാത്രം ഉണ്ടാകുന്നതാണെന്നു നീ അറിഞ്ഞാലും.

സമം സർവ്വേഷു ഭൂതേഷു തിഷ്ഠന്തം പരമേശ്വരം
വിനശ്യത്സ്വവിനശ്യന്തം യഃ പശ്യതി സ പശ്യതി.27

കണ്ടുകൊണ്ടിരിക്കെത്തന്നെ നശിച്ചുകൊണ്ടിരിക്കുന്ന എല്ലാ ഭൂതങ്ങളിലും ഒരിക്കലും നശിക്കാതെ ഏകരസമായി ഇരുന്നരുളുന്ന ബ്രഹ്മത്തെ അറിയുന്നവൻതന്നെയാണു് ശരിയായി അറിയുന്നവൻ.

സമം പശ്യൻ ഹി സർവ്വത്ര
സമവസ്ഥിതമീശ്വരം
ന ഹിനസ്ത്യാത്മനാത്മാനം
തതോ യാതി പരാം ഗതിം. 28

ആത്മാവിനെ സ്ഥാവരജംഗമങ്ങളിലെല്ലാം നിർവ്വികാരമായി കുടികൊള്ളുന്നതായി കണ്ടുകൊണ്ടിരിക്കുന്നവൻ താനടക്കം ഒരു പ്രാണിയേയും ഹിംസിക്കുകയില്ല. അതുകൊണ്ടുതന്നെ അവൻ മുക്തനാകുന്നു.

പ്രകൃത്യൈവ ച കർമ്മാണി ക്രിയമാണാനി സർവ്വശഃ
യഃ പശ്യതി തഥാത്മാനമകർത്താരം സ പശ്യതി. 29

മനോവാക്കായങ്ങളുടെ കർമ്മങ്ങളെല്ലാം നിർവ്വഹിക്കുന്നതു് ത്രിഗുണാത്മികയായ പ്രകൃതിതന്നെയാണു് ആത്മാവല്ല എന്നറിയുന്നവൻ ആത്മാവു് എങ്ങനേയും കർത്താവാകയില്ല എന്നു് ശരിയ്ക്കു് അറിയുന്നു.

യദാ ഭൂതപൃഥഗ്ഭാവമേകസ്ഥമനുപശ്യതി
തത ഏവ ച വിസ്താരം ബ്രഹ്മ സംപദ്യതേ തദാ. 30

പരിച്ഛിന്നങ്ങളായി ചിന്നിച്ചിതറി പെരുത്തു കിടക്കുന്ന ഈ ഭൂതങ്ങളെല്ലാം ഒരേ ആത്മാവിൽ അധ്യസ്തങ്ങളായി കണ്ടുകൊണ്ടിരിക്കുന്നവൻ സർവ്വാധിഷ്ഠാനമായ ആത്മാവായിത്തീരുന്നു.

അനാദിത്വാന്നിർഗ്ഗുണത്വാത്
പരമാത്മായമവ്യയഃ
ശരീരസ്ഥോഽപി കൗന്തേയ
ന കരോതി ന ലിപ്യതേ. 31

മറെറാരു കാരണത്തിൽനിന്നുണ്ടാകാത്തതുകൊണ്ടും ഗുണങ്ങളുമായി ചേർച്ചയില്ലാത്തതുകൊണ്ടും പ്രത്യഗഭിന്നമായ പരമാത്മാവു് ഒരിക്കലും നശിക്കുന്നില്ല. അസംഗമായതുകൊണ്ടു് ശരീരത്തിലിരുന്നാലും തജ്ജന്യമായ കർത്തൃത്വമോ ഭോക്തൃത്വമോ ആത്മാവിനെ തീണ്ടുന്നില്ല.

യഥാ സർവ്വഗതം സൗക്ഷ്മ്യാ-
ദാകാശം നോപലിപ്യതേ
സർവ്വത്രാവസ്ഥിതോ ദേഹേ
തഥാത്മാ നോപലിപ്യതേ. 32

ഇതരഭൂതങ്ങളെ മുഴവനം വ്യാപിച്ചുനില്ക്കുന്ന ആകാശം അവ ഒയക്കാൾ സൂക്ഷ്മമാകയാൽ എപ്രകാരം അവയോടു് ഒട്ടിനില്ക്കുന്നില്ലയോ അതുപോലെ ആകാശാദിഭൂതങ്ങളെയെല്ലാം വ്യാപിച്ചുനില്ക്കുന്ന സൂക്ഷ്മമായ ആത്മാവു് ദേഹത്തിലിരുന്നാലും ദേഹധർമ്മങ്ങളോടു് ഒട്ടിനില്ക്കുന്നില്ല.

യഥാ പ്രകാശയത്യേകഃ
കൃത്സ്നം ലോകമിമം രവിഃ
ക്ഷേത്രം ക്ഷേത്രീ തഥാ കൃത്സ്നം
പ്രകാശയതി ഭാരത. 33

അല്ലയോ അർജ്ജുന, ഒരേ സൂര്യൻ ഈ ലോകത്തെ മുഴവനം പ്രകാശിപ്പിക്കുംപോലെ ഒരേ ഒരു ക്ഷേത്രജ്ഞൻ മുഴവൻ ക്ഷേത്രത്തേയും പ്രകാശിപ്പിക്കുന്നു.

ക്ഷേത്രക്ഷേത്രജ്ഞയോരേവമന്തരം ജ്ഞാനചക്ഷുഷാ
ഭൂതപ്രകൃതിമോക്ഷം ച യേ വിദുർയാന്തി തേ പരം. 34

ക്ഷേത്രത്തിന്റേയും ക്ഷേത്രജ്ഞന്റേയും അന്യോന്യഭേദവും ഭൂതപ്രകൃതിയായ മായാശക്തിയിൽനിന്നുള്ള വേർപാടും ജ്ഞാനമാകുന്ന കണ്ണുകൊണ്ടു് ഇപ്പറഞ്ഞപ്രകാരമറിയുന്നവർ പരമാത്മാവിനെ പ്രാപിക്കുന്നു.

ഇതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുന-
സംവാദേ ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗോ നാമ
ത്രയോദശോഽദ്ധ്യായഃ.

ഇങ്ങനെ പതിമ്മൂന്നാമദ്ധ്യായം കഴിഞ്ഞു.

# പതിന്നാലാം അദ്ധ്യായം

## ഗുണത്രയവിഭാഗയോഗം

ശ്രീഭഗവാനുവാച

പരം ഭൂയഃ പ്രവക്ഷ്യാമി
ജ്ഞാനാനാം ജ്ഞാനമുത്തമം
യജ്ജ്ഞാത്വാ മുനയഃ സർവ്വേ
പരാം സിദ്ധിമിതോ ഗതാഃ. 1

ശ്രീഭഗവാനരുളിച്ചെയ്തു:

മററുള്ള ജ്ഞാനങ്ങളേക്കാൾ ശ്രേഷ്ഠവും ഉത്കൃഷ്ടവുമായ ജ്ഞാനത്തെ വീണ്ടും നിന്നോടു പറയാം. വിചാരശീലന്മാരെല്ലാം ഈ ജ്ഞാനം സമ്പാദിച്ചിട്ടാണ് ദേഹബന്ധത്തിൽനിന്നു മുക്തരായിത്തീർന്നിട്ടുള്ളതു്.

ഇദം ജ്ഞാനമുപാശ്രിത്യ മമ സാധർമ്മ്യമാഗതാഃ
സർഗ്ഗേƒപി നോപജായന്തേ പ്രലയേ ന വ്യഥന്തി ച. 2

മുൻപറഞ്ഞ ജ്ഞാനസാധനകളെ നല്ലവണ്ണമനുഷ്ഠിച്ച് എന്റെ സ്വരൂപത്തെ പ്രാപിച്ചവർ പ്രപഞ്ചത്തിന്റെ സൃഷ്ടിയിൽ ജനിക്കുകയോ അതിന്റെ പ്രളയത്തിൽ മരിക്കുമെന്നു പേടിച്ചു ദുഃഖിക്കുകയോ ചെയ്യുന്നില്ല. ജനനവും മരണവും ഭഗവാന്റെ സ്വരൂപത്തെ പ്രാപിച്ചവർക്കില്ല എന്നു സാരം.

മമ യോനിർമഹദ്ബ്രഹ്മ തസ്മിൻ ഗർഭം ദധാമ്യഹം
സംഭവഃ സർവ്വഭൂതാനാം തതോ ഭവതി ഭാരത. 3

അല്ലയോ അർജ്ജുന, ത്രിഗുണാത്മികയായ എന്റെ അപരപ്രകൃതിയാണ് സ്ഥൂലവും സൂക്ഷ്മവുമായ ഈ ജഗത്തിന്റെ ഉത്പത്തിക്കുകാരണം. ആ പ്രകൃതിയിൽ ഞാൻ ബീജാവാപം ചെയ്യുന്നു. അതിൽനിന്നാണ് ഭൂതഭൗതികങ്ങളെല്ലാം ഉണ്ടാകുന്നതു്.

സർവ്വയോനിഷു കൗന്തേയ മൂർത്തയഃ സംഭവന്തി യാഃ
താസാം ബ്രഹ്മ മഹദ്യോനിരഹം ബീജപ്രദഃ പിതാ.

അല്ലയോ അർജ്ജുന, എല്ലാ കാരണങ്ങളിൽനിന്നുമുണ്ടാകുന്ന പ്രാണിശരീരങ്ങൾക്കെല്ലാം ആ മായാശക്തിയാണ് അമ്മ. ഞാൻ ബീജാവാപം ചെയ്യുന്ന അച്ഛനാകുന്നു.

സത്ത്വം രജസ്തമ ഇതി
ഗുണാഃ പ്രകൃതി സംഭവാഃ
നിബധ്നന്തി മഹാബാഹോ
ദേഹേ ദേഹിനമവ്യയം. 5

അല്ലയോ അർജ്ജുന, മായാശക്തിയിൽനിന്നുണ്ടായിട്ടുള്ള സത്ത്വരജസ്തമോഗുണങ്ങൾ പരിണാമശൂന്യനായ ജീവാത്മാവിനെ ദേഹത്തിൽ ഞാനാണെന്ന് അഭിമാനിപ്പിച്ച് ബന്ധിക്കുന്നു.

തത്ര സത്ത്വം നിർമ്മലത്വാത്
പ്രകാശകമനാമയം
സുഖസങ്ഗേന ബധ്നാതി
ജ്ഞാനസങ്ഗേന ചാനഘ. 6

അല്ലയോ അർജ്ജുന,. ഇവയിൽവെച്ച് അത്യന്തം സ്വച്ഛമാകയാൽ വസ്തുക്കളെ പ്രകാശിപ്പിക്കുവാൻ കഴിവുള്ളതും ദുഃഖസംബന്ധമില്ലാത്തതും ആയ സത്ത്വഗുണം ജ്ഞാനത്തിലും സുഖാനുഭവത്തിലും ആശയുണ്ടാക്കി ആ ദേഹിയെ കെട്ടിയിടുന്നു.

രജോ രാഗാത്മകം വിദ്ധി
തൃഷ്ണാസങ്ഗസമുദ്ഭവം
തന്നിബധ്നാതി കൗന്തേയ
കർമ്മസങ്ഗേന ദേഹിനം. 7

അല്ലയോ അർജ്ജുന, രജോഗുണം, കിട്ടാത്തതും കിട്ടിയതുമായ വസ്തുക്കളിലുള്ള ആഗ്രഹത്തിൽനിന്നുണ്ടാകുന്നതും വിഷയാഭിലാഷമെന്ന രൂപമുള്ളതുമാണ്. അതു ദേഹിയെ കർമ്മത്തിലാസക്തനാക്കി കെട്ടിയിടുന്നു.

തമസ്ത്വജ്ഞാനജം വിദ്ധി മോഹനം സർവ്വദേഹിനാം
പ്രമാദാലസ്യനിദ്രാഭിസ്തന്നിബധ്നാതി ഭാരത. 8

അല്ലയോ അർജ്ജുന, തത്ത്വമറിയാത്തതുകൊണ്ടുണ്ടായതും എല്ലാ പ്രാണികളേയും തെററിദ്ധരിപ്പിക്കുന്നതും ആണ് തമോ ഗുണം. അതു് പ്രമാദം, ആലസ്യം, ഉറക്കം ഇവയെക്കൊണ്ടു് ദേഹിയെ കെട്ടിയിടുന്നു.

സത്ത്വം സുഖേ സഞ്ജയതി രജഃ കർമ്മണി ഭാരത
ജ്ഞാനമാവൃത്യ തു തമഃ പ്രമാദേ സഞ്ജയത്യുത. 9

സത്ത്വഗുണം പ്രാണികളെ സുഖാസക്തരും രജോഗുണം കർമ്മാ സക്തരും ആക്കിത്തീർക്കുന്നു. തമോഗുണം വിവേകത്തെ മറച്ചു് പ്രമാദത്തിലേയ്ക്കു തിരിക്കുന്നു.

രജസ്തമശ്ചാഭിഭൂയ സത്ത്വം ഭവതി ഭാരത
രജഃ സത്ത്വം തമശ്ചൈവ തമഃ സത്ത്വം രജസ്തഥാ. 10

രജസ്തമസ്സുകളെ മറച്ചു് സത്ത്വഗുണവും സത്ത്വതമസ്സുകളെ മറ ച്ചു് രജോഗുണവും സത്ത്വരജസ്സുകളെ മറച്ചു് തമോഗുണവും തെളി ഞ്ഞു നില്ക്കുന്നു.

സർവ്വദ്വാരേഷു ദേഹേ$\prime$സ്മിൻ പ്രകാശ ഉപജായതേ
ജ്ഞാനം യദാ തദാ വിദ്യാദ്വിവൃദ്ധം സത്ത്വമിത്യുത. 11

ഈ ദേഹത്തിൽ, ശ്രോത്രാദി ഇന്ദ്രിയങ്ങൾവഴിക്കു് അന്തഃകര ണത്തിൽ ജ്ഞാനം ഉണ്ടായാൽ സത്ത്വഗുണം വർദ്ധിച്ചിട്ടുണ്ടെന്നു് അറിയേണ്ടതാണു്.

ലോഭഃ പ്രവൃത്തിരാരംഭഃ കർമ്മണാമശമഃ സ്പൃഹാ
രജസ്യേതാനി ജായന്തേ വിവൃദ്ധേ ഭരതർഷഭ. 12

അധികാരമില്ലാത്ത പരദ്രവ്യാഭിലാഷം, പൊതുവ്യാപാരം, കുളം, കിണറു്, വീടു് മുതലായവയുടെ നിർമ്മാണത്തിലുള്ള പ്രയത്നം, ഒടുങ്ങാത്ത പ്രവൃത്തി, ദുര ഇവയെല്ലാം അന്തഃകരണ ത്തിൽ രജസ്സു് വർദ്ധിച്ചാലുണ്ടാകുന്നു.

അപ്രകാശോ$\prime$പ്രവൃത്തിശ്ച പ്രമാദോ മോഹ ഏവ ച
തമസ്യേതാനി ജായന്തേ വിവൃദ്ധേ കുരുനന്ദന. 13

തമോഗുണം വളർന്നാൽ അവിവേകവും ആലസ്യവും പിഴയും തെററിദ്ധാരണയും ഉണ്ടാകുന്നു.

യദാ സത്ത്വേ പ്രവൃദ്ധേ തു പ്രലയം യാതി ദേഹഭൃത്
തദോത്തമവിദാം ലോകാനമലാൻ പ്രതിപദ്യതേ. 14

സത്ത്വം വർദ്ധിച്ചിരിക്കെ മരിക്കുന്നപക്ഷം ജീവൻ തത്ത്വങ്ങളെ അറിയുന്നവരുടെ ശുദ്ധമായ ലോകങ്ങളെ പ്രാപിക്കുന്നു.

രജസി പ്രലയം ഗത്വാ കർമ്മസങ്ഗിഷു ജായതേ
തഥാ പ്രലീനസ്തമസി മൂഢയോനിഷു ജായതേ. 15

അന്തഃകരണത്തിൽ രജോഗുണം വർദ്ധിച്ചിരിക്കെ മരിച്ചാൽ ജീവൻ കർമ്മഠന്മാരിൽ പോയി പിറക്കുന്നു. അന്തഃകരണത്തിൽ തമോഗുണം വർദ്ധിച്ചുകൊണ്ടിരിക്കെ മരിച്ച ജീവൻ പശുപക്ഷ്യാദികളിൽ ഏതെങ്കിലുമായി പിറക്കുന്നു.

കർമ്മണഃ സുകൃതസ്യാഹുഃ സാത്ത്വികം നിർമ്മലം ഫലം
രജസസ്തു ഫലം ദുഃഖമജ്ഞാനം തമസഃ ഫലം. 16

സാത്ത്വികപ്രധാനമായ കർമ്മംകൊണ്ടു ജ്ഞാനവും സുഖവും. രജഃപ്രധാനമായ കർമ്മംകൊണ്ടു ദുഃഖവും, തമഃപ്രധാനമായ കർമ്മംകൊണ്ട് അവിവേകവും ഉണ്ടാകുന്നു

സത്ത്വാത് സഞ്ജായതേ ജ്ഞാനം
രജസോ ലോഭ ഏവ ച
പ്രമാദമോഹൗ തമസോ
ഭവതോഽജ്ഞാനമേവ ച. 17

സത്ത്വഗുണത്തിൽനിന്നു ജ്ഞാനവും, രജോഗുണത്തിൽനിന്നു ലോഭവും, തമോഗുണത്തിൽനിന്നു പ്രമാദം, മോഹം, അജ്ഞാനം ഇവ മൂന്നും ഉണ്ടാകുന്നു.

ഊർദ്ധ്വം ഗച്ഛന്തി സത്ത്വസ്ഥാ
മദ്ധ്യേ തിഷ്ഠന്തി രാജസാഃ
ജഘന്യഗുണവൃത്തിസ്ഥാ
അധോ ഗച്ഛന്തി താമസാഃ. 18

സാത്ത്വികമായ ധർമ്മത്തിൽ നിഷ്ഠയുള്ളവർ സുഖാനുഭവത്തിനുള്ള ദേവലോകാദികളിലും രാജസാചാരന്മാർ കർമ്മഠരായി മനു

ഷ്യലോകത്തിലും ജനിക്കുന്നു. അവിവേകം നിറഞ്ഞ താമസന്മാർ പശുപക്ഷിസ്ഥാവരാദികളായും പിറക്കുന്നു.

നാന്യം ഗുണേഭ്യഃ കർത്താരം
യദാ ദ്രഷ്ടാനുപശ്യതി
ഗുണേഭ്യശ്ച പരം വേത്തി
മദ്ഭാവം സോഽധിഗച്ഛതി. 19

ഏതു വിവേകിയായ പുരുഷൻ, ഗുണങ്ങളിൽനിന്നു ഭിന്നനായ ആത്മാവു് കർത്താവല്ലെന്നും അതു ഗുണങ്ങൾക്കധിഷ്ഠാനമാണെന്നും അറിയുന്നുവോ അവൻ എന്റെ സ്വരൂപത്തെ പ്രാപിക്കുന്നു; ഞാനായിത്തീരുന്നു എന്നർത്ഥം.

ഗുണാനേതാനതീത്യ ത്രീൻ ദേഹീ ദേഹസമുദ്ഭവാൻ
ജന്മമൃത്യുജരാദുഃഖൈർവ്വിമുക്തോഽമൃതമശ്നുതേ. 20

ദേഹാദികൾക്കെല്ലാം കാരണമായ ഇപ്പറഞ്ഞ മൂന്നു ഗുണങ്ങളെ വിവേചനംചെയ്തു് ദേഹാത്മബുദ്ധിയെ വിട്ട ആത്മജ്ഞാനി ജനനം, മരണം, വാർദ്ധക്യം, വിഷയങ്ങളിൽനിന്നു് ഉണ്ടാകുന്ന ദുഃഖങ്ങൾ, ഇവയുമായി ബന്ധിക്കാതെ ദേഹത്തോടുകൂടിയിരിക്കെത്തന്നെ മോക്ഷസുഖത്തെ അനുഭവിക്കുന്നു.

അർജ്ജുന ഉവാച

കൈർലിംഗൈസ്ത്രീൻ ഗുണാനേതാ-
നതീതോ ഭവതി പ്രഭോ
കിമാചാരഃ കഥം ചൈതാം-
സ്ത്രീൻ ഗുണാനതിവർത്തതേ. 21

**അർജ്ജുനൻ പറഞ്ഞു:**

മേല്പറഞ്ഞ ഗുണാതീതന്റെ ലക്ഷണങ്ങളേവ ? ആചാരമെന്തു് ? ആ ഗുണങ്ങളെ കടക്കാനുള്ള സാധനകളേവ ?

ശ്രീഭഗവാനുവാച

പ്രകാശം ച പ്രവൃത്തിം ച
മോഹമേവ ച പാണ്ഡവ

ന ദ്വേഷ്ടി സംപ്രവൃത്താനി
ന നിവൃത്താനി കാങ്ക്ഷതി. 22

ശ്രീഭഗവാൻ അരുളിച്ചെയ്തു:

സത്ത്വം, രജസ്സ്, തമസ്സ് എന്നിവയുടെ കാര്യമായ പ്രകാശം, പ്രവൃത്തി, തെററിദ്ധാരണ ഇവയോരോന്നും തെളിഞ്ഞുകാണുമ്പോഠ ഗുണാതീതൻ അവയെ വെറുക്കുന്നില്ല; ഒളിഞ്ഞു കിടക്കുമ്പോഠ അവയെ ആഗ്രഹിക്കുന്നുമില്ല.

ഉദാസീനവദാസീനോ
ഗുണൈർയോ ന വിചാല്യതേ
ഗുണാ വർത്തന്ത ഇത്യേവ
യോഽവതിഷ്ഠതി നേങ്ഗതേ. 23

സമദുഃഖസുഖഃ സ്വസ്ഥഃ
സമലോഷ്ടാശ്മകാഞ്ചനഃ
തുല്യപ്രിയാപ്രിയോ ധീര-
സ്തുല്യനിന്ദാത്മസംസ്തുതിഃ 24

മാനാപമാനയോസ്തുല്യ-
സ്തുല്യോ മിത്രാരിപക്ഷയോഃ
സർവ്വാരംഭപരിത്യാഗീ
ഗുണാതീതഃ സ ഉച്യതേ 25

ഗുണകാര്യങ്ങളുമായി ചേർന്നു കളിക്കുമ്പോഠ ഉദാസീനനിലയിൽ സാക്ഷിയായി നിന്നു് തൻെറ നിലയിൽനിന്നിളകാത്തവനും ഇളക്കപ്പെടുവാനാകാത്തവനും അവയെല്ലാം ഗുണങ്ങളുടെ കൂത്താട്ടങ്ങളാണെന്നു വിചാരിച്ചു് ആത്മാവിൽ നിലയുറപ്പിച്ചവനും സുഖദുഃഖങ്ങഠ, പ്രിയാപ്രിയങ്ങഠ, നിന്ദാസ്തുതികഠ, മാനാപമാനങ്ങഠ, മിത്രശത്രുപക്ഷങ്ങഠ എന്നീ വിരുദ്ധങ്ങളിൽ വികാരപ്പെടാത്തവനും ധൃതിമാനും മണ്ണു്, കല്ലു്, പൊന്നു് ഇവയെ തരം തിരിച്ചുകാണാത്തവനും, ഒരു കർമ്മത്തിലും കൈയ്യിടാത്തവനുമാണു് ഗുണാതീതൻ.

മാം ച യോഽവ്യഭിചാരേണ
ഭക്തിയോഗേന സേവതേ

സ ഗുണാൻ സമതീത്യൈതാൻ
ബ്രഹ്മഭൂയായ കല്പതേ. 26

ഗുണങ്ങളിലോ ഗുണകാര്യങ്ങളിലോ പെടാതെ ഭക്തിയോഗം കൊണ്ടു് എന്നെത്തന്നെ പരിശീലനം – അനുസന്ധാനം - ചെയ്യുന്നവൻ മൂന്നു ഗുണങ്ങളേയും കടന്നു് ബ്രഹ്മമായിത്തീരാൻ കെൽപുള്ളവനാകുന്നു.

ബ്രഹ്മണോ ഹി പ്രതിഷ്ഠാഹ-
മമൃതസ്യാവ്യയസ്യ ച
ശാശ്വതസ്യ ച ധർമ്മസ്യ
സുഖസ്യൈകാന്തികസ്യ ച. 27

പ്രത്യഗാത്മാവായ എന്നിൽ, വികാരമില്ലാത്തതും അതുകൊണ്ടുതന്നെ മരണമില്ലാത്തതുമായ പരമാത്മാവും സനാതനമായ ധർമ്മവും നിത്യമായ സുഖവുമിരിക്കുന്നു.

ഇതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുനസംവാദേ
ഗുണത്രയവിഭാഗയോഗോ നാമ ചതുർദ്ദശോഽദ്ധ്യായഃ

ഇങ്ങനെ ഗുണത്രയവിഭാഗയോഗമെന്ന
പതിന്നാലാമദ്ധ്യായം കഴിഞ്ഞു.

# പതിനഞ്ചാം അദ്ധ്യായം

## പുരുഷോത്തമയോഗം

ശ്രീഭഗവാനുവാച

ഊർദ്ധ്വമൂലമധഃശാഖ-
മശ്വത്ഥം പ്രാഹുരവ്യയം
ഛന്ദാംസി യസ്യ പർണ്ണാനി
യസ്തം വേദ സ വേദവിത്. 1

ശ്രീഭഗവാനരുളിച്ചെയ്തു:

മേലെ വേരും കീഴെ കൊമ്പുകളുമായി നാശം ഇല്ലാത്ത സംസാരമാകുന്ന ഒരു അരയാലിനെപ്പററി പണ്ഡിതന്മാർ പറയുന്നുണ്ടു്. അതിൻെറ പോഷകങ്ങളായ ഇലകൾ കർമ്മത്തെ ബോധിപ്പിക്കുന്ന വേദവാക്യങ്ങളാണു്. ഈ തത്ത്വമറിയുന്നവനാണു് വേദാർത്ഥത്തെ ഗ്രഹിച്ചിട്ടുള്ളവൻ.

അധശ്ചോർദ്ധ്വം പ്രസൃതാസ്തസ്യ ശാഖാ
ഗുണപ്രവൃദ്ധാ വിഷയപ്രവാലാഃ
അധശ്ച മൂലാന്യനുസംതതാനി
കർമ്മാനുബന്ധീനി മനുഷ്യലോകേ. 2

സത്ത്വാദി ഗുണവികാരങ്ങളെക്കൊണ്ടു തടിച്ചവയും ശബ്ദാദി വിഷയങ്ങളാകുന്ന തളിരുകളോടുകൂടിയവയുമായ ശാഖകൾ കീഴും മേലുമുള്ള ലോകങ്ങളിലെല്ലാം (ചെറുപുഴുമുതൽ ഹിരണ്യഗർഭൻവരെ) പടന്നു നിൽക്കുന്നു. കൂടാതെ അതിൻെറ വേരുകൾ (രാഗദ്വേഷാദികൾ) മനുഷ്യശരീരങ്ങളിൽ പിന്നെയും പിന്നെയും കർമ്മങ്ങൾക്കു കാരണങ്ങളായി വ്യാപിച്ചു കിടക്കുന്നു.

ന രൂപമസ്യേഹ തഥോപലഭ്യതേ
നാന്തോ ന ചാദിർന ച സംപ്രതിഷ്ഠാ
അശ്വത്ഥമേനം സുവിരൂഢമൂല-
മസങ്ഗശസ്ത്രേണ ദൃഢേന ഛിത്വാ. 3

തതഃ പദം തത് പരിമാർഗ്ഗിതവ്യം
യസ്മിൻ ഗതാ ന നിവർത്തന്തി ഭൂയഃ
തമേവ ചാദ്യം പുരുഷം പ്രപദ്യേ
യതഃ പ്രവൃത്തിഃ പ്രസൃതാ പുരാണീ. 4

ഈ സംസാരവൃക്ഷത്തിൻെറ സ്വരൂപമോ ആരംഭമോ അവസാനമോ സ്ഥിതിയോ ഒന്നുംതന്നെ നമുക്കറിവാൻ വയ്യ. ഉറച്ചുകിടക്കുന്ന വേരുകളോടുകൂടിയ ഈ സംസാരമാകുന്ന വൃക്ഷത്തെ ദൃഢമായ അനാസക്തിയാകുന്ന (വൈരാഗ്യമാകുന്ന) വാളുകൊണ്ടു വെട്ടിമുറിച്ചു് എവിടെ എത്തിയാൽ പുനരാവൃത്തിയില്ലയോ ആ പരമപദത്തെ തേടേണ്ടതാണു്. ആരിൽനിന്നാണു് ഈ സംസാരം പണ്ടേയ്ക്കു

പണ്ടേ തുടൻകൊണ്ടിരിക്കുന്നതു് പരമകാരണവും പരമപദവുമായ ആ പരമാത്മാവിനെത്തന്നെ ഇതാ ഞാൻ ശരണം പ്രാപിക്കുന്നു.

നിർമ്മാനമോഹാ ജിതസങ്ഗദോഷാ
അദ്ധ്യാത്മനിത്യാ വിനിവൃത്തകാമാഃ
ദ്വന്ദ്വൈർവ്വിമുക്താഃ സുഖദുഃഖസംജ്ഞൈർ-
ഗ്ഗച്ഛന്ത്യമൂഢാഃ പദമവ്യയം തത്. 5

അഭിമാനവും ദേഹാത്മബുദ്ധിയും സംഗവും വിട്ടു്, എന്നും അദ്ധ്യാത്മചിന്തകന്മാരായി മററു വിഷയങ്ങളിലുള്ള ആശ ഉപേക്ഷിച്ചു് അവയിൽനിന്നുണ്ടാകുന്ന സുഖദുഃഖങ്ങളെ വിലവെയ്ക്കാത്ത, ദേഹാദികളിൽ ആത്മബുദ്ധിയില്ലാത്ത, നിവൃത്തിരസികന്മാർ നാശരഹിതമായ ആ സ്ഥാനത്തെത്തുന്നു.

ന തദ്ഭാസയതേ സൂര്യോ ന ശശാങ്കോ ന പാവകഃ
യദ്ഗത്വാ ന നിവർത്തന്തേ തദ്ധാമ പരമം മമ. 6

സൂര്യന്നും ചന്ദ്രന്നും തീയിന്നും പ്രകാശിപ്പിക്കാൻ സാധിക്കാത്തതും, എത്തിച്ചേർന്നവർക്കു് പുനരാവൃത്തിയില്ലാത്തതുമാണു് എന്റെ ആ ഉത്കൃഷ്ടമായ സ്ഥാനം.

മമൈവാംശോ ജീവലോകേ ജീവഭൂതഃ സനാതനഃ
മനഃഷഷ്ഠാനീന്ദ്രിയാണി പ്രകൃതിസ്ഥാനി കർഷതി. 7

ഈ സംസാരത്തിൽ ഞാൻ കർത്താവാണു്, ഞാൻ ഭോക്താവാണു് എന്നഭിമാനിക്കുന്ന ജീവൻ എന്റെതന്നെ സനാതനമായ ഭാഗം മാത്രമാണു്. അതു് അതതിന്റെ ആശ്രയങ്ങളായ ഗോളങ്ങളിലിരിക്കുന്ന ഇന്ദ്രിയങ്ങളെ അന്തഃകരണത്തോടുകൂടി വലിച്ചെടുക്കുന്നു.

ശരീരം യദവാപ്നോതി
യച്ചാപ്യുത്ക്രാമതീശ്വരഃ
ഗൃഹീത്വൈതാനി സംയാതി
വായുർഗ്ഗന്ധാനിവാശയാത്. 8

ജീവൻ ഒരു ശരീരത്തെ വിട്ടു് മറെറാരു ശരീരത്തെ പ്രാപിക്കുമ്പോൾ പൂവു് മുതലായവയിൽനിന്നു് കാററു് ഗന്ധത്തെ സ്വീകരിക്കുംപോലെ ഈ ഇന്ദ്രിയങ്ങളെല്ലാം എടുത്തുംകൊണ്ടുതന്നെ യാത്ര ചെയ്യുന്നു.

ശ്രോത്രം ചക്ഷുഃ സ്പർശനം ച രസനം ഘ്രാണമേവ ച
അധിഷ്ഠായ മനശ്ചായം വിഷയാനുപസേവതേ. 9

ദേഹാത്മബുദ്ധിയായ ജീവൻ ശ്രോത്രാദീന്ദ്രിയങ്ങളേയും മനസ്സു മുതലായ അന്തഃകരണത്തേയും ആശ്രയിച്ച് വിഷയങ്ങളിലൂടെ സുഖദുഃഖങ്ങളെ അനുഭവിക്കുന്നു

ഉത്ക്രാമന്തം സ്ഥിതം വാപി
*ഭുഞ്ജാനം വാ ഗുണാന്വിതം*
വിമൂഢാ നാനുപശ്യന്തി
പശ്യന്തി ജ്ഞാനചക്ഷുഷഃ. 10

ശരീരത്തിൽനിന്നു വിട്ടുപോകുമ്പോഴും, ശരീരത്തിൽത്തന്നെ ഇരിക്കുമ്പോഴും, ശരീരത്തിലിരുന്ന് വിഷയങ്ങളെ അനുഭവിക്കുമ്പോഴും, വിഷയാനുഭവത്തിൽനിന്നുണ്ടാകുന്ന സുഖദുഃഖമോഹങ്ങളോടുകൂടി ഇരിക്കുമ്പോഴും, ഈ ജീവനെ ദേഹാദികളിൽനിന്നു വിലക്ഷണമായി കാണാൻ ദേഹാത്മബുദ്ധികളായ മൂഢന്മാൎക്ക തീരെ സാധിക്കുന്നില്ല; വിവേകജ്ഞാനമുള്ളവർ ആ ജീവനെ അഖണ്ഡചൈതന്യമായി കാണുന്നു.

യതന്തോ യോഗിനശ്ചൈനം
പശ്യന്ത്യാത്മന്യവസ്ഥിതം
യതന്തോഽപ്യകൃതാത്മാനോ
നൈനം പശ്യന്ത്യചേതസഃ. 11

ചിത്തത്തെ ആത്മാവിൽ ഏകാഗ്രമാക്കിത്തീൎത്ത യോഗികൾ ആത്മാവിനെ ബുദ്ധിയിൽ പ്രകാശിപ്പിച്ച് അതിലിരിക്കുന്നതായി കാണുന്നു. കൎമ്മയോഗംകൊണ്ടു ചിത്തശുദ്ധി സമ്പാദിക്കാത്ത, ആത്മാനാത്മവിവേചനം ഇല്ലാത്ത അവിവേകികൾ എത്രമാത്രം പ്രയത്നിച്ചാലും ആത്മതത്ത്വത്തെ ഗ്രഹിക്കാൻ സമൎത്ഥരല്ല.

യദാദിത്യഗതം തേജോ ജഗദ്ഭാസയതേഽഖിലം
യച്ചന്ദ്രമസി യച്ചാഗ്നൗ തത്തേജോ വിദ്ധി മാമകം. 12

ലോകം മുഴുവൻ പ്രകാശിപ്പിക്കുന്ന ആദിത്യനിലുള്ള തേജസ്സ് എൻെറ ജ്യോതിസ്സുതന്നെയാകുന്നു; അതുപോലെ ചന്ദ്രനിലും അഗ്നിയിലുമുള്ള തേജസ്സും എൻെറ തേജസ്സുതന്നെയാകുന്നുവെന്നറിഞ്ഞാലും.

ഗാമാവിശ്യ ച ഭൂതാനി
ധാരയാമ്യഹമോജസാ
പുഷ്ണാമി ചൗഷധീഃ സർവ്വാഃ
സോമോ ഭൂത്വാ രസാത്മകഃ. 13

ഞാൻ ഭൂമിയിൽ പ്രവേശിച്ച് ബലംകൊണ്ടു ഭൂതങ്ങളെയെല്ലാം ധരിക്കുന്നു. അതുപോലെ, ഞാൻതന്നെ രസമൂർത്തിയായ ചന്ദ്രനായിട്ട്, നെല്ല്, ഗോതമ്പ് മുതലായവയെ പോഷിപ്പിക്കുന്നു.

അഹം വൈശ്വാനരോ ഭൂത്വാ
പ്രാണിനാം ദേഹമാശ്രിതഃ
പ്രാണാപാനസമായുക്തഃ
പചാമ്യന്നം ചതുർവ്വിധം. 14

ഞാൻ ജഠരാഗ്നിയായി പ്രാണിദേഹത്തെ ആശ്രയിച്ച് പ്രാണാപാനങ്ങളോടുകൂടി നാലുവിധം അന്നങ്ങളേയും ദഹിപ്പിക്കുന്നു.

സർവ്വസ്യ ചാഹം ഹൃദി സന്നിവിഷ്ടോ
മത്തഃ സ്മൃതിർജ്ഞാനമപോഹനം ച
വേദൈശ്ച സർവ്വൈരഹമേവ വേദ്യോ
വേദാന്തകൃദ്വേദവിദേവ ചാഹം. 15

ഞാൻ എല്ലാ പ്രാണികളുടേയും ആത്മാവായിട്ട് അവരുടെ ബുദ്ധിയിലിരിക്കുന്നു. എന്നിൽനിന്നാണ് അവക്ക് ഓർമ്മയും അറിവും മറവിയുമെല്ലാം ഉണ്ടാകുന്നതു്, എല്ലാ വേദങ്ങളെക്കൊണ്ടും അറിയേണ്ടവൻ ഞാൻതന്നെയാണ്. വേദാന്തത്തിൻെറ കർത്താവും വേദാർത്ഥത്തിൻെറ ജ്ഞാതാവും ഞാൻതന്നെയാകുന്നു.

ദ്വാവിമൗ പുരുഷൗ ലോകേ ക്ഷരശ്ചാക്ഷര ഏവ ച
ക്ഷരഃ സർവ്വാണി ഭൂതാനി കൂടസ്ഥോഽക്ഷര ഉച്യതേ. 16

ക്ഷരം, അക്ഷരം എന്നിങ്ങനെ രണ്ടു പുരുഷന്മാർ ഈ ലോകത്തിലുണ്ട്. അതിൽ ക്ഷരപുരുഷനാണ് എല്ലാ ഭൂതങ്ങളും; അക്ഷരപുരുഷനെ ജീവനെന്നും പറയുന്നു.

ഉത്തമഃ പുരുഷസ്ത്വന്യഃ പരമാത്മേത്യുദാഹൃതഃ
യോ ലോകത്രയമാവിശ്യ ബിഭർത്ത്യവ്യയ ഈശ്വരഃ 17

ലോകം സൃഷ്ടിച്ച് അതിൽ പ്രവേശിച്ച് സർവ്വവ്യാപകമായി നില്ക്കുന്ന ആ പരമാത്മാവ് ഈ ക്ഷരാക്ഷരങ്ങളിൽനിന്നു വേറെ തന്നെയാണ്. സ്വയം വികാരശൂന്യനായി, അസത്യമായ ലോകത്തെ സത്ത കൊടുത്തു നിർത്തുന്നവനും അവനാണ്.

യസ്മാത് ക്ഷരമതീതോഽഹ-
മക്ഷരാദപി ചോത്തമഃ
അതോഽസ്മി ലോകേ വേദേ ച
പ്രഥിതഃ പുരുഷോത്തമഃ. 18

ഭൂതങ്ങളെയെല്ലാം അതിക്രമിച്ചുനില്ക്കുന്നതുകൊണ്ടും ജീവന്മാരെക്കാളും ഉത്തമനാകയാലും ഞാൻ ലോകത്തിലും വേദത്തിലും പുരുഷോത്തമനെന്നു പ്രസിദ്ധനാണ്.

യോ മാമേവമസംമൂഢോ ജാനാതി പുരുഷോത്തമം
സ സർവ്വവിദ് ഭജതി മാം സർവ്വഭാവേന ഭാരത. 19

അല്ലയോ അർജ്ജുന, മേല്പറഞ്ഞപ്രകാരം വിവേചനംചെയ്ത് ക്ഷരാക്ഷരങ്ങളിൽനിന്നു വിലക്ഷണനായി പുരുഷോത്തമനെ ശരിക്ക് അറിയുന്നവൻ എല്ലാമറിഞ്ഞുകഴിഞ്ഞു. അവൻ ഏതു നിലയിലും എന്നെത്തന്നെ ഭജിച്ചുകൊണ്ടിരിക്കുന്നു.

ഇതി ഗുഹ്യതമം ശാസ്ത്ര-
മിദമുക്തം മയാനഘ
ഏതദ്ബുദ്ധ്വാ ബുദ്ധിമാൻ സ്യാത്
കൃതകൃത്യശ്ച ഭാരത. 20

അല്ലയോ അർജ്ജുന, അത്യന്തം ഗോപ്യമായ ഈ ശാസ്ത്രം ഞാൻ ഇതാ ഉപദേശിച്ചു. ഈ പൊരുളറിഞ്ഞവൻ അറിയേണ്ടതെല്ലാം അറിഞ്ഞു, ചെയ്യേണ്ടതെല്ലാം ചെയ്തുകഴിഞ്ഞു.

ഇതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുനസംവാദേ
പുരുഷോത്തമയോഗോ നാമ പഞ്ചദശോഽദ്ധ്യായഃ.

ഇങ്ങനെ പുരുഷോത്തമയോഗമെന്ന
പതിനഞ്ചാമദ്ധ്യായം കഴിഞ്ഞു.

# പതിനാറാം അദ്ധ്യായം

## ദൈവാസുരസമ്പദ്വിഭാഗയോഗം

ശ്രീഭഗവാനുവാച

അഭയം സത്ത്വസംശുദ്ധിർ ജ്ഞാനയോഗവ്യവസ്ഥിതിഃ
ദാനം ദമശ്ച യജ്ഞശ്ച സ്വാദ്ധ്യായസ്തപ ആർജ്ജവം. 1

അഹിംസാ സത്യമക്രോധസ്ത്യാഗഃ ശാന്തിരപൈശുനം
ദയാ ഭൂതേഷ്വലോലുപ്ത്വം മാർദ്ദവം ഹ്രീരചാപലം, 2

തേജഃ ക്ഷമാ ധൃതിഃ ശൗചമദ്രോഹോ നാതിമാനിതാ
ഭവന്തി സംപദം ദൈവീമഭിജാതസ്യ ഭാരത. 3

ശ്രീഭഗവാൻ അരുളിച്ചെയ്തു:

പേടിയില്ലായ്മ, ഉറക്കറയില്ലായ്മ, ജ്ഞാനയോഗത്തിൽ നിലയുറപ്പ്, ദാനം, ഇന്ദ്രിയങ്ങളുടെ നിഗ്രഹം, ശ്രൗതസ്മാർത്തകർമ്മങ്ങൾ, വേദാദ്ധ്യയനം, (അടുത്ത അദ്ധ്യായത്തിൽ പറയുന്ന) സാത്ത്വിക തപസ്സ്, കുടിലതയില്ലായ്മ, ഹിംസിക്കായ്ക, കള്ളം വിട്ട ഇമ്പമായ വാക്ക്, ആരോടും ചൊടിക്കായ്ക, ഉടലും കരളും ഭഗവാങ്കൽ സമർപ്പിക്കൽ, ഉള്ളിൽ വിഷയങ്ങളെ കയററായ്ക, ഏഷണി പറയായ്ക, പ്രാണികളിൽ അലിവ്, ദുരയില്ലായ്മ, മനസ്സിൻെറ മാർദ്ദവം, ലജ്ജ, വെറുതെ കൈയ് കാല് വിരൽ മുതലായവയെ വ്യാപരിപ്പിക്കായ്ക, തേജസ്സ്, എടുത്തുചാട്ടമില്ലായ്മ, ഉശിര്, ഉള്ളിലും പുറത്തും ശുചിയായിരിക്കൽ, ഒരു പ്രാണിക്കും നോവുണ്ടാക്കാതിരിക്കൽ, പൊങ്ങച്ചം കാട്ടായ്ക ഇവയെല്ലാം ദൈവീസമ്പത്തിനെ ലക്ഷ്യമാക്കി ജനിച്ചവനുണ്ടാകുന്നതാകുന്നു.

ഡംഭോ ദർപ്പോഽഭിമാനശ്ച ക്രോധഃ പാരുഷ്യമേവ ച
അജ്ഞാനം ചാഭിജാതസ്യ പാർത്ഥ, സമ്പദമാസുരീം. 4

അല്ലയോ അർജ്ജുന, ആസുരസമ്പത്തോടുകൂടി ജനിച്ചവന്ന് ഉള്ളിലും പുറമേയും തിളപ്പും, ധനാദികളെക്കൊണ്ടുള്ള മത്തും, ക്രോധവും കാഠിന്യവും അവിവേകവുമുണ്ടാകുന്നു.

ദൈവീ സംപദ്വിമോക്ഷായ
നിബന്ധായാസുരീ മതാ
മാ ശുചഃ സംപദം ദൈവീ-
മഭിജാതോഽസി പാണ്ഡവ. 5

ഇപ്പറഞ്ഞ ദൈവീസമ്പത്തു് മോക്ഷത്തിന്നും അസുരസമ്പത്തു് ബന്ധനത്തിന്നും കാരണമാണു്. അർജ്ജുന, നീ ദൈവീസമ്പത്തിനെ ലക്ഷ്യമാക്കി പിറന്നവനാണു്; നിനക്കു് ദുഃഖത്തിന്നവകാശമില്ല.

ദ്വൗ ഭൂതസർഗൗ ലോകേഽസ്മിൻ
ദൈവ ആസുര ഏവ ച
ദൈവോ വിസ്തരശഃ പ്രോക്ത
ആസുരം പാർത്ഥ മേ ശൃണു. 6

അല്ലയോ അർജ്ജുന, ഈ സംസാരത്തിൽ ദൈവമെന്നും ആസുരമെന്നും സൃഷ്ടി രണ്ടുവിധത്തിലാകുന്നു. ദൈവസൃഷ്ടിയെ വിസ്തരിച്ചു പറഞ്ഞു. ഇനി ആസുരസൃഷ്ടിയെ വിസ്തരിച്ചു പറയാം, കേൾക്ക.

പ്രവൃത്തിം ച നിവൃത്തിം ച
ജനാ ന വിദുരാസുരാഃ
ന ശൗചം നാപി ചാചാരോ
ന സത്യം തേഷു വിദ്യതേ. 7

ആസുരവും രാക്ഷസവുമായ പ്രകൃതിയോടുകൂടിയ മനുഷ്യർ പുണ്യപാപങ്ങളിലുള്ള പ്രവൃത്തിനിവൃത്തികളെ വേർതിരിച്ചറിയുന്നില്ല. അവരിൽ ശൗചവും ആചാരവും സത്യവും ഇല്ലതന്നെ.

അസത്യമപ്രതിഷ്ഠം തേ ജഗദാഹുരനീശ്വരം
അപരസ്പരസംഭൂതം കിമന്യത് കാമഹൈതുകം. 8

കള്ളം നിറഞ്ഞതും ചുവടില്ലാത്തതും നിയാമകനില്ലാത്തതുമാകുന്നു ഈ ജഗത്തു്. കാമവികാരംകൊണ്ടു സ്ത്രീപുരുഷന്മാർ ചേർന്നു് ഉണ്ടായവയാണു് അതിലുള്ള പ്രാണികളെല്ലാം; അല്ലാതെ എന്താണിവിടെയുള്ളതു്; എന്നാണു് അവരുടെ വാദം.

ഏതാം ദൃഷ്ടിമവഷ്ടഭ്യ നഷ്ടാത്മാനോഽല്പബുദ്ധയഃ
പ്രഭവന്ത്യുഗ്രകർമ്മാണഃ ക്ഷയായ ജഗതോഽഹിതാഃ. 9

ഈ നോട്ടത്തിൽ വിവേകംകെട്ട് ക്ഷുദ്രബുദ്ധികളായി കഷ്ടം കൈചെയ്ത് ലോകശത്രുക്കളായി ലോകം മുടിക്കാൻ അവർ പിറന്നിരിക്കയാകുന്നു.

കാമമാശ്രിത്യ ദുഷ്പൂരം
ദംഭമാനമദാന്വിതാഃ
മോഹാദ്ഗൃഹീത്വാഽസദ്ഗ്രാഹാൻ
പ്രവർത്തന്തേഽശുചിവ്രതാഃ. 10

എത്ര നിറച്ചാലും നിറയാത്ത ദുരയെ ഉള്ളിൽവെച്ചു പുലർത്തി ദംഭം, മാനം, മദം ഇവയിൽ നിഷ്ഠവെച്ച് അവിവേകഫലമായി വേണ്ടാത്തതെല്ലാം കൈക്കലാക്കി അന്നിലയിൽ അവൻ പിന്നേയും പിന്നേയും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

ചിന്താമപരിമേയാം ച പ്രലയാന്താമുപാശ്രിതാഃ
കാമോപഭോഗപരമാ ഏതാവദിതി നിശ്ചിതാഃ. 11

ആശാപാശശതൈർബദ്ധാഃ കാമക്രോധപരായണാഃ
ഈഹന്തേ കാമഭോഗാർത്ഥമന്യായേനാർത്ഥസഞ്ചയാൻ, 12

അവർ മരണംവരെ അളവററ പലതും ചിന്തിച്ച് വിഷയഭോഗത്തിനു മേലെ യാതൊന്നുമില്ലെന്നു നിശ്ചയിച്ച് നൂറുകണക്കിൽ പൊങ്ങിവരുന്ന ആശകളാകുന്ന പാശങ്ങളെക്കൊണ്ടു കെട്ടപ്പെട്ട് കാമക്രോധങ്ങളെ മുറുകെപ്പിടിച്ച് വിഷയസുഖത്തിനു വേണ്ടി ന്യായം വിട്ട് പണം കുമ്പാരമിടാൻ വെമ്പുന്നു.

ഇദമദ്യ മയാ ലബ്ധമിമം പ്രാപ്സ്യേ മനോരഥം
ഇദമസ്തീദമപി മേ ഭവിഷ്യതി പുനർധനം. 13

ഇതു് ഇന്നു കിട്ടി; സങ്കല്പിച്ച കാര്യം നാളെ സാധിക്കും; ഇത്ര പണം കൈയ്യിരുപ്പുണ്ടു്; കുറേക്കൂടി പണം അടുത്തുണ്ടാവും.

അസൗ മയാ ഹതഃ ശത്രുർ-
ഹനിഷ്യേ ചാപരാനപി
ഈശ്വരോഽഹമഹം ഭോഗീ
സിദ്ധോഽഹം ബലവാൻ സുഖീ. 14

ആ ശത്രുവിൻെറ കഥ ഞാൻ കഴിച്ചു; ഇനി കുറച്ചു പേരുള്ളവരെ അടുത്തു ഞാൻ കൊല്ലുന്നുണ്ടു്; ഇതിൻെറയെല്ലാം നാഥൻ

ഞാനാണു്; ഞാൻ വിഷയങ്ങളെ അനുഭവിക്കുന്നു; ഞാൻ എല്ലാം തികഞ്ഞവനാണു്; എനിക്കു വേണ്ട ബലമുണ്ടു്; സുഖമുണ്ടു്.

ആഢ്യോഽഭിജനവാനസ്മി
കോഽന്യോഽസ്തി സദൃശോ മയാ
യക്ഷ്യേ ദാസ്യാമി മോദിഷ്യ
ഇത്യജ്ഞാനവിമോഹിതാഃ. 15

ഞാൻ എത്ര വലിയ പണക്കാരനു, എത്രയും വലിയ കുലത്തിൽ ജനിച്ചവൻ, എനിക്കു തുല്യനായിട്ടു് ആരുണ്ടു്? അടുത്തു് ഒരു യാഗം നടത്തും, ധനധാന്യാദികൾ ദാനം ചെയ്യും, സ്വർഗ്ഗത്തിൽ ചെന്നു സുഖമനുഭവിക്കും; എന്നിങ്ങനെ അവിവേകംകൊണ്ടു തൻേറടം വിട്ടിട്ടുള്ളവർ,

അനേകചിത്തവിഭ്രാന്താ മോഹജാലസമാവൃതാഃ
പ്രസക്താഃ കാമഭോഗേഷു പതന്തി നരകേഽശുചൌ. 16

നാനാവിധം സങ്കല്പങ്ങളും ചെയ്തു് മോഹമാകുന്ന—ദേഹാത്മ ബുദ്ധിയാകുന്ന — വലയിൽപ്പെട്ടു് വിഷയഭോഗലമ്പടരായി അത്യന്തം ദുസ്സഹമായ നരകത്തിൽ പോയി വീഴുന്നു.

ആത്മസംഭാവിതാഃ സ്തബ്ധാ ധനമാനമദാന്വിതാഃ
യജന്തേ നാമയജ്ഞൈസ്തേ ദംഭേനാവിധിപൂർവ്വകം. 17

തന്നെത്താൻ കേമനാണെന്നു ഞെളിഞ്ഞു് ആരിലും വണക്കമില്ലാതെ വെറും കാശിൻെറ തിളപ്പുകൊണ്ടു് മാനവും മദവും കൈയ്ക്കൊണ്ടിരിക്കുന്ന അവർ ഒരു വിധിയുമില്ലാതെ ഡംഭോടുകൂടി യജ്ഞത്തിൻെറ പേരിൽ ചിലതു ചെയ്യുന്നു.

അഹംകാരം ബലം ദർപ്പം കാമം ക്രോധം ച സംശ്രിതാഃ
മാമാത്മപരദേഹേഷു പ്രദ്വിഷന്തോഽഭ്യസൂയകാഃ. 18

കർത്താവല്ലാത്ത ആത്മാവിനെ കർത്താവാണെന്നു തെററിദ്ധരിച്ച് ശരീരാദികളുടെ ബലംകൊണ്ടു കുറുമ്പുകാട്ടി പരസ്ത്രീകളിലും പരധനത്തിലും കൊതിച്ചു്, തടസ്സം വന്നാൽ ക്രോധിച്ചു്, യോഗ്യന്മാരിൽ കണ്ണുകടിയോടുകൂടി സർവ്വപ്രാണികളിലുമിരിക്കുന്ന എന്നെ വിലവെയ്ക്കാതെ അവർ ജീവിതം നയിക്കുന്നു.

താനഹം ദ്വിഷതഃ ക്രൂരാൻ സംസാരേഷു നരാധമാൻ
ക്ഷിപാമ്യജസ്രമശുഭാനാസുരീഷ്വേവ യോനിഷു. 19

എന്നേയും മററുള്ളവരേയും ദ്വേഷിച്ച് പരദ്രോഹം ചെയ്യുന്ന പാപികളായ ആ നീചമനുഷ്യരെ, അവരുടെ കർമ്മത്തിൻെറ ഫലം അനുഭവിക്കാൻ ആസുരയോനിയിൽത്തന്നെ ഞാൻ വലിച്ചെറിഞ്ഞ് അവിടെത്തന്നെ മരിക്കാനും ജനിക്കാനുമിടയാക്കുന്നു.

ആസുരീം യോനിമാപന്നാ
മൂഢാ ജന്മനി ജന്മനി
മാമപ്രാപ്യൈവ കൗന്തേയ
തതോ യാന്ത്യധമാം ഗതിം. 20

ഹേ അർജ്ജുന, ആ ദേഹാത്മബുദ്ധികൾ കർമ്മഫലമായി പിന്നേയും പിന്നേയും അസുരയോനിയിൽ ജനിച്ച് ആ ജന്മങ്ങളിൽ എന്നെ അറിയാതെ, അതിലും താണ നിലയിലേയ്ക്കുതന്നെ പോകുന്നു.

ത്രിവിധം നരകസ്യേദം
ദ്വാരം നാശനമാത്മനഃ
കാമഃ ക്രോധസ്തഥാ ലോഭ-
സ്തസ്മാദേതത് ത്രയം ത്യജേത്. 21

കാമം, ക്രോധം, ലോഭം എന്നിവ നരകത്തിലേയ്ക്കുള്ള മൂന്നുവിധം വാതിലുകളാകുന്നു. അതുകൊണ്ട്, സുഖത്തെ ആഗ്രഹിക്കുന്നവർ ആത്മജ്ഞാനത്തെ നശിപ്പിക്കുന്ന ഇവയെ മൂന്നിനേയും ഉപേക്ഷിക്കേണ്ടതാകുന്നു.

ഏതൈർവിമുക്തഃ കൗന്തേയ
തമോദ്വാരൈസ്ത്രിഭിർനരഃ
ആചരത്യാത്മനഃ ശ്രേയ-
സ്തതോ യാതി പരാം ഗതിം. 22

നരകത്തിലേയ്ക്കുള്ള ഈ മൂന്നു വഴി കൈവിട്ട മനുഷ്യൻ ആത്മാവിൻെറ ശ്രേയസ്സിനുള്ള സാധനകളെ അനുഷ്ഠിക്കുന്നു. തത്ഫലമായി ഉത്കൃഷ്ടമായ സ്ഥാനത്ത് അവൻ എത്തിച്ചേരുന്നു.

യഃ ശാസ്ത്രവിധിമുത്സൃജ്യ
വർത്തതേ കാമകാരതഃ
ന സ സിദ്ധിമവാപ്നോതി
ന സുഖം ന പരാം ഗതിം. 23

വേദം ബോധിപ്പിക്കുന്ന വിധിയേയും നിഷേധത്തേയും വിലവെയ്ക്കാതെ തോന്നിയപോലെ ജീവിക്കുന്നവന്ന് അന്തഃകരണശുദ്ധിയോ സുഖമോ മോക്ഷമോ ലഭിക്കുന്നില്ല.

തസ്മാച്ഛാസ്ത്രം പ്രമാണം തേ
കാര്യാകാര്യവ്യവസ്ഥിതൗ
ജ്ഞാത്വാ ശാസ്ത്രവിധാനോക്തം
കർമ്മ കർത്തുമിഹാർഹസി. 24

അതുകൊണ്ട് ചെയ്യേണ്ടതും ചെയ്യാതിരിക്കേണ്ടതും അറിയിക്കുന്ന പ്രമാണം ശാസ്ത്രം (വേദം) ഒന്നുമാത്രമാണ് അല്ലയോ അർജ്ജുന, അതുകൊണ്ട് നീ ശാസ്ത്രത്തിൽ ചെയ്‌വാൻ പറഞ്ഞിട്ടുള്ള കർമ്മം ഇന്നതാണെന്ന് അറിഞ്ഞു പ്രവർത്തിക്കേണ്ടതാണ്.

ഇതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുന-
സംവാദേ ദൈവാസുരസമ്പദ്വിഭാഗയോഗോ നാമ
ഷോഡശോഽദ്ധ്യായഃ.

ഇങ്ങനെ ദൈവാസുരസമ്പദ്വിഭാഗയോഗമെന്ന
പതിനാറാമദ്ധ്യായം കഴിഞ്ഞു.

# പതിനേഴാം അദ്ധ്യായം

## ശ്രദ്ധാത്രയവിഭാഗയോഗം

### അർജ്ജുന ഉവാച

യേ ശാസ്ത്രവിധിമുത്സൃജ്യ യജന്തേ ശ്രദ്ധയാന്വിതാഃ
തേഷാം നിഷ്ഠാ തു കാ കൃഷ്ണ സത്ത്വമാഹോ രജസ്തമഃ. 1

അർജ്ജുനൻ പറഞ്ഞു:

ഹേ ഭഗവൻ, ശ്രുതിസ്മൃതികളിൽ വിധിച്ചിട്ടുള്ളതറിയാതെ വെറും ആസ്തിക്യബുദ്ധിയോടുകൂടി ദേവാദികളെ ഉപാസിക്കുന്നവരുടെ നിലയെന്തായിരിക്കും, സാത്ത്വികമോ, രാജസമോ താമസമോ?

ശ്രീഭഗവാനുവാച

ത്രിവിധാ ഭവതി ശ്രദ്ധാ
ദേഹിനാം സാ സ്വഭാവജാ
സാത്ത്വികീ രാജസീ ചൈവ
താമസീ ചേതി താം ശൃണു. 2

ശ്രീഭഗവാനരുളിച്ചെയ്തു:

പ്രാണികളുടെ സ്വാഭാവികമായ ആ ശ്രദ്ധ സത്ത്വത്തിനേയും രജസ്സിനേയും തമസ്സിനേയും ആശ്രയിച്ച് മൂന്നു തരത്തിലാകുന്നു. അതു കേൾക്കുക.

സത്ത്വാനുരൂപാ സർവ്വസ്യ
ശ്രദ്ധാ ഭവതി ഭാരത
ശ്രദ്ധാമയോऽയം പുരുഷോ
യോ യത് ശ്രദ്ധഃ സ ഏവ സഃ. 3

സംസ്കാരങ്ങൾക്കാശ്രയമായ അന്തഃകരണത്തിന്നനുസരിച്ചാണ് ജീവന്മാരുടെയെല്ലാം ശ്രദ്ധയിരിക്കുന്നത്. ജീവൻതന്നെ ആ ശ്രദ്ധയ്ക്കനുസരിച്ച് രൂപം പൂണ്ടവനാണ്. കാരണം, ഏതൊരു ജീവി ഏതു ശ്രദ്ധയോടുകൂടി ഇരിക്കുന്നുവോ ആ ജീവി അതിന്നനുസരിച്ചുതന്നെയിരിക്കുന്നു.

യജന്തേ സാത്ത്വികാ ദേവാൻ യക്ഷരക്ഷാംസി രാജസാഃ
പ്രേതാൻ ഭൂതഗണാംശ്ചാന്യേ യജന്തേ താമസാ ജനാഃ. 4

സാത്ത്വികന്മാർ ദേവന്മാരേയും രാജസന്മാർ യക്ഷരക്ഷസ്സുകളേയും താമസന്മാർ പ്രേതങ്ങളേയും ഭൂതഗണങ്ങളേയും സേവിക്കുന്നു.

അശാസ്ത്രവിഹിതം ഘോരം
തപ്യന്തേ യേ തപോ ജനാഃ

ദംഭാഹങ്കാരസംയുക്താഃ
കാമരാഗബലാന്വിതാഃ. 5

കർശയന്തഃ ശരീരസ്ഥം
ഭൂതഗ്രാമമചേതസഃ
മാം ചൈവാന്തഃശരീരസ്ഥം
താൻ വിദ്ധ്യാസുരനിശ്ചയാൻ. 6

ദംഭം, അഹങ്കാരം, കാമം, രാഗം, ബലം ഇവയുടെ ഊക്കകൊണ്ടു് വിവേകംകെട്ടു് ശരീരത്തിന്റെ ഉള്ളിൽ ഇരിക്കുന്ന ചക്ഷുരാദി ഇന്ദ്രിയങ്ങളേയും എന്നെത്തന്നെയും ക്ലേശിപ്പിച്ചു് ശാസ്ത്രത്തിന്നു നിരക്കാത്ത ക്രൂരമായ തപസ്സുചെയ്യുന്നവരെ ആസുരബുദ്ധികളായി അറിഞ്ഞുകൊള്ളുക.

ആഹാരസ്ത്വപി സർവ്വസ്യ ത്രിവിധോ ഭവതി പ്രിയഃ
യജ്ഞസ്തപസ്തഥാ ദാനം തേഷാം ഭേദമിമം ശൃണു. 7

ആഹാരം, യജ്ഞം, തപസ്സു് ദാനം ഇവ മുമ്മൂന്നു വിധത്തിൽ ഉണ്ടു്. ശ്രദ്ധയ്ക്കനുസരിച്ചു് പ്രാണികൾക്കു് അവ പ്രിയപ്പെട്ടും. അവയുടെ ഭേദത്തെ വിസ്തരിച്ചു പറയാം, നീ കേട്ടാലും.

ആയുഃസത്ത്വബലാരോഗ്യ-
സുഖപ്രീതിവിവർദ്ധനാഃ
രസ്യാഃ സ്നിഗ്ദ്ധാഃ സ്ഥിരാ ഹൃദ്യാ
ആഹാരാഃ സാത്ത്വികപ്രിയാഃ. 8

ആയുസ്സു്, ധൈര്യവീര്യാദികളോടുകൂടിയ അന്തഃകരണശക്തി, കാര്യം ചെയ്‌വാനുള്ള സാമർത്ഥ്യം, രോഗമില്ലായ്മ, സുഖം, സന്തോഷം ഇവയെ വർദ്ധിപ്പിക്കുന്നവയും, സ്വാദുള്ളവയും, നെയ്യു ചേർന്നവയും ദീർഘകാലം ദേഹത്തിൽ ചേർന്നു നില്ക്കുന്നവയും ഹൃദ്യങ്ങളുമായ ആഹാരങ്ങൾ സാത്ത്വികശ്രദ്ധയോടുകൂടിയവർക്കു പ്രിയപ്പെട്ടിരിക്കും.

കട്വമ്ലലവണാത്യുഷ്ണതീക്ഷ്ണരൂക്ഷവിദാഹിനഃ
ആഹാരാ രാജസസ്യേഷ്ടാ ദുഃഖശോകാമയപ്രദാഃ. 9

അധികമായ എരിവു്, പുളി, ഉപ്പു്, ചൂടു്, തീക്ഷ്ണത ഇവ ചേർന്നവയും നെയ്യു് തീരെ ഇല്ലാത്തവയും പുളിച്ചുതേട്ടലുണ്ടാക്കുന്ന

വയും ബാഹ്യാന്തരദുഃഖങ്ങളും രോഗങ്ങളും ഉണ്ടാക്കുന്നവയും ആയ ആഹാരവസ്തുക്കൾ രാജസശ്രദ്ധയുള്ളവർക്ക് ഇഷ്ടങ്ങളാകുന്നു.

യാതയാമം ഗതരസം പൂതി പര്യുഷിതം ച യത്
ഉച്ഛിഷ്ടമപി ചാമേധ്യം ഭോജനം താമസപ്രിയം. 10

പാകം ചെയ്തതിന്റെ ശേഷം യാമം കഴിഞ്ഞതും, സ്വാദ് പോയതും, നാററമുള്ളതും, രാത്രി കഴിഞ്ഞതും, എച്ചിലായതും, ശുദ്ധമല്ലാത്തതുമായ ആഹാരങ്ങൾ തമോനിഷ്ഠമായ ശ്രദ്ധയോടുകൂടിയവർക്ക് ഇഷ്ടപ്പെട്ടവയാണ്.

അഫലാകാംക്ഷിഭിർയജ്ഞോ
വിധിദൃഷ്ടോ യ ഇജ്യതേ
യഷ്ടവ്യമേവേതി മനഃ
സമാധായ സ സാത്ത്വികഃ. 11

ഫലത്തെ അപേക്ഷിക്കാത്തവർ കർത്തവ്യമെന്നോർത്ത് മനസ്സിനെ ഉറപ്പിച്ച് വിധിക്കനുസരിച്ചു ചെയ്യുന്ന യജ്ഞം സാത്ത്വികം എന്നു പറയപ്പെടുന്നു.

അഭിസന്ധായ തു ഫലം ദംഭാർത്ഥമപി ചൈവ യത്
ഇജ്യതേ ഭരതശ്രേഷ്ഠ തം യജ്ഞം വിദ്ധി രാജസം. 12

അല്ലയോ അർജ്ജുന, സ്വർഗ്ഗാദിഫലത്തെ ഉദ്ദേശിച്ചോ താൻ യജ്ഞകർത്താവാണെന്ന് മററുള്ളവരെ ബോധിപ്പിക്കാൻ വേണ്ടിയോ ചെയ്യുന്ന യജ്ഞം രാജസമാണെന്നറിയേണ്ടതാകുന്നു.

വിധിഹീനമസൃഷ്ടാന്നം മന്ത്രഹീനമദക്ഷിണം
ശ്രദ്ധാവിരഹിതം യജ്ഞം താമസം പരിചക്ഷതേ. 13

ഒരു വിധിയും നോക്കാതെ, അന്നം കൊടുക്കാതെ, സ്വരാദികളിൽ പിഴച്ചു മന്ത്രമുച്ചരിച്ച് വേണ്ടവിധം ദക്ഷിണ നല്കാതെ ആസ്തിക്യബുദ്ധിയോടുകൂടാതെ ചെയ്യുന്ന യജ്ഞത്തെ താമസയജ്ഞമെന്നു പറയുന്നു.

ദേവദ്വിജഗുരുപ്രാജ്ഞപൂജനം ശൗചമാർജ്ജവം
ബ്രഹ്മചര്യമഹിംസാ ച ശാരീരം തപ ഉച്യതേ. 14

ദേവന്മാർ ദ്വിജന്മാർ ഗുരുക്കന്മാർ പ്രാജ്ഞന്മാർ ഇവരുടെ പൂജ, ശൗചം, ആർജ്ജവം, ബ്രഹ്മചര്യം, അഹിംസ ഇതെല്ലാം ശാരീരമായ തപസ്സാകുന്നു.

അനുദ്വേഗകരം വാക്യം
സത്യം പ്രിയഹിതം ച യത്
സ്വാധ്യായാഭ്യസനം ചൈവ
വാങ്മയം തപ ഉച്യതേ. 15

ഒരു പ്രാണിയേയും ദുഃഖിപ്പിക്കാത്തതും സത്യവും പ്രിയവും ഹിതവുമായ വാക്കും നിത്യമായ മന്ത്രജപവും വാചികമായ തപസ്സാകുന്നു.

മനഃപ്രസാദഃ സൗമ്യത്വം മൗനമാത്മവിനിഗ്രഹഃ
ഭാവസംശുദ്ധിരിത്യേതത് തപോ മാനസമുച്യതേ. 16

മനഃശുദ്ധി, പ്രാണികളിലുള്ള ക്ഷേമാകാംക്ഷ, അദ്ധ്യാത്മ ചിന്തനം, ഇന്ദ്രിയനിഗ്രഹം, ശുദ്ധമായ ഭാവം ഇവയെല്ലാം മാനസ തപസ്സാകുന്നു.

ശ്രദ്ധയാ പരയാ തപ്തം
തപസ്തത് ത്രിവിധം നരൈഃ
അഫലാകാങ്ക്ഷിഭിർയുക്തൈഃ
സാത്ത്വികം പരിചക്ഷതേ. 17

ഫലാപേക്ഷ വിട്ട്, മനസ്സിരുത്തി, ശ്രേഷ്ഠമായ ആസ്തിക്യ ബുദ്ധിയോടുകൂടി ആചരിക്കുന്ന, മനോവാക്കായഭേദേന പറഞ്ഞിട്ടുള്ള ആ തപസ്സ് സാത്ത്വികതപസ്സെന്നു പറയപ്പെടുന്നു.

സത്കാരമാനപൂജാർത്ഥം തപോ ദംഭേന ചൈവ യത്
ക്രിയതേ തദിഹ പ്രോക്തം രാജസം ചലമധ്രുവം. 18

മററുള്ളവരിൽനിന്നു സത്കാരത്തിന്നും മാനത്തിന്നും പൂജയ്ക്കും വേണ്ടി ഡംഭംകൊണ്ടു ചെയ്യുന്ന നിഷ്ഠയില്ലാത്തതും വ്യവസ്ഥയില്ലാത്തതുമായ ആ തപസ്സിനെ രാജസമെന്നു പറയുന്നു.

മൂഢഗ്രാഹേണാത്മനോ യത് പീഡയാ ക്രിയതേ തപഃ
പരസ്യോത്സാദനാർത്ഥം വാ തത്താമസമുദാഹൃതം. 19

അവിവേകം മൂത്ത് ശരീരാദികളെ പീഡിപ്പിച്ച്, സ്വാത്മത്തിനു വേണ്ടിയോ പരന്മാരുടെ നാശത്തിനുവേണ്ടിയോ ചെയ്യുന്ന തപസ്സിനെ ശിഷ്ടന്മാർ താമസമെന്നു പറയുന്നു.

ദാതവ്യമിതി യദ്ദാനം
ദീയതേഽനുപകാരിണേ
ദേശേ കാലേ ച പാത്രേ ച
തദ്ദാനം സാത്ത്വികം സ്മൃതം. 20

'ഇതു കൊടുക്കേണ്ടതു് എന്റെ കർത്തവ്യമാണ്' എന്നുറപ്പിച്ച് ദേശം, കാലം, പാത്രം ഇവയെ പരീക്ഷിച്ചറിഞ്ഞു് പ്രത്യുപകാരം ചെയ്‌വാൻ കഴിവില്ലാത്തവനു കൊടുക്കുന്ന ദാനത്തെ സാത്ത്വികം എന്നു പറയുന്നു.

യത് തു പ്രത്യുപകാരാർത്ഥം ഫലമുദ്ദിശ്യ വാ പുനഃ
ദീയതേ ച പരിക്ലിഷ്ടം തദ്ദാനം രാജസം സ്മൃതം. 21

പ്രത്യുപകാരത്തെ ആഗ്രഹിച്ചോ സ്വാത്മത്തെ ഉദ്ദേശിച്ചോ മനസ്സില്ലാമനസ്സോടെ കൊടുക്കുന്ന ദാനത്തെ രാജസദാനമെന്നു പറയുന്നു.

അദേശകാലേ യദ്ദാനമപാത്രേഭ്യശ്ച ദീയതേ
അസത്കൃതമവജ്ഞാതം തത് താമസമുദാഹൃതം. 22

അനാവശ്യവും അനുചിതവുമായ ദേശത്തിലും കാലത്തിലും സത്കാരത്തോടു കൂടാതെയും നിരസിച്ചുകൊണ്ടും അയോഗ്യന്മാർക്ക് ചെയ്യുന്ന ദാനം താമസമാകുന്നു,

ഓം തത് സദിതി നിർദ്ദേശോ
ബ്രഹ്മണസ്ത്രിവിധഃ സ്മൃതഃ
ബ്രാഹ്മണാസ്തേന വേദാശ്ച
യജ്ഞാശ്ച വിഹിതാഃ പുരാ. 23

വേദാന്തങ്ങളിൽ ബ്രഹ്മം, ഓം തത് സത് എന്നീ മൂന്നു ശബ്ദംകൊണ്ടു് വ്യവഹരിക്കപ്പെട്ടിരിക്കുന്നു. ആ മൂന്നു ശബ്ദംകൊണ്ടാണ് ബ്രാഹ്മണരേയും വേദങ്ങളേയും യജ്ഞങ്ങളേയും മുമ്പ് പ്രജാപതി സൃഷ്ടിച്ചിട്ടുള്ളതു്.

തസ്മാദോമിത്യുദാഹൃത്യ
യജ്ഞദാനതപഃക്രിയാഃ
പ്രവർത്തന്തേ വിധാനോക്താഃ
സതതം ബ്രഹ്മവാദിനാം. 24

മേല്പറഞ്ഞ മൂന്ന പദങ്ങരം ബ്രഹ്മത്തിൻെറ പര്യായങ്ങളാകയാൽ അതിൽപ്പെട്ട ഓങ്കാരം ഉച്ചരിച്ചുകൊണ്ടാണ് വൈദികന്മാർ വേദത്തിൽവിധിച്ച യജ്ഞദാനതപസ്സുകരം എന്നും നിർവ്വഹിച്ചുവരുന്നത്.

തദിത്യനഭിസന്ധായ
ഫലം യജ്ഞതപഃക്രിയാഃ
ദാനക്രിയാശ്ച വിവിധാഃ
ക്രിയന്തേ മോക്ഷകാങ്ക്ഷിഭിഃ. 25

ബന്ധനിവൃത്തിക്കാഗ്രഹമുള്ള വൈദികന്മാർ ബ്രഹ്മത്തെ ബോധിപ്പിക്കുന്ന തത് എന്ന ശബ്ദം ഉച്ചരിച്ച്, നാനാതരത്തിലുള്ള യജ്ഞദാനതപസ്സുകളെ ഫലത്തെ അപേക്ഷിക്കാതെ ചെയ്യുവരുന്നു.

സദ്ഭാവേ സാധുഭാവേ ച
സദിത്യേതത് പ്രയുജ്യതേ
പ്രശസ്തേ കർമ്മണി തഥാ
സച്ഛബ്ദഃ പാർത്ഥ യുജ്യതേ. 26

യജ്ഞേ തപസി ദാനേ ച
സ്ഥിതിഃ സദിതി ചോച്യതേ
കർമ്മ ചൈവ തദർത്ഥീയം
സദിത്യേവാഭിധീയതേ. 27

അല്ലയോ അർജ്ജുന, ഇല്ലാത്തതു് ഉണ്ടാകുമ്പോഴും നല്ല നിലയിലും നല്ല കർമ്മത്തിലും, യജ്ഞം, ദാനം, തപസ്സ് ഇവയുടെ നിലനില്പിലും ബ്രഹ്മസംബന്ധമായ കർമ്മത്തിലും സത് എന്ന ശബ്ദത്തെത്തന്നെ ഉപയോഗിക്കുന്നു.

അശ്രദ്ധയാ ഹുതം ദത്തം
തപസ്തപ്തം കൃതം ച യത്

അസദിത്യുച്യതേ പാൎത്ഥ
ന ച തത് പ്രേത്യ നോ ഇഹ. 28

ആസ്തിക്യബുദ്ധിയില്ലാതെ ചെയ്യുന്ന യജ്ഞം, ദാനം, തപസ്സ്, മററുള്ള കർമ്മം ഇവയെ എല്ലാം അസത്തെന്നു പറയുന്നു. അതു് ഇഹത്തിലും പരത്തിലും ഫലിക്കുന്നില്ല.

ഇതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാൎജ്ജുനസംവാദേ
ശ്രദ്ധാത്രയവിഭാഗയോഗോ നാമ
സപ്തദശോഽദ്ധ്യായഃ.

ഇങ്ങനെ ശ്രദ്ധാത്രയവിഭാഗയോഗമെന്ന
പതിനേഴാമദ്ധ്യായം കഴിഞ്ഞു.

# പതിനെട്ടാം അദ്ധ്യായം

## മോക്ഷസന്ന്യാസയോഗം

അൎജ്ജുന ഉവാച

സന്ന്യാസസ്യ മഹാബാഹോ തത്ത്വമിച്ഛാമി വേദിതും
ത്യാഗസ്യ ച ഹൃഷീകേശ പൃഥക് കേശിനിഷൂദന. 1

അൎജ്ജുനൻ പറഞ്ഞു:

അല്ലയോ ഭഗവൻ, ഇതുവരെ അങ്ങുപദേശിച്ച സന്ന്യാസത്തിന്റേയും ത്യാഗത്തിന്റേയും തത്ത്വത്തെ വേർതിരിച്ചറിയുവാൻ അടിയനാഗ്രഹിക്കുന്നു.

ശ്രീഭഗവാനുവാച

കാമ്യാനാം കൎമ്മണാം ന്യാസം
സന്ന്യാസം കവയോ വിദുഃ
സൎവ്വകൎമ്മഫലത്യാഗം
പ്രാഹുസ്ത്യാഗം വിചക്ഷണാഃ. 2

ശ്രീഭഗവാനരുളിച്ചെയ്തു:

കാമ്യകർമ്മങ്ങളെ ഉപേക്ഷിക്കുന്നതു് സന്ന്യാസവും, ചെയ്യുന്ന എല്ലാ കർമ്മങ്ങളുടേയും ഫലത്തെ ഉപേക്ഷിക്കുന്നതു് ത്യാഗവുമാകുന്നു എന്നാണു് ശാസ്ത്രത്തിന്റെ പൊരുളറിയുന്നവരുടെ അഭിപ്രായം.

ത്യാജ്യം ദോഷവദിത്യേകേ കർമ്മ പ്രാഹുർമനീഷിണഃ
യജ്ഞദാനതപഃകർമ്മ ന ത്യാജ്യമിതി ചാപരേ. 3

എല്ലാ കർമ്മങ്ങളും ബന്ധമാകുന്ന ദോഷത്തോടുകൂടിയതാകയാൽ ഉപേക്ഷിക്കപ്പെടേണ്ടതാണെന്നു് സാംഖ്യന്മാർ പറയുന്നു. മീമാംസകന്മാരാകട്ടെ, യജ്ഞം, ദാനം, തപസ്സു് എന്നീ കർമ്മങ്ങളെ ഉപേക്ഷിക്കരുതെന്നു പറയുന്നു.

നിശ്ചയം ശൃണു മേ തത്ര
ത്യാഗേ ഭരതസത്തമ,
ത്യാഗോ ഹി പുരുഷവ്യാഘ്ര
ത്രിവിധഃ സംപ്രകീർത്തിതഃ. 4

ഇങ്ങനെ വാദവിഷയമായ ത്യാഗത്തിൽ എന്റെ തീർപ്പു് നീ കേൾക്കുക. അല്ലയോ അർജ്ജുന, ആ ത്യാഗം മൂന്നു വിധത്തിലാണു് എന്നു് ഞാൻ പറഞ്ഞിട്ടുണ്ടു്.

യജ്ഞദാനതപഃകർമ്മ
ന ത്യാജ്യം കാര്യമേവ തത്
യജ്ഞോ ദാനം തപശ്ചൈവ
പാവനാനി മനീഷിണാം. 5

യജ്ഞം, ദാനം, തപസ്സു് എന്നീ കർമ്മങ്ങൾ ഉപേക്ഷിക്കാവുന്നവയല്ല, ആവശ്യമുള്ളവതന്നെയാണു്. എന്തെന്നാൽ അവ മൂന്നും വിചാരശീലന്മാരുടെ അന്തഃകരണത്തെ ശുദ്ധമാക്കുന്നവയാകുന്നു.

ഏതാന്യപി തു കർമ്മാണി
സങ്ഗം ത്യക്ത്വാ ഫലാനി ച
കർത്തവ്യാനീതി മേ പാർത്ഥ
നിശ്ചിതം മതമുത്തമം. 6

അല്ലയോ അജ്ജുന, ഇപ്പറഞ്ഞ യജ്ഞാദികമ്മങ്ങൾ ആസക്തിയും ഫലേച്ഛയും വിട്ടു ചെയ്യേണ്ടതാണെന്നാണ് എൻെറ ഉറച്ച ശ്രേഷ്ഠമായ അഭിപ്രായം.

നിയതസ്യ തു സന്ന്യാസഃ
കമ്മണോ നോപപദ്യതേ
മോഹാത് തസ്യ പരിത്യാഗ-
സ്താമസഃ പരികീത്തിതഃ. 7

അവശ്യം ചെയ്വാൻ വിധിച്ചിട്ടുള്ള കമ്മം ഉപേക്ഷിക്കുന്നതു ശരിയല്ല. തെററിദ്ധരിച്ച് അതു് ഉപേക്ഷിക്കുന്നതിനെ താമസമായ ത്യാഗമെന്നു പറഞ്ഞുവരുന്നു.

ദുഃഖമിത്യേവ യത്കമ്മ
കായക്ലേശഭയാത് ത്യജേത്
സ കൃത്വാ രാജസം ത്യാഗം
നൈവ ത്യാഗഫലം ലഭേത്. 8

കമ്മം ചെയ്യുക എന്നതു് ദുഃഖമാണെന്നുവെച്ച് ശരീരേന്ദ്രിയക്ലേശങ്ങളെ ഭയന്നു് കമ്മമേ വേണ്ടെന്നു വെയ്ക്കുന്നവനു് ത്യാഗംകൊണ്ടുള്ള ഫലം കിട്ടുകയില്ല. ആ ത്യാഗം രാജസമാണു്.

കാര്യമിത്യേവ യത്കമ്മ
നിയതം ക്രിയതേ$ജ്ജുന
സങ്ഗം ത്യക്ത്വാ ഫലം ചൈവ
സ ത്യാഗഃ സാത്ത്വികോ മതഃ. 9

അവശ്യം ഇതു തൻെറ കത്തവ്യമാണെന്നു നിശ്ചയിച്ച് ആസക്തിയും ഫലവും വിട്ടു് വേണ്ടവിധം കമ്മം ചെയ്യുന്നവനേയും ത്യാഗിയെന്നു പറയുന്നു. അവൻെറ ആ ത്യാഗം സാത്ത്വികമാണു്.

ന ദ്വേഷ്ട്യകുശലം കമ്മ
കുശലേ നാനുഷജ്ജതേ
ത്യാഗീ സത്ത്വസമാവിഷ്ടോ
മേധാവീ ഛിന്നസംശയഃ. 10

സാത്ത്വികനും അതുകൊണ്ടുതന്നെ ആത്മബോധമുള്ളവനും അതിൻെറ പ്രഭാവംകൊണ്ടു് സംശയം തീൎന്നവനുമായ ത്യാഗി

കൊള്ളരുതാത്ത കമ്മത്തെ ദ്വേഷിക്കുകയോ നല്ല കമ്മത്തിൽ ഒട്ടിനില്ക്കുകയോ ചെയ്യുന്നില്ല.

ന ഹി ദേഹഭൃതാ ശക്യം ത്യക്തും കമ്മാണ്യശേഷതഃ
യസ്തു കമ്മഫലത്യാഗീ സ ത്യാഗീത്യഭിധീയതേ. 11

ദേഹാഭിമാനമുള്ളതുവരെ ഒരുത്തനും കമ്മങ്ങളെല്ലാം ഉപേക്ഷിക്കുവാൻ ശക്തിയില്ല. അതുകൊണ്ടു് കമ്മഫലത്തെ ഉപേക്ഷിക്കുന്നവനാണു് ത്യാഗിയെന്നു് ശാസ്ത്രങ്ങളിൽ പറയപ്പെടുന്നു.

അനിഷ്ടമിഷ്ടം മിശ്രം ച
ത്രിവിധം കമ്മണഃ ഫലം
ഭവത്യത്യാഗിനാം പ്രേത്യ
ന തു സന്ന്യാസിനാം ക്വചിത്. 12

കമ്മഫലത്തിൻെറ ഫലം അനിഷ്ടം, ഇഷ്ടം, മിശ്രം എന്നു മൂന്നു തരത്തിലാകുന്നു. അതു കമ്മസന്ന്യാസമാകുന്ന ത്യാഗം ഇല്ലാത്തവക്കു മാത്രം മരണാനന്തരമുണ്ടാകുന്നതാണു്. സവ്വകമ്മസന്ന്യാസികൾക്കു് എങ്ങും അതു് ഉണ്ടാകുന്നില്ല.

പഞ്ചൈതാനി മഹാബാഹോ
കാരണാനി നിബോധ മേ
സാംഖ്യേ കൃതാന്തേ പ്രോക്താനി
സിദ്ധയേ സവ്വകമ്മണാം. 13

കമ്മങ്ങളെല്ലാം നിവ്വഹിക്കാൻ അഞ്ചു കാരണങ്ങളാവശ്യകങ്ങളാണു്. അവയെ ഞാൻ പറയാം, നീ ഗ്രഹിച്ചുകൊള്ളു. കമ്മസമാപ്തിയെ പ്രതിപാദിക്കുന്ന വേദാന്തഗ്രന്ഥങ്ങളിൽ കമ്മസാധനങ്ങളായി പ്രതിപാദിച്ചിട്ടുള്ളവയാണു് ഇവ.

അധിഷ്ഠാനം തഥാ കത്താ
കരണം ച പൃഥഗ്വിധം
വിവിധാശ്ച പൃഥക് ചേഷ്ടാ
ദൈവം ചൈവാത്ര പഞ്ചമം. 14

ശരീരവാങ്മനോഭിർയത്
കമ്മ പ്രാരഭതേ നരഃ
ന്യായ്യം വാ വിപരീതം വാ
പഞ്ചൈതേ തസ്യ ഹേതവഃ. 15

മനോവാക്കായങ്ങളെക്കൊണ്ടു് നല്ലതും ചീത്തയുമായ എതെല്ലാം കർമ്മങ്ങൾ ചെയ്യുന്നുവോ അതിനെല്ലാം ആശ്രയം, കർത്താവു്, പലതരത്തിലുള്ള കരണങ്ങൾ, അവയെക്കൊണ്ടുള്ള പല ചേഷ്ടകൾ, ഇവയുടെ നിയാമകമായ ദൈവശക്തി എന്നീ അഞ്ചെണ്ണം കാരണങ്ങളാകുന്നു.

തത്രൈവം സതി കർത്താരമാത്മാനം കേവലം തു യഃ
പശ്യത്യകൃതബുദ്ധിത്വാത് ന സ പശ്യതി ദുർമ്മതിഃ.16

കർമ്മത്തിനു കാരണങ്ങൾ മുമ്പു പറഞ്ഞവയാണെങ്കിലും ശാസ്ത്രസംസ്കാരമില്ലാത്ത ബുദ്ധിഹീനൻ മററു വസ്തുക്കളുടെ കൂട്ടില്ലാത്ത ശുദ്ധമായ ആത്മാവിനെ കർത്താവാണെന്നു വിചാരിക്കുന്നു. ആ മൂഢൻ യഥാർത്ഥമായ ആത്മതത്ത്വമറിയുന്നില്ല.

യസ്യ നാഹംകൃതോ ഭാവോ
ബുദ്ധിർയസ്യ ന ലിപ്യതേ
ഹത്വാപി സ ഇമാംല്ലോകാൻ
ന ഹന്തി ന നിബദ്ധ്യതേ 17

'ഞാൻ ചെയ്യുന്നവനാണു്, ഫലമനുഭവിക്കുന്നവനാണു്' എന്ന ഭാവമില്ലാത്തവൻ ഈ ലോകത്തെ കൊല്ലുന്നുവെന്നുവന്നാലും അവൻ കൊല്ലുന്നവനുമല്ല, ഫലമനുഭവിക്കുന്നവനുമല്ല.

ജ്ഞാനം ജ്ഞേയം പരിജ്ഞാതാ ത്രിവിധാ കർമ്മചോദനാ
കരണം കർമ്മ കർത്തേതി ത്രിവിധഃ കർമ്മസംഗ്രഹഃ. 18

ജ്ഞാനം, ജ്ഞേയം, ജ്ഞാതാവു് ഇവ മൂന്നും കർമ്മത്തിനു പ്രേരകങ്ങളാണു്. കരണം, കർമ്മം, കർത്താവു് ഇവ മൂന്നും കർമ്മത്തെ ചെയ്യിക്കുന്നതാണു്.

ജ്ഞാനം കർമ്മ ച കർത്താ ച
ത്രിധൈവ ഗുണഭേദതഃ
പ്രോച്യതേ ഗുണസംഖ്യാനേ
യഥാവച്ഛൃണു താന്യപി. 19

ഗുണവിവേചനം ചെയ്യുന്ന കപിലസാംഖ്യശാസ്ത്രത്തിൽ ഗുണഭേദേന ജ്ഞാനം, കർമ്മം, കർത്താവു് ഇവയെ മുമ്മൂന്നു തരത്തിൽ പറഞ്ഞിട്ടുണ്ടു് അതും ആ ക്രമത്തിൽ ഞാൻ പറയാം; കേൾക്കുക.

സർവ്വഭൂതേഷു യേനൈകം
ഭാവമവ്യയമീക്ഷതേ
അവിഭക്തം വിഭക്തേഷു
തജ്ജ്ഞാനം വിദ്ധി സാത്ത്വികം. 20

ഭിന്നിച്ചിതറിക്കിടക്കുന്ന എല്ലാ ഭൂതങ്ങളിലും വിഭജിക്കപ്പെടാത്തതും മാററമില്ലാത്തതുമായ ഒരേ തത്ത്വത്തെ കാണുന്ന ജ്ഞാനത്തെ സാത്ത്വികമെന്ന് നീ അറിഞ്ഞാലും.

പൃഥക്ത്വേന തു യജ്ജ്ഞാനം
നാനാഭാവാൻ പൃഥഗ്വിധാൻ
വേത്തി സർവ്വേഷു ഭൂതേഷു
തജ്ജ്ഞാനം വിദ്ധി രാജസം. 21

പ്രതിശരീരം വേറെയായി ആത്മാക്കളെ പലതരത്തിലായി ഏതൊരു ജ്ഞാനംകൊണ്ടറിയുന്നുവോ ആ ജ്ഞാനം രാജസമെന്ന് നീ അറിഞ്ഞാലും.

യത് തു കൃത്സ്നവദേകസ്മിൻ കാര്യേ സക്തമഹൈതുകം
അതത്ത്വാർത്ഥവദല്പം ച തത്താമസമുദാഹൃതം. 22

കാര്യമായ ഈ ദേഹത്തിൽ എല്ലാമായി എന്ന ഉറപ്പുള്ളതും ഒരു യുക്തിയുമില്ലാത്തതും യാഥാർത്ഥ്യം വിട്ടു നില്ക്കുന്നതും ക്ഷുദ്രഫലത്തെ കൊടുക്കുന്നതും ആയ ജ്ഞാനത്തെ താമസജ്ഞാനമെന്നു പറയുന്നു.

നിയതം സങ്ഗരഹിത-
മരാഗദ്വേഷതഃ കൃതം
അഫലപ്രേപ്സുനാ കർമ്മ
യത് തത് സാത്ത്വികമുച്യതേ. 23

ഭോക്തൃത്വാഭിമാനവും ആസക്തിയും വിട്ട് രാഗദ്വേഷങ്ങളം കൂടാതെ ചെയ്യുന്ന ശാസ്ത്രവിഹിതമായ കർമ്മത്തെ സാത്ത്വികമെന്നു പറയുന്നു.

യത് തു കാമേപ്സുനാ കർമ്മ സാഹംകാരേണ വാ പുനഃ
ക്രിയതേ ബഹുലായാസം തദ്രാജസമുദാഹൃതം. 24

ഫലത്തിലാഗ്രഹിച്ചോ കർത്തൃത്വാഭിമാനത്തോടുകൂടിയോ വളരെ പണിപ്പെട്ടു ചെയ്യുന്ന കർമ്മത്തെ രാജസമെന്നു പറയുന്നു.

അനുബന്ധം ക്ഷയം ഹിംസാമനവേക്ഷ്യ ച പൗരുഷം
മോഹാദാരഭ്യതേ കർമ്മ യത് തത് താമസമുച്യതേ. 25

ഒരു കർമ്മംചെയ്തു കിട്ടുന്ന ഫലത്തേയോ അതിനു വേണ്ടുന്ന പണച്ചെലവ് മുതലായതിനേയോ പരപീഡയേയോ സ്വന്തം സാമർത്ഥ്യത്തേയോ ഒന്നും നോക്കാതെ വെറും അവിവേകംകൊണ്ട് ചെയ്യുന്ന കർമ്മത്തെ താമസമെന്നു പറയുന്നു.

മുക്തസങ്ഗോഽനഹം വാദീ
ധൃത്യുത്സാഹസമന്വിതഃ
സിദ്ധ്യസിദ്ധ്യോർനിർവ്വികാരഃ
കർത്താ സാത്ത്വിക ഉച്യതേ. 26

ഫലാപേക്ഷ വിട്ടവനും താൻ കർത്താവാണെന്നു ഗർവ്വിക്കാത്തവനും ഉശിരോടും ഉദ്യമത്തോടും കൂടിയവനും ഫലം സിദ്ധിച്ചാലും ഇല്ലെങ്കിലും മനസ്സ് ആടാത്തവനുമായ കർത്താവിനെ സാത്ത്വികൻ എന്നു പറയുന്നു.

രാഗീ കർമ്മഫലപ്രേപ്സുർ-
ലുബ്ധോ ഹിംസാത്മകോഽശുചിഃ
ഹർഷശോകാന്വിതഃ കർത്താ
രാജസഃ പരികീർത്തിതഃ. 27

എന്തു കിട്ടിയാലും മതിവരാതെ കർമ്മഫലത്തെയാഗ്രഹിച്ചുകൊണ്ട് പരപീഡ ചെയ്യുന്ന സ്വഭാവമുള്ളവനും ബാഹ്യാഭ്യന്തരശുദ്ധിയില്ലാത്ത ലോഭിയും സന്തോഷിച്ചും ദുഃഖിച്ചുംകൊണ്ടിരിക്കുന്നവനുമായ കർത്താവിനെ രാജസനെന്നു പറയുന്നു.

അയുക്തഃ പ്രാകൃതഃ സ്തബ്ധഃ ശഠോ നൈഷ്കൃതികോഽലസഃ
വിഷാദീ ദീർഘസൂത്രീ ച കർത്താ താമസ ഉച്യതേ. 28

മനസ്സിനു സമാധാനവും നല്ല സംസ്കാരവും വിനയവുമില്ലാത്തവനും കുടിലനും പരന്റെ ജീവനോപായത്തെ നശിപ്പിക്കുന്നവനും അലസനും ഉന്മേഷമില്ലാത്തവനും അന്നന്നു ചെയ്യേണ്ടതെല്ലാം പിന്നേയ്ക്കു നീട്ടിവെയ്ക്കുന്നവനുമായ കർത്താവിനെ താമസനെന്നു പറയുന്നു.

ബുദ്ധേർഭേദം ധൃതേശ്ചൈവ ഗുണതസ്ത്രിവിധം ശൃണു
പ്രോച്യമാനമശേഷേണ പൃഥക്ത്വേന ധനഞ്ജയ. 29

അല്ലയോ അജ്ജുന, ഗുണങ്ങളെക്കൊണ്ടു മററുള്ളവയെപ്പോലെ ബുദ്ധിക്കും ധൃതിക്കും മൂന്നു തരത്തിലുള്ള ഭേദമുണ്ടു്. അതു മുഴുവൻ വേർതിരിച്ചു് ഞാൻ നിന്നോടു പറയാം, കേഠംക്കുക.

പ്രവൃത്തിം ച നിവൃത്തിം ച
കാര്യാകാര്യേ ഭയാഭയേ
ബന്ധം മോക്ഷം ച യാ വേത്തി
ബുദ്ധിഃ സാ പാത്ഥ സാത്ത്വികീ. 30

അല്ലയോ അജ്ജുന, പ്രവൃത്തി നിവൃത്തി, കാര്യം അകാര്യം, ഭയകാരണം അഭയകാരണം, ബന്ധം മോക്ഷം ഇവയെ വേർതിരിച്ചറിയുന്നതു് സാത്ത്വികബുദ്ധിയാകുന്നു.

യയാ ധമ്മമധമ്മം ച കായ്യം ചാകായ്യമേവ ച
അയഥാവത് പ്രജാനാതി ബുദ്ധിഃ സാ പാത്ഥ രാജസീ.

ഹേ അജ്ജുന, ധമ്മവും അധമ്മവും, കത്തവ്യവും അകത്തവ്യവും തെററായറിയിക്കുന്ന ബുദ്ധിയെ രാജസബുദ്ധി എന്നു പറയുന്നു.

അധമ്മം ധമ്മമിതി യാ
മന്യതേ തമസാവൃതാ
സവ്വാത്ഥാൻ വിപരീതാംശ്ച
ബുദ്ധിഃ സാ പാത്ഥ താമസീ. 32

അല്ലയോ അജ്ജുന, അജ്ഞാനത്താൽ മൂടപ്പെട്ടു് അധമ്മത്തെ ധമ്മമെന്നും അതുപോലെ എല്ലാ വിഷയങ്ങളേയും വിപരീതമായിട്ടും വിചാരിക്കുന്ന ബുദ്ധിയെ താമസബുദ്ധിയെന്നു പറയുന്നു.

ധൃത്യാ യയാ ധാരയതേ
മനഃപ്രാണേന്ദ്രിയക്രിയാഃ
യോഗേനാവ്യഭിചാരിണ്യാ
ധൃതിഃ സാ പാത്ഥ സാത്ത്വികീ. 33

മനസ്സിൻെറ ഏകാഗ്രതകൊണ്ടു്, ചിന്നിച്ചിതറാത്ത ഏതു ധൃതി കൊണ്ടു് മനസ്സിൻേറയും പ്രാണങ്ങളുടേയും ഇന്ദ്രിയങ്ങളുടേയും ക്രിയകളെ ശാസ്ത്രീയമല്ലാത്ത ക്രിയകളിൽനിന്നു് ഒതുക്കിനിത്തുന്നുവോ ആ ധൃതിയെ സാത്ത്വികധൃതിയെന്നു പറയുന്നു.

യയാ തു ധർമ്മകാമാർത്ഥാൻ
ധൃത്യാ ധാരയതേഽർജ്ജുന
പ്രസംഗേന ഫലാകാംക്ഷീ
ധൃതിഃ സാ പാർത്ഥ രാജസീ. 34

ധർമ്മാർത്ഥകാമങ്ങളെ കർത്തവ്യങ്ങളായി ഉറപ്പിക്കുന്ന ധൃതി രാജസധൃതിയാകുന്നു. ആ ധൃതിയുടെ തുടർന്നുള്ള ധാരണകൊണ്ട് മനുഷ്യൻ ഫലത്തെ വീണ്ടും വീണ്ടും ആഗ്രഹിച്ചുകൊണ്ടിരിക്കുന്നു.

യയാ സ്വപ്നം ഭയം ശോകം വിഷാദം മദമേവ ച
ന വിമുഞ്ചതി ദുർമ്മേധാ ധൃതിഃ സാ പാർത്ഥ താമസീ. 35

അർജ്ജുന, ബുദ്ധികെട്ടവൻ ഏതൊന്നുകൊണ്ട് സ്വപ്നം, ഭയം, ശോകം, മനസ്സിന്റെ വാട്ടം, മേനി ഇവയൊന്നും വിടാൻ കഴിയുന്നില്ലയോ അതിനെയാണ് താമസധൃതിയെന്നു പറയുന്നത്.

സുഖം ത്വിദാനീം ത്രിവിധം ശൃണു മേ ഭരതർഷഭ
അഭ്യാസാദ്രമതേ യത്ര ദുഃഖാന്തം ച നിഗച്ഛതി. 36

നിത്യപരിചയംകൊണ്ട് യാതൊന്നിൽ ലോകം രമിക്കുകയും ദുഃഖം തീരെ അറിയാതിരിക്കുകയും ചെയ്യുന്നുവോ ആ സുഖത്തെ മൂന്നു വിധത്തിലായി ഞാൻ പറയാം, കേൾക്കു.

യത്തദഗ്രേ വിഷമിവ
പരിണാമേഽമൃതോപമം
തത്സുഖം സാത്ത്വികം പ്രോക്ത-
മാത്മബുദ്ധിപ്രസാദജം. 37

തുടക്കം വിഷംപോലെയും ഒടുക്കം അമൃതുപോലെയുമിരിക്കുന്ന സുഖം സാത്ത്വികമാകുന്നു. അതു് ആത്മജ്ഞാനത്തിന്റെ തെളിവിൽ നിന്നുണ്ടാകുന്നു.

വിഷയേന്ദ്രിയസംയോഗാദ് യത്തദഗ്രേഽമൃതോപമം
പരിണാമേ വിഷമിവ തത്സുഖം രാജസം സ്മൃതം. 38

ഇന്ദ്രിയങ്ങൾ വിഷയങ്ങളുമായി സംബന്ധിക്കുമ്പോഴുണ്ടാകുന്ന സുഖത്തെ രാജസമെന്നു പറയുന്നു. അതു തുടക്കത്തിൽ അമൃതുപോലെയും ഒടുക്കം വിഷംപോലെയുമിരിക്കും.

യദഗ്രേ ചാനുബന്ധേ ച സുഖം മോഹനമാത്മനഃ
നിദ്രാലസ്യപ്രമാദോത്ഥം തത് താമസമുദാഹൃതം. 39

ആദ്യന്തം ആത്മാവിനെ തെററിദ്ധരിപ്പിക്കുന്ന സുഖത്തെ താമസമെന്നു പറയുന്നു. അതു് ഉറക്കം, മടി, പിഴവു്, ജാഗ്രതയില്ലായ്മ ഇവയിൽനിന്നുണ്ടാകുന്നതാണു്.

ന തദസ്തി പൃഥിവ്യാം വാ
ദിവി ദേവേഷു വാ പുനഃ
സത്ത്വം പ്രകൃതിജൈർമുക്തം
യദേഭിഃ സ്യാത്ത്രിഭിർഗ്ഗുണൈഃ. 40

പ്രകൃതിയിൽനിന്നുണ്ടായ ഈ മൂന്നു ഗുണങ്ങളോടു കൂടാതെ ഒരു പ്രാണിയും ഭൂമിയിലും സ്വർഗ്ഗത്തിലും എവിടേയും ഇല്ല.

ബ്രാഹ്മണക്ഷത്രിയവിശാം
ശൂദ്രാണാം ച പരന്തപ
കർമ്മാണി പ്രവിഭക്താനി
സ്വഭാവപ്രഭവൈർഗ്ഗുണൈഃ. 41

ബ്രാഹ്മണ-ക്ഷത്രിയ-വൈശ്യ-ശൂദ്രരെന്ന നാലു തരത്തിലുള്ള മനുഷ്യരുടെ കർമ്മങ്ങൾ ഗുണങ്ങളുടെ ഭേദത്തിന്നനുസരിച്ചു് വേർതിരിക്കപ്പെട്ടിട്ടുണ്ടു്.

ശമോ ദമസ്തപഃ ശൗചം
ക്ഷാന്തിരാർജ്ജവമേവ ച
ജ്ഞാനം വിജ്ഞാനമാസ്തിക്യം
ബ്രഹ്മകർമ്മ സ്വഭാവജം. 42

ശമം, ദമം, തപസ്സ്, ശൗചം, ക്ഷമ, ആർജ്ജവം, അപരവിദ്യ, പരവിദ്യ, ആസ്തിക്യം എന്നിവ സംസ്കാരവശാൽ ലഭിച്ചിട്ടുള്ള ബ്രാഹ്മണകർമ്മങ്ങളാകുന്നു.

ശൗര്യം തേജോ ധൃതിർദാക്ഷ്യം യുദ്ധേ ചാപ്യപലായനം
ദാനമീശ്വരഭാവശ്ച ക്ഷാത്രം കർമ്മ സ്വഭാവജം. 43

ശൗര്യം, അപ്രധൃഷ്യത, ധൈര്യം, സാമർത്ഥ്യം, പോരിൽ പിൻതിരിയായ്ക, ദാനം, പ്രഭുത്വം ഇതെല്ലാം സ്വാഭാവികമായ ക്ഷത്രിയകർമ്മമാകുന്നു.

**കൃഷി ഗൗരക്ഷ്യവാണിജ്യം വൈശ്യകർമ്മ സ്വഭാവജം**
**പരിചര്യാത്മകം കർമ്മ ശൂദ്രസ്യാപി സ്വഭാവജം. 44**

കൃഷി, ഗോരക്ഷ, കച്ചവടം എന്നീ മൂന്നെണ്ണം വൈശ്യന്മാരുടെ സ്വാഭാവികമായ കർമ്മമാകുന്നു. ലോകസേവനത്തിനുതകുന്ന മൂന്നു വർണ്ണങ്ങളുടെ കർമ്മങ്ങളൊഴിച്ചുള്ള എല്ലാ സേവനകർമ്മങ്ങളും സ്വാഭാവികമായി ശൂദ്രന്നുള്ളവയാണ്.

**സ്വേ സ്വേ കർമ്മണ്യഭിരതഃ സംസിദ്ധിം ലഭതേ നരഃ**
**സ്വകർമ്മനിരതഃ സിദ്ധിം യഥാ വിന്ദതി തച്ഛൃണു. 45**

താന്താങ്ങൾക്കു പററിയ കർമ്മത്തെ ശ്രേഷ്ഠമായിക്കരുതി പ്രവർത്തിക്കുന്ന മനുഷ്യൻ ജ്ഞാനനിഷ്ഠയ്ക്കുള്ള യോഗ്യതയെ പ്രാപിക്കുന്നു. തൻെറ കർമ്മത്തിൽ താത്പര്യമുള്ളവൻ സിദ്ധിയെ പ്രാപിക്കുന്ന ക്രമത്തെ ഞാൻ പറയാം, കേൾക്കു.

**യതഃ പ്രവൃത്തിർഭൂതാനാം യേന സർവ്വമിദം തതം**
**സ്വകർമ്മണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ. 46**

ആരിൽനിന്നു് ഈ പ്രാണികളുണ്ടാകുന്നുവോ, ആരു് ഈ ലോകത്തെ മുഴുവനും വ്യാപിച്ചുനില്ക്കുന്നുവോ ആ ജഗദീശ്വരനെ അവനവൻെറ വിഹിതകർമ്മംകൊണ്ടു് ആരാധിക്കുന്ന മനുഷ്യൻ സിദ്ധിയെ, ജ്ഞാനനിഷ്ഠയെ, പ്രാപിക്കുന്നു.

**ശ്രേയാൻ സ്വധർമ്മോ വിഗുണഃ**
**പരധർമ്മാത് സ്വനുഷ്ഠിതാത്**
**സ്വഭാവനിയതം കർമ്മ**
**കുർവ്വൻ നാപ്നോതി കില്ബിഷം. 47**

പരധർമ്മം നല്ലപോലെ ചെയ്യുന്നതിനേക്കാളും, ഗുണം കുറഞ്ഞാലും (അല്പം പിഴച്ചാലും) സ്വധർമ്മംതന്നെയാണു് ശ്രേഷ്ഠമായിട്ടുള്ളതു്. സ്വാഭാവികമായിവരുന്ന കർമ്മമനുഷ്ഠിക്കുന്നവന്നു് ഒരിക്കലും പാപമുണ്ടാകുന്നില്ല.

**സഹജം കർമ്മ കൗന്തേയ, സദോഷമപി ന ത്യജേത്**
**സർവ്വാരംഭാ ഹി ദോഷേണ ധൂമേനാഗ്നിരിവാവൃതാഃ. 48**

അല്ലയോ അർജ്ജുന, മുൻസംസ്കാരംകൊണ്ടു് താൻ ചെയ്യുന്ന കർമ്മം ദോഷമുള്ളതാണെങ്കിലും ഉപേക്ഷിക്കുന്നതു ശരിയല്ല. എന്തെ

ന്നാൽ തീയ് പുകയോടുകൂടിയിരിക്കുന്നതുപോലെ എല്ലാ പ്രവൃത്തികളും ദോഷത്തോടുകൂടിയവയാണ്.

അസക്തബുദ്ധിഃ സർവ്വത്ര
ജിതാത്മാ വിഗതസ്പൃഹഃ
നൈഷ്കർമ്മ്യസിദ്ധിം പരമാം
സന്ന്യാസേനാധിഗച്ഛതി. 49

ഒന്നിലും ഒട്ടാതെ ബാഹ്യവുമന്തരവുമായ കരണങ്ങളെ പാട്ടിൽവെച്ച്, തൃഷ്ണയററ അവൻ എല്ലാ കർമ്മങ്ങളെയും സന്ന്യസിച്ച് കർമ്മശൂന്യമായ ആ പരമപദത്തെ പ്രാപിക്കുന്നു.

സിദ്ധിം പ്രാപ്തോ യഥാ ബ്രഹ്മ
തഥാപ്നോതി നിബോധ മേ
സമാസേനൈവ കൗന്തേയ
നിഷ്ഠാ ജ്ഞാനസ്യ യാ പരാ. 50

അല്ലയോ അർജ്ജുന, മനുഷ്യജന്മത്തിൽ സമ്പാദിക്കേണ്ടുന്ന അന്തിമമായ ജ്ഞാനനിഷ്ഠയാകുന്ന സിദ്ധി നേടിയവൻ ബ്രഹ്മത്തെ പ്രാപിക്കുന്നുവെന്നു പറയുകയുണ്ടായി. ആ ക്രമത്തെ ഞാൻ ചുരുക്കിപ്പറയാം, കേൾക്കുക.

ബുദ്ധ്യാ വിശുദ്ധയാ യുക്തോ
ധൃത്യാത്മാനം നിയമ്യ ച
ശബ്ദാദീൻ വിഷയാംസ്ത്യക്ത്വാ
രാഗദ്വേഷൗ വ്യുദസ്യ ച. 51

വിവിക്തസേവീ ലഘ്വാശീ
യതവാക്കായമാനസഃ
ധ്യാനയോഗപരോ നിത്യം
വൈരാഗ്യം സമുപാശ്രിതഃ. 52

അഹംകാരം ബലം ദർപ്പം
കാമം ക്രോധം പരിഗ്രഹം
വിമുച്യ നിർമ്മമഃ ശാന്തോ
ബ്രഹ്മഭൂയായ കല്പതേ. 53

മേൽപറഞ്ഞപ്രകാരം ഈശ്വരാരാധനമെന്ന ലോകസേവനം ചെയ്തു് ബുദ്ധിയെ അത്യന്തം ശുദ്ധമാക്കിയവൻ സാത്ത്വികധൃതി കൊണ്ടു് ദേഹത്തേയും ബാഹ്യാന്തഃകരണങ്ങളേയും തന്റെ വശത്താക്കി, ശബ്ദാദിവിഷയങ്ങളെ സുഖഹേതുക്കളല്ലെന്നു കണ്ടു തള്ളി, രാഗത്തേയും ദ്വേഷത്തേയും പുഴക്കിയെറിഞ്ഞു്, നിരുപദ്രവവും ശുദ്ധവുമായ സ്ഥലത്തിരുന്നു്, മിതമായി ആഹരിച്ചു്, മനോവാക്കായങ്ങളെ വിഷയങ്ങളിൽനിന്നൊതുക്കിനിർത്തി, ധ്യാനയോഗത്തിൽമാത്രം എന്നും തത്പരനായി, തീവ്രവൈരാഗ്യത്തോടുകൂടി അഹങ്കാരം, ബലം, ദർപ്പം, കാമം, ക്രോധം, പരിഗ്രഹം, എന്നിവയെ ദൂരെത്തള്ളി, ഒരു വസ്തുവിനേയും തനിക്കുള്ളതാണെന്നു കരുതാതെ എല്ലാ വിഷയങ്ങളിലുംനിന്നു വിരമിച്ചുനില്ക്കുന്ന ആ മഹാഭാഗ്യവാൻ ബ്രഹ്മമായിത്തീരുവാൻ സമർത്ഥനാകുന്നു.

ബ്രഹ്മഭൂതഃ പ്രസന്നാത്മാ ന ശോചതി ന കാങ്ക്ഷതി
സമഃ സർവ്വേഷു ഭൂതേഷു മദ്ഭക്തിം ലഭതേ പരാം. 54

ബ്രഹ്മപദം പ്രാപിച്ച അവൻ പ്രസന്നമായ മനസ്സോടുകൂടിയവനായി ക്ലേശിക്കുകയോ ആശിക്കുകയോ ചെയ്യുന്നില്ല. അവൻ എല്ലാ പ്രാണികളിലും സമഭാവനയുള്ളവനായി അത്യുത്കൃഷ്ടമായ ഭഗവദ്ഭക്തിയെ പ്രപിക്കുന്നു.

ഭക്ത്യാ മാമഭിജാനാതി
യാവാൻ യശ്ചാസ്മി തത്ത്വതഃ
തതോ മാം തത്ത്വതോ ജ്ഞാത്വാ
വിശതേ തദനന്തരം. 54

അവൻ ആ ഭക്തികൊണ്ടു് ഔപാധികമായ എന്റെ പരപ്പും സച്ചിദാനന്ദഘനമായ സ്വരൂപവും നേരിട്ടറിയുന്നു. അങ്ങനെ എന്നെ താത്ത്വികമായി അറിഞ്ഞതിനുശേഷം അവൻ കാലപ്രതീക്ഷയില്ലാതെ ഞാനായിത്തീരുന്നു.

സർവ്വകർമ്മാണ്യപി സദാ കുർവ്വാണോ മദ്വ്യപാശ്രയഃ.
മത്പ്രസാദാദവാപ്നോതി ശാശ്വതം പദമവ്യയം. 55

വിഹിതമെന്നും നിഷിദ്ധമെന്നുമുള്ള ഭേദത്തെ വകവെയ്ക്കാതെ ഭഗവാനെ ശരണം പ്രാപിച്ചു് എന്നും കർമ്മം ചെയ്തുകൊണ്ടിരിക്കുന്നവൻ ഭഗവത്പ്രസാദംകൊണ്ടു് പരയായ ഭക്തിവഴിക്കു് നിത്യവും നാശരഹിതവുമായ സ്ഥാനത്തെ പ്രാപിക്കുന്നു.

ചേതസാ സർവ്വകർമ്മാണി മയി സന്ന്യസ്യ മത്പരഃ
ബുദ്ധിയോഗമുപാശ്രിത്യ മച്ചിത്തഃ സതതം ഭവ. 57

വിവേകംചെയ്തു് എല്ലാ കർമ്മങ്ങളും എന്നിൽ സമർപ്പിക്കുകയും സർവ്വോപരി ശ്രേഷ്ഠൻ ഞാനാണെന്നു വിചാരിച്ചു് എന്നിൽത്തന്നെ ബുദ്ധിയെ ഉറപ്പിക്കുകയും ചെയ്തിട്ടു് നീ എന്നെത്തന്നെ എന്നും ഓർത്തു കൊണ്ടേയിരിക്കുക.

മച്ചിത്തഃ സർവ്വദുർഗ്ഗാണി
മത്പ്രസാദാത് തരിഷ്യസി
അഥ ചേത്ത്വമഹംകാരാന്-
ന ശ്രോഷ്യസി വിനങ്ക്ഷ്യസി. 58

അങ്ങനെ ഓർത്തുകൊണ്ടിരുന്നാൽ ഭഗവദനുഗ്രഹംകൊണ്ടു് അതിക്രമിക്കാനാവാത്ത എല്ലാ സംസാരകാരണങ്ങളേയും അതിക്രമിക്കുവാൻ നിനക്കു സാധിക്കും. അല്ലാതെ ഈ തത്ത്വം 'ഞാൻ പണ്ഡിതനാണെന്നും' മററും വിചാരിച്ചു സ്വീകരിക്കാൻ ഭാവമില്ലെങ്കിൽ അവശ്യം നീ നശിച്ചുപോകും.

യദഹംകാരമാശ്രിത്യ ന യോത്സ്യ ഇതി മന്യസേ
മിഥ്യൈഷ വ്യവസായസ്തേ പ്രകൃതിസ്ത്വാം നിയോക്ഷ്യതി

'ഞാൻ കർത്താവാണു്,' എന്ന അഭിമാനം ഉള്ളിൽവെച്ചു പുലർത്തിക്കൊണ്ടു് യുദ്ധം ചെയ്കയില്ലെന്ന നിന്റെ ഈ നിശ്ചയം വെറുതെയാണു്. നിന്റെ സ്വഭാവം നിന്നെ അതിൽ പ്രവർത്തിപ്പിക്കും.

സ്വഭാവജേന കൗന്തേയ
നിബദ്ധഃ സ്വേന കർമ്മണാ
കർത്തും നേച്ഛസി യന്മോഹാത്
കരിഷ്യസ്യവശോഽപി തത്. 60

സംസ്കാരംവഴിക്കു് തന്റേതെന്നു വിചാരിച്ചുപോരുന്ന കർമ്മം നിന്നെ കീഴടക്കിയിരിക്കുകയാകുന്നു. അതൊന്നുമോർക്കാതെ 'ഞാൻ കർമ്മം ചെയ്കയില്ല' എന്നു വിചാരിക്കുന്നതു് ശരിയല്ല. നിന്നെക്കൊണ്ടു് അതു ചെയ്യിക്കുകതന്നെ ചെയ്യും.

ഈശ്വരഃ സർവ്വഭൂതാനാം ഹൃദ്ദേശേഽർജ്ജുന തിഷ്ഠതി
ഭ്രാമയൻ സർവ്വഭൂതാനി യന്ത്രാരൂഢാനി മായയാ. 61

അല്ലയോ അർജ്ജുന, സർവ്വേശ്വരനായ ഭഗവാൻ, യന്ത്രത്തിൽ കയറിയവരെപ്പോലെ പ്രാണികളെയെല്ലാം, തൻെറ മായാശക്തിയാൽ ചുററിച്ചുംകൊണ്ടു് അവരുടെ ഹൃദയത്തിലിരിക്കുന്നു.

തമേവ ശരണം ഗച്ഛ
സർവ്വഭാവേന ഭാരത
തത്പ്രസാദാത് പരാം ശാന്തിം
സ്ഥാനം പ്രാപ്സ്യസി ശാശ്വതം. 62

ഹേ അർജ്ജുന, ആ സർവ്വേശ്വരനെത്തന്നെ രക്ഷാസ്ഥാനമായി മനോവാക്കായങ്ങളെക്കൊണ്ടു് നീ ആശ്രയിക്കുക. ആ ഈശ്വരൻെറ അനുഗ്രഹംകൊണ്ടു് പരമമായ ശാന്തിയും ശാശ്വതമായ സ്ഥാനവും നിനക്കു ലഭിക്കും.

ഇതി തേ ജ്ഞാനമാഖ്യാതം ഗുഹ്യാദ് ഗുഹ്യതരം മയാ
വിമൃശ്യൈതദശേഷേണ യഥേച്ഛസി തഥാ കുരു. 63

അത്യന്തം ഗോപ്യമായ ജ്ഞാനം ഈ വിധത്തിൽ നിനക്കു് ഞാൻ പറഞ്ഞുതന്നു. ഇതെല്ലാം നല്ലപോലെ വിവേചനം ചെയ്തു് നിൻെറ ഇഷ്ടംപോലെ ചെയ്യുക.

സർവ്വഗുഹ്യതമം ഭൂയഃ
ശൃണു മേ പരമം വചഃ
ഇഷ്ടോഽസി മേ ദൃഢമിതി
തതോ വക്ഷ്യാമി തേ ഹിതം. 64

ഉത്കൃഷ്ടവും അത്യന്തം ഗോപ്യവുമായ ഒരു വാക്കുകൂടി നിന്നോടു പറയാം. നീ എനിക്കു് അത്രയും ഉറച്ച ഇഷ്ടനാണു്. അതുകൊണ്ടാണു് നിനക്കു ഹിതമായി ഒന്നുകൂടി സംഗ്രഹിച്ചു പറയുന്നതു്.

മന്മനാ ഭവ മദ്ഭക്തോ
മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി സത്യം തേ
പ്രതിജാനേ പ്രിയോഽസി മേ. 65

അല്ലയോ അജ്ജുന, എൻെറ തത്ത്വത്തെ വിചാരം ചെയ്ത നിശ്ചയിച്ച് ഓത്തുകൊണ്ടേയിരിക്കുക. എന്നെത്തന്നെ ഭജിക്കുക. സവ്വകർമ്മങ്ങളും എന്നിൽ അപ്പിക്കുക. മനോവാക്കായങ്ങൾ സവ്വേശ്വരനായ എന്നിൽ സമപ്പിക്കുക. അങ്ങനെ തുടൎന്നുചെയ്താൽ എന്നെത്തന്നെ പ്രാപിക്കാം ഇതു സത്യമാണ്, ഇതാ നിന്നോട്ട ഞാൻ പ്രതിജ്ഞചെയ്യുന്നു. നീ അത്രയും എനിക്കു പ്രിയപ്പെട്ടവനാകുന്നു.

സവ്വധമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ
അഹം ത്വാ സവ്വപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ.

അല്ലയോ അജ്ജുന, ധമ്മാധമ്മങ്ങളെല്ലാം ഉപേക്ഷിച്ച് ഞാൻ മാത്രമേ ഗതിയുള്ളവെന്നു നിശ്ചയിച്ച് എന്നെ ശരണം പ്രാപിക്കുക. ഞാൻ നിന്നെ സംസാരകാരണമായ സകലപാപങ്ങളിൽ നിന്നും വിട്ടവിക്കും, വ്യസനിക്കേണ്ട.

ഇദം തേ നാതപസ്കായ നാഭക്തായ കദാചന
ന ചാശുശ്രൂഷവേ വാച്യം ന ച മാം യോഽഭ്യസൂയതി.

അല്ലയോ അജ്ജുന, മോഹത്തിന്നും ശോകത്തിന്നും നിവൃത്തിയുണ്ടാകുവാൻവേണ്ടി നിനക്കുപദേശിച്ച അത്യന്തഗുഹ്യമായ ഈ ഗീതാശാസ്ത്രം, തപസ്സും ഭക്തിയും ശുശ്രൂഷാബുദ്ധിയും ഇല്ലാത്തവൎക്ക് ഒരിക്കലുമുപദേശിക്കരുതു്. കൂടാതെ, എൻെറ ഗുണങ്ങളിൽ കണ്ണുകടിയുള്ള ജനങ്ങൾക്കും ഇതൊരിക്കലും ഉപദേശിക്കരുതു്.

യ ഇമം പരമം ഗുഹ്യം മദ്ഭക്തേഷ്വഭിധാസ്യതി
ഭക്തിം മയി പരാം കൃത്വാ മാമേവൈഷ്യത്യസംശയഃ.

സംസാരനിവൃത്തിയാകുന്ന ഫലം കൊടുക്കുന്നതുകൊണ്ടു് അത്യുത്കൃഷ്ടവും അത്യന്തഗോപ്യവുമായ ഈ ഗീതാശാസ്ത്രം എൻെറ ഭക്തന്മാരെ അത്ഥസഹിതം പഠിപ്പിക്കുന്നവൻ എന്നിൽ പരയായ ഭക്തിയുള്ളവനായി എന്നെത്തന്നെ പ്രാപിക്കുന്നു; ഇതിൽ സംശയമേയില്ല.

ന ച തസ്മാന്മനുഷ്യേഷു കശ്ചിന്മേ പ്രിയകൃത്തമഃ
ഭവിതാ ന ച മേ തസ്മാദന്യഃ പ്രിയതരോ ഭുവി. 69

മനുഷ്യരിൽവെച്ച് ആ ശാസ്ത്രസമ്പ്രദായത്തെ അനുഷ്ഠിച്ച് ഉപദേശിക്കുന്ന ഒരുവനേക്കാൾ എനിക്കു പ്രിയംചെയ്യുന്ന ഒരുവനും ഭൂമിയിലില്ല. അതുപോലെയുള്ള ഒരുവൻ ഉണ്ടാകുകയുമില്ല.

**അധ്യേഷ്യതേ ച യ ഇമം ധർമ്മ്യം സംവാദമാവയോഃ**
**ജ്ഞാനയജ്ഞേന തേനാഹമിഷ്ടഃ സ്യാമിതി മേ മതിഃ.**

നാം തമ്മിൽ ചെയ്ത ഈ ധർമ്മ്യമായ സംവാദത്തെ അർത്ഥസഹിതം പഠിക്കുന്നവർ ജ്ഞാനമാകുന്ന യജ്ഞംകൊണ്ട് എന്നെ യജിക്കുന്നതായി ഞാൻ നിശ്ചയിക്കുന്നു.

**ശ്രദ്ധാവാനനസൂയശ്ച**
**ശൃണുയാദപി യോ നരഃ**
**സോഽപി മുക്തഃ ശുഭാംല്ലോകാൻ**
**പ്രാപ്നുയാത് പുണ്യകർമ്മണാം.** 71

ശ്രദ്ധയോടുകൂടി, അസൂയ കൂടാതെ കേൾക്കുകയെങ്കിലും ചെയ്യുന്ന മനുഷ്യൻ പാപത്തിൽനിന്നു വിട്ട് പുണ്യകർമ്മങ്ങൾ ചെയ്യുന്നവരുടെ നല്ല ലോകങ്ങളിൽ എത്തിച്ചേരും.

**കച്ചിദേതത് ശ്രുതം പാർത്ഥ ത്വയൈകാഗ്രേണ ചേതസാ**
**കച്ചിദജ്ഞാനസംമോഹഃ പ്രണഷ്ടസ്തേ ധനഞ്ജയ.** 72

അല്ലയോ അർജ്ജുന, നീ മനസ്സിരുത്തി ഞാൻ പറഞ്ഞതെല്ലാം കേട്ടുവോ ? ഹേ ധനഞ്ജയ, നിന്റെ അവിവേകംകൊണ്ടുള്ള തെററിദ്ധാരണ തീരെ നീങ്ങിയോ ?

**അർജ്ജുന ഉവാച**

**നഷ്ടോ മോഹഃ സ്മൃതിർലബ്ധാ ത്വത്പ്രസാദാന്മയാച്യുത**
**സ്ഥിതോഽസ്മി ഗതസന്ദേഹഃ കരിഷ്യേ വചനം തവ.** 73

**അർജ്ജുനൻ പറഞ്ഞു:**

അല്ലയോ ഭഗവൻ, അങ്ങയുടെ അനുഗ്രഹംകൊണ്ട് എന്റെ തെററിദ്ധാരണ നീങ്ങി യഥാർത്ഥതത്ത്വം ഓർമ്മവന്നു. എന്റെ സംശയമെല്ലാം തീർന്നു, അങ്ങയുടെ ഉപദേശത്തെ ഞാൻ അനുസരിച്ചുകൊള്ളാം.

സഞ്ജയ ഉവാച

ഇത്യഹം വാസുദേവസ്യ പാർത്ഥസ്യ ച മഹാത്മനഃ
സംവാദമിമമശ്രൗഷമദ്ഭുതം രോമഹർഷണം. 74

സഞ്ജയൻ പറഞ്ഞു:

സർവ്വാത്മാവായ ഭഗവാനും വിശാലഹൃദയനായ അർജ്ജുനനും കൂടി ചെയ്ത ഈ സംവാദം മുഴുവൻ ഞാൻ കേൾക്കുകയുണ്ടായി. അതു് ആശ്ചര്യകരവും കോൾമയിർക്കൊള്ളിക്കുന്നതുമാകുന്നു.

വ്യാസപ്രസാദാത് ശ്രുതവാ-
നേതദ് ഗുഹ്യമഹം പരം
യോഗം യോഗേശ്വരാത് കൃഷ്ണാത്
സാക്ഷാത് കഥയതഃ സ്വയം. 75

വ്യാസന്റെ അനുഗ്രഹംകൊണ്ടു്, അത്യന്തം ഗോപ്യവും പുരുഷാർത്ഥപ്രദവുമായ ഈ യോഗത്തെ യോഗേശ്വരനായ ശ്രീകൃഷ്ണഭഗവാൻ നേരിട്ടു പറയുന്നതായി ഞാൻ കേൾക്കുകയുണ്ടായി.

രാജൻ സംസ്മൃത്യ സംസ്മൃത്യ സംവാദമിമമദ്ഭുതം
കേശവാർജ്ജുനയോഃ പുണ്യം ഹൃഷ്യാമി ച മുഹുർമുഹുഃ.

അല്ലയോ ധൃതരാഷ്ട്രമഹാരാജാവേ, ശ്രീകൃഷ്ണന്റേയും അർജ്ജുനന്റേയും ഈ സംവാദമെന്ന പാപഹരവും ആശ്ചര്യകരവുമായ ഗീതാശാസ്ത്രത്തിന്റെ പൊരുൾ ഓർക്കുംതോറും പിന്നേയും പിന്നേയും എനിക്കു രോമാഞ്ചമുണ്ടാകുന്നു.

തച്ച സംസ്മൃത്യ സംസ്മൃത്യ രൂപമത്യദ്ഭുതം ഹരേഃ
വിസ്മയോ മേ മഹാൻ രാജൻ, ഹൃഷ്യാമി ച പുനഃ പുനഃ.

ഹേ രാജൻ, പാപഹരനായ ഭഗവാന്റെ അത്യദ്ഭുതമായ ആ വിശ്വരൂപത്തെ ഓർക്കുംതോറും എന്റെ ഹൃദയത്തിൽ ആശ്ചര്യം തുളുമ്പുന്നു, കൂടെക്കൂടെ രോമാഞ്ചമുണ്ടാകുന്നു.

യത്ര യോഗേശ്വരഃ കൃഷ്ണോ യത്ര പാർത്ഥോ ധനുർധരഃ
തത്ര ശ്രീർവിജയോ ഭൂതിർധ്രുവാ നീതിർമതിർമമ. 78

യോഗേശ്വരനായ ശ്രീകൃഷ്ണനും വില്ലെടുത്ത അർജ്ജുനനും നില്ക്കുന്ന പക്ഷത്തിൽ മാത്രമാണ് സർവ്വസമ്പത്തും ജയവും ഉത്തരോത്തരം അഭിവൃദ്ധിയും ഉറച്ച നയവും നിലനില്ക്കുന്നതെന്നാണ് എന്റെ വിശ്വാസം.

ഇതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു
ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ ശ്രീകൃഷ്ണാർജ്ജുന-
സംവാദേ മോക്ഷസന്ന്യാസയോഗോ നാമ
അഷ്ടാദശോऽധ്യായഃ.

ഇങ്ങനെ മോക്ഷസന്ന്യാസയോഗമെന്ന
പതിനെട്ടാം അദ്ധ്യായം കഴിഞ്ഞു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

# ഭജനാവലി

(പതിന്നാലാംപതിപ്പ്)

**നിത്യപാരായണത്തിന്നും ഭജനയ്ക്കും പററിയ ഒരു ഉത്തമഗ്രന്ഥം.**

ഉപനിഷത്തുകളിലെ ശാന്തിമന്ത്രങ്ങൾ (അത്ഥത്തോടുകൂടി), വിവിധ ദേവദേവീസ്തോത്രങ്ങൾ, കീത്തനങ്ങൾ, എഴുത്തച്ഛൻ, പൂന്താനം തുടങ്ങിയ വിശ്രുതഭക്തകവികളുടെ ഹരിനാമകീത്തനം, ജ്ഞാനപ്പാന തുടങ്ങിയ ഉത്കൃഷ്ടകൃതികൾ; വിഷ്ണുസഹസ്രനാമം, ലളിതാസഹസ്രനാമം, ശിവസഹസ്രനാമം മുതലായവയടങ്ങിയതു്. എല്ലാം കൂടി 272 പേജ്

വില: ബോർഡ് രൂപ 9 00 കാലിക്കോ 12 രൂപ.

(തപാൽച്ചിലവു് പുറമേ)

**ശ്രീരാമകൃഷ്ണമഠം,**

പുറനാട്ടുകര — 680 551, തൃശ്ശിവപേരൂർ

---

ശ്രീമദ് ഭഗവദ്ഗീത വില: രൂപ 10 00